# ഹരിനാമകീർത്തനം

## വ്യാഖ്യാനസഹിതം


വ്യാഖ്യാതാവ്

**ഡോ. ബി. സി. ബാലകൃഷ്ണൻ**


ആധാരഗ്രന്ഥങ്ങൾ പരിശോധിച്ച്
ശുദ്ധപാഠം തയ്യാറാക്കിയത്


**കൾച്ചറൽ ആൻഡ് ലെക്സിക്കോഗ്രാഫിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്**

**തിരുവനന്തപുരം**

**ശ്രീവിദ്യാകൾച്ചറൽ പബ്ളിക്കേഷൻസ്**

**തിരുവനന്തപുരം**

**HARINAMAKEERTHANAM**
(Sanskrit text in Malayalam script with Malayalam commentary)

*Commentary by*
Dr. B. C. Balakrishnan

Published in October 1996

*Compiled by*
Cultural and Lexicographical Research Institute, Thiruvananthapuram

*Type setting*
Aswini DTP Unit, Thiruvananthapuram. Ph : 330282

*Printed at*
Sri Balaji Printers, Bangalore

**Price Rs. 95/-**

*Published by*
Sree Vidya Cultural Publications, Thiruvananthapuram.



സദ്ഗുരുചരണാരവിന്ദാഭ്യാം നമഃ

ഹരിനാമകീർത്തനത്തിൻെറ ഈ വ്യാഖ്യാനം പ്രസിദ്ധീകരിക്കുന്നതു് അഭേദാനന്ദസ്വാമികളുടെ മുഖ്യശിഷ്യനും ആറയൂരും തിരുവനന്തപുരത്തുമുള്ള അഭേദാശ്രമങ്ങളുടെ മഹന്തുമായ ബ്രഹ്മശ്രീ ഭജനാനന്ദ സ്വാമികളുടെ അനുഗ്രഹത്തോടെയാണു്.

# ശ്രീവിദ്യാ കൾച്ചറൽ പബ്ളിക്കേഷൻസ്

അടുത്തകാലത്തു് കേരളീയരുടെ ഇടയിൽ ഈശ്വരോന്മുഖത വർദ്ധിച്ചു വരുകയാണു്. വ്യക്തികളെന്ന നിലയിലുള്ള പൂജ, പാരായണം, ക്ഷേത്രാരാധന എന്നിവയോടൊപ്പം സമൂഹമായി നടത്തുന്ന ലക്ഷാർച്ചന, കോടി അർച്ചന, സപ്താഹം, നവാഹം, സത്സംഗം തുടങ്ങിയവയും ധാരാളമായി നടക്കുന്നുണ്ടു്.

ഈ ആരാധനകൾക്കു് ആധാരമായി ഉപയോഗിക്കുന്ന ഗ്രന്ഥങ്ങൾ അധികവും സംസ്കൃതഭാഷയിലാണു്. മലയാളത്തിൽ എഴുത്തച്ഛന്റെ കൃതികളാണു് നമ്മുടെ ആധാരഗ്രന്ഥങ്ങൾ. മലയാളത്തിലും സംസ്കൃതത്തിലും നമുക്കു കിട്ടുന്ന ഗ്രന്ഥങ്ങൾ കൂടുതലും അപപാഠങ്ങളും അച്ചടിത്തെറ്റുകളും കൊണ്ടു വികലമാണു്.

ഈ കൃതികളിൽ മിക്കതും മന്ത്രാക്ഷരബദ്ധവും തന്ത്രപ്രാധാന്യം ഉള്ളതുമാണു്. തെറ്റായി ഉച്ചരിക്കുന്നതു ചിലർക്കെങ്കിലും ദോഷകരമായിത്തീരും. മലയാളികൾ സാധാരണയായി ഉപയോഗിക്കുന്ന സ്തോത്രഗ്രന്ഥങ്ങളും എഴുത്തച്ഛന്റെ കൃതികളും തെറ്റില്ലാതെ അച്ചടിച്ചു പ്രചരിപ്പിക്കാനുള്ള ഒരു പരിശ്രമം ഞങ്ങൾ ആരംഭിച്ചിരിക്കുകയാണു്.

എഴുത്തച്ഛന്റെ കൃതികളുടെയും നിത്യപാരായണത്തിനുള്ള ഗ്രന്ഥങ്ങളുടെയും തെറ്റില്ലാത്ത പതിപ്പുകളും വ്യാഖ്യാനവും ഉണ്ടാക്കുന്ന ചുമതല ഡോ. ബി. സി. ബാലകൃഷ്ണന്റെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന "ദി കൾച്ചറൽ ആൻഡ് ലെക്സിക്കോഗ്രാഫിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്" എന്ന ഗവേഷണസ്ഥാപനത്തെ ഏല്പിച്ചിരിക്കുകയാണു്. ഒരു സംഘം പ്രഗല്ഭരായ പണ്ഡിതന്മാർ ആധാരഗ്രന്ഥങ്ങൾ പരിശോധിച്ചു് ശുദ്ധപാഠം തയ്യാറാക്കിക്കൊണ്ടിരിക്കുകയാണു്. എഴുത്തച്ഛന്റെ കൃതികളുടെ ഒരു "വ്യാഖ്യാനകോശം" നിർമ്മിക്കുന്ന ജോലിയും ആ സ്ഥാപനത്തെ ഏല്പിച്ചിട്ടുണ്ടു്. എഴുത്തച്ഛന്റെ കൃതികളിലെ എല്ലാ പദങ്ങളും ശൈലികളും പ്രയോഗങ്ങളും ഓരോ സന്ദർഭത്തിലും അവയ്ക്കുള്ള അർത്ഥവ്യാപ്തിയും വ്യാഖ്യാനിക്കുന്ന ഒരു വിജ്ഞാനകോശനിഘണ്ടു ആയിരിക്കും അതു്.

ഈ നിഘണ്ടുവും എഴുത്തച്ഛൻെറ കൃതികളുടെ പിഴ തീർത്ത പതിപ്പുകളും കഴിവുള്ളത്ര വേഗം പ്രസിദ്ധീകരിക്കാൻ ശ്രമിക്കുകയാണ്.

സ്തോത്രകൃതികളുടെ പ്രസിദ്ധീകരണം ആരംഭിച്ചുകഴിഞ്ഞു. നമ്മുടെ ആരാധനാരീതികളുടെ വൈവിധ്യം കണക്കാക്കുമ്പോൾ ഒരു നൂറു കൃതി കളെങ്കിലും ഉടനെ പ്രസിദ്ധീകരിക്കേണ്ടിവരും. ഇതിന് ആവശ്യമായ മൂലധനം സ്വരൂപിക്കാൻ എളുപ്പമല്ലാത്തതുകൊണ്ട് ഈശ്വരോന്മുഖതയും നമ്മുടെ സംസ്കാരത്തെക്കുറിച്ച് ആഭിമുഖ്യവും ഉള്ളവരോട് ഓരോ പുസ്തകം സ്പോൺസർ ചെയ്യാൻ ആവശ്യപ്പെടുകയാണ്. സ്പോൺസർ ചെയ്യു ന്നവർ ഒരു കൃതിയുടെ അച്ചടിച്ചെലവു വഹിക്കേണ്ടതാണ്. പുസ്തകം വില്ക്കുന്ന മുറയ്ക്ക് മുടക്കുന്ന തുക മടക്കിക്കൊടുക്കുന്നതാണ്. ആദാ യത്തിൻെറ ഒരു ഭാഗം സ്പോൺസർക്കു കൊടുക്കാനും ഉദ്ദേശ്യമുണ്ട്.

സ്പോൺസർ ചെയ്യുന്ന ആളിൻെറയോ സ്ഥാപനത്തിൻെറയോ പേര് ഗ്രന്ഥത്തിൻെറ ആമുഖത്തിൽ രേഖപ്പെടുത്തും. ആദ്ധ്യാത്മികഗ്രന്ഥങ്ങളാ യതിനാൽ പരസ്യങ്ങൾ ചേർക്കുന്നതല്ല. വ്യവസായസ്ഥാപനങ്ങൾക്കു താത്പര്യമുള്ളപക്ഷം അവരുടെ പരസ്യം ഉൾക്കൊള്ളുന്ന കവർ, ചിത്രം തുടങ്ങിയവ പുസ്തകത്തോടൊപ്പം കൊടുക്കാനുള്ള വ്യവസ്ഥ ഉണ്ടാക്കാ വുന്നതാണ്.

ആദ്യഘട്ടത്തിൽ ആചാര്യന്മാരുടെ കൃതികൾ മാത്രമേ പ്രസിദ്ധീകരി ക്കാൻ ഉദ്ദേശിക്കുന്നുള്ളൂ. ശങ്കരാചാര്യർ, എഴുത്തച്ഛൻ, നാരായണഭട്ടതിരി എന്നിവരുടെ കാലം വരെയുള്ള ഗ്രന്ഥങ്ങൾ മാത്രം.

ഈ പരമ്പരയിൽപ്പെട്ട ഒരു പ്രധാനപ്പെട്ട ഗ്രന്ഥമാണ് ഹരിനാമകീർത്തനം. തുടർന്നുള്ള പ്രസിദ്ധീകരണങ്ങൾക്കു പ്രോത്സാഹനം അഭ്യർത്ഥിക്കുന്നു.

*ഡയറക്റ്റേഴ്സ്*
*ശ്രീവിദ്യാ കൾച്ചറൽ പബ്ളിക്കേഷൻസ്*
*റ്റി. സി. 3/2331, ശാരദാവിലാസ്*
*പട്ടം, തിരുവനന്തപുരം 695 004*

# ആമുഖം

ശ്രീവിദ്യാ കൾച്ചറൽ പബ്ലിക്കേഷൻസിനു വേണ്ടി ഹരിനാമകീർത്തനത്തിന്റെ ഒരു ശുദ്ധപാഠം കുറേക്കാലം മുമ്പ് ഞാൻ തയ്യാറാക്കിയിരുന്നു. കൾച്ചറൽ ആൻഡ് ലെക്സിക്കോഗ്രാഫിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിലെ എന്റെ സഹപ്രവർത്തകർ അച്ചടിച്ചഗ്രന്ഥങ്ങളും കൈയെഴുത്തുപ്രതികളും നിത്യവും ചൊല്ലുന്ന ഭക്തന്മാരുടെ പാഠം റെക്കോർഡുചെയ്തതും ഉൾപ്പെടെ നൂറോളം മാതൃകകൾ പരിശോധിച്ചാണ് പാഠനിർണ്ണയം ചെയ്തത്.

നൂറ്റാണ്ടുകളായി മലയാളികളുടെ നാവിൽ നൃത്തം വയ്ക്കുന്ന ഈ കൃതിയിൽ ഉണ്ടായ പാഠഭേദങ്ങൾ നിരവധിയാണ്. ചില പാഠങ്ങൾ അവ്യക്തവും അർത്ഥമില്ലാത്തവയുമാണ്. ഉദാഹരണമായി

''യെൻ പാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ

സമ്പുർണ്ണലിഖ്യതഗിരം കേട്ടു ധർമ്മപതി'' എന്ന പാഠം നോക്കുക. ''ലിഖ്യതഗിരം'' എന്നു എഴുത്തച്ഛൻ പ്രയോഗിക്കാൻ ഇടയില്ല. എങ്കിലും ഇരുപതോളം മാതൃകകളിൽ ആ പാഠം ഉണ്ട്. ''ലേഖ്യം'' എന്നതിന് '' കുറ്റച്ചാർത്ത് '' എന്നു പ്രസിദ്ധമായ അർത്ഥം. അനേകം മാതൃകകളിൽ ആ പാഠം കണ്ടു. അതാണ് ഞങ്ങൾ ശുദ്ധപാഠമായി സ്വീകരിച്ചത്. ഉദാഹരണമായി ഒന്നു ചൂണ്ടിക്കാണിച്ചു എന്നേയുള്ളു. ''അഹമേവ വിഷ്ണു, അഹമേവ വിശ്വതനു'' എന്നീ ഉദാത്തസങ്കല്പങ്ങൾ ചില മാതൃകകളിൽ ''അകമേ ഭവിപ്പതിന്'' എന്നു മാറി.

പാഠഭേദങ്ങളിൽ പ്രചാരംകൊണ്ടു പ്രാധാന്യം നേടിയവ ഓരോ കീർത്തനത്തിന്റെയും അടിക്കുറിപ്പായി ചേർത്തിട്ടുണ്ട്. ഞങ്ങൾ സ്വീകരിച്ച പാഠം തന്നെയാണ് ആചാര്യൻ രചിച്ചതെന്നു വാദിക്കുന്നില്ല. പൂർവാപരബന്ധവും സന്ദർഭവും പരിശോധിച്ച് ഏറ്റവും ഉചിതമെന്ന് അധികം പേരും അംഗീകരിച്ച പാഠം തെരഞ്ഞെടുത്തു എന്നേയുള്ളു.

ദർശനഭേദങ്ങളും വേദാന്തരഹസ്യവും ഭക്തിയുടെ മധുരാമൃതത്തിൽ ചാലിച്ചൊരുക്കിയ ഹരിനാമകീർത്തനം വ്യാഖ്യാനത്തിനു വഴങ്ങുന്നതല്ല. ആചാര്യൻെറ അദ്ധ്യാത്മരാമായണം, മഹാഭാഗവതം, മഹാഭാരതം എന്നീ കൃതികളെ ആശ്രയിച്ച് ഹരിനാമകീർത്തനത്തെ വ്യാഖ്യാനിക്കാനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്. ശ്രീമദ്ഭഗവദ്ഗീത, ഉപനിഷത്തുകൾ ശങ്കരഭഗവത് പാദരുടെ കൃതികൾ തുടങ്ങിയവയേയും ആശ്രയിച്ചിട്ടുണ്ട്.

ഭഗവദ്ഗീത ഉദ്ധരിക്കേണ്ടിവന്നിടത്തെല്ലാം കേരളവ്യാസനെന്നു പ്രസിദ്ധിനേടിയ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ മഹാഭാരത തർജ്ജമയിൽ നിന്നാണ് ഉദ്ധരിച്ചിട്ടുള്ളത്. ഗീത മലയാളിക്കുമനസ്സിലാകാൻ ആ തർജ്ജമയെക്കാൾ നല്ല ഒരാചാര്യനില്ല. തമ്പുരാൻെറ സംഭാവനയുടെ മേന്മ ഈ വ്യാഖ്യാനം വായിക്കുന്നവരുടെ ശ്രദ്ധയിൽ പെടുത്തുകയാണ് എൻെറ ലക്ഷ്യം. സംസ്കൃതത്തിൽത്തന്നെയുള്ള ഗീതാശ്ലോകങ്ങൾ പരിചയമുള്ളവർക്ക് മലയാളം വായിച്ചാൽ സംസ്കൃതം തനിയെതോന്നും. അത്രയ്ക്ക് സാമ്യമുണ്ട് മൂലവും തർജ്ജമയും തമ്മിൽ. ഗീതാശ്ലോക ങ്ങളുടെ ക്രമസംഖ്യ ശ്ലോകങ്ങൾക്കു കീഴിൽ ചേർത്തിട്ടുമുണ്ട്.

ഹരിനാമകീർത്തനത്തിന് മുപ്പതോളം വ്യാഖ്യാനങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിച്ചവയായി ഉണ്ട്. പലതിലും വ്യാഖ്യാതാവിൻെറ പേരില്ല. സാമാന്യം വിശദമായി പഠിച്ചുണ്ടാക്കിയ വ്യാഖ്യാനങ്ങളുടെ കൂട്ടത്തിൽ ഡോ.പി.കെ.നാരായണപിള്ള, പ്രൊ.ജി.ബാലകൃഷ്ണൻ നായർ, പ്രൊ.ആർ രാമവർമ്മതമ്പുരാൻ, സ്വാമി ജ്ഞാനാനന്ദസരസ്വതി തിരുവടികൾ എന്നിവരുടെ കൃതികൾ മുഖ്യമായി കണക്കാക്കാം. കിട്ടിയ എല്ലാ വ്യാഖ്യാന ങ്ങളും പഠിച്ചശേഷമാണ് ഈ വ്യാഖ്യാനം ഞാൻ എഴുതിയത്. എല്ലാ പൂർവ സൂരികളോടും ഈ വ്യാഖ്യാനത്തിനു കടപ്പാടുണ്ട്.

തുഞ്ചത്താചാര്യൻെറ രചനയായ ഈ കേരളീയോപനിഷത്ത് പഠിക്കാൻ ശ്രമിക്കുന്ന ജിജ്ഞാസുക്കൾക്ക് ഒട്ടെങ്കിലും പ്രയോജനപ്പെടുമെങ്കിൽ എൻെറ ഈ പരിശ്രമം ധന്യമാകും.

**ഡോ. ബി. സി. ബാലകൃഷ്ണൻ**

*ഡി - 8, ജവഹർ നഗർ*

*തിരുവനന്തപുരം - 41.*

# ഹരിനാമകീർത്തനം

1. *ഓങ്കാരമായ പൊരുൾ മൂന്നായ്പ്പിരിഞ്ഞുടനെ*
*ആങ്കാരമായതിനു താൻ തന്നെ സാക്ഷിയതു*
*ബോധം വരുത്തുവതിനാളായി നിന്ന പര-*
*മാചാര്യരൂപ ഹരി നാരായണായ നമഃ*

ഓങ്കാരം – 'ഓം' എന്ന അക്ഷരം, പ്രണവം; പൊരുൾ - അർത്ഥം, വസ്തു, ഉണ്മ; മൂന്നായ് പിരിഞ്ഞു – മൂന്നായി സ്വയം വേർപെട്ടു; ഉടനെ - അപ്പോൾ; ആങ്കാരമായി – അഹങ്കാരമായി; അതിനു് – ആ സംഭവത്തിനു്; താൻ തന്നെ – പ്രണവം തന്നെ; സാക്ഷി – സ്വയം പ്രവർത്തിക്കാതെ പ്രവൃത്തിയെക്കുറിച്ചു് അറിയുന്ന ആൾ; അതു്– ആ കാര്യം; ബോധം വരുത്തുവതിനു് - അറിവുണ്ടാക്കുന്നതിനു്, അനുഭവവേദ്യമാക്കുന്നതിനു്; ആളായി നിന്ന – കാരണമായി പ്രവർത്തിച്ച; പരമാചാര്യരൂപ – പരമാചാര്യനായി സ്ഥിതി ചെയ്യുന്ന, പരമഗുരുവായ; ഹരി നാരായണായ നമഃ – ഹരിക്കായി, നാരായണനായി നമസ്കാരം.

ഓങ്കാരം എന്ന ഉണ്മ മൂന്നായി പിരിഞ്ഞു. അങ്ങനെ പിരിഞ്ഞപ്പോൾ പിരിഞ്ഞുണ്ടായ മൂന്നിനും അഹങ്കാരം ഉണ്ടായി. എങ്കിലും ഓങ്കാരമായ ഉണ്മ അതിനു സാക്ഷിയായി സ്ഥിതി ചെയ്തതേയുള്ളു. അക്കാര്യത്തെക്കുറിച്ചു് യഥാർത്ഥജ്ഞാനം വരുത്താൻ അതിനെല്ലാം കാരണമായ പരമാചാര്യനേ കഴിയൂ. അപ്രകാരമുള്ള പരമാചാര്യരൂപത്തിൽ വർത്തിക്കുന്ന അല്ലയോ ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

---

*വരി 1. പിരിഞ്ഞളവു്, പിരിഞ്ഞവയിൽ, പിരിഞ്ഞതിനു്*
*വരി 2. ഹാങ്കാരമായതിനു്*
*വരി 3. ആളായിരുന്ന, ആളായി വന്നു, ആളായിടുന്ന*
*വരി 4. ആചാര്യദേവ*

ഓങ്കാരം കൊണ്ടാണു കീർത്തനം തുടങ്ങുന്നത്. ഏതു കാര്യം തുടങ്ങുമ്പോഴും വിഘ്നേശ്വരനായ ഗണനാഥനെ സ്തുതിച്ചു പ്രസാദിപ്പിക്കുന്ന പാരമ്പര്യമനുസരിച്ച് ഓങ്കാരമെന്ന ആദ്യപദം കൊണ്ടു് ഗണേശവന്ദനവും സാധിച്ചിരിക്കുന്നു.

'ജ്ഞാനേശ്വരി' എന്ന പ്രസിദ്ധമായ ഗീതാവ്യാഖ്യാനം പതിനഞ്ചാം വയസ്സിൽ രചിച്ച ജ്ഞാനേശ്വരദേവൻ തൻെറ വ്യാഖ്യാനം ആരംഭിക്കുന്നതു നോക്കുക. ''ഓങ്കാരരൂപിയായ ഹേ പരമാത്മൻ, വേദങ്ങൾ നിന്തിരുവടിയെ പ്രതിപാദിക്കുന്നു. ഞാൻ അങ്ങയെ നമസ്കരിക്കുന്നു. ആത്മസ്വരൂപനായ അങ്ങയെക്കുറിച്ചുള്ള ജ്ഞാനം സ്വാനുഭൂതിയിലൂടെയേ നേടാനാകൂ. അവിടുന്നു വിജയിച്ചാലും. ശ്രീനിവൃത്തിനാഥഗുരുവിൻെറ വിനീതശിഷ്യനായ ഞാൻ പറയുന്നു, എല്ലാത്തിൻെറയും അർത്ഥഗ്രഹണശക്തിയുടെ പ്രകാശരൂപമായ ഗണേശൻ അങ്ങു തന്നെയാണ്. ഇതു് എല്ലാവരും ശ്രദ്ധിച്ചു കേൾക്കുക. ഈ സാഹിത്യമാകെ അങ്ങയുടെ മനോഹരമൂർത്തിയാണ്. ആ മൂർത്തിയുടെ അക്ഷരരൂപിയായ ശരീരം നിർദ്ദോഷഭാവത്തിൽ വെട്ടിത്തിളങ്ങുന്നു. സ്മൃതി ഈ മൂർത്തിയുടെ അംഗമാണ്. കാവ്യപംക്തികൾ ആ അവയവങ്ങളുടെ ഹാവഭാവങ്ങളാണ്. കാവ്യത്തിൻെറ അർത്ഥസൗന്ദര്യം ആ ഹാവഭാവങ്ങളുടെ ലാവണ്യമാണ്. പതിനെട്ടു പുരാണങ്ങൾ ഓങ്കാരരൂപിയായ ഗണേശമൂർത്തി അണിയുന്ന രത്നഖചിതമായ ആഭരണങ്ങളാണ്. തത്ത്വ സിദ്ധാന്തങ്ങളാണ് ആഭരണങ്ങളിലെ രത്നങ്ങൾ.......... അങ്ങയുടെ മൂർദ്ധാവിൽ കാണുന്ന പുഷ്പങ്ങൾ പത്തു് ഉപനിഷത്തുക്കളാണ്. ഈ ഗണേശഭഗവാൻെറ ചരണങ്ങൾ അകാരമാണ്. വിശാലമായ ഉദരം ഉകാരമാണ്. മസ്തകമണ്ഡലം മകാരമാണ്. ഈ മൂന്നും കൂടിച്ചേർന്നതാണ് ഓം. അതിൽ എല്ലാ ജ്ഞാനവും സമാവിഷ്ടമായിരിക്കുന്നു. ഗുരുവിൻെറ കൃപ കൊണ്ടു് പ്രണവരൂപമായ ഗണേശരൂപത്തെ, സമസ്തവിശ്വത്തിനും ബീജമായ ആദിമൂലത്തെ, ഞാൻ നമസ്കരിക്കുന്നു.''

''ആശീർന്നമസ്ക്രിയാ വസ്തുനിർദ്ദേശോ വാ$f$പി തന്മുഖം'' എന്ന പ്രമാണപ്രകാരം *വസ്തുനിർദ്ദേശവും നമസ്കാരവും പ്രകടമായി ചേർത്തു കൊണ്ടു് ആചാര്യൻ ഹരിനാമകീർത്തനം ആരംഭിക്കുന്നു. ആശിസ്സ് അപ്രകടമായെങ്കിലും കീർത്തനത്തിൽ ഉടനീളം ഉണ്ടുതാനും.

---

*ഈ പ്രമാണം കാവ്യങ്ങളെക്കുറിച്ചാണു സാധാരണ പറയാറുള്ളതെങ്കിലും ആചാര്യന്മാർ രചിക്കുന്ന സ്തോത്രങ്ങളിലും ദർശനങ്ങളുടെ ചർച്ചകളിലും പുരാണങ്ങളിലും എല്ലാം ആശിസ്സും നമസ്കാരവും വസ്തുനിർദ്ദേശവും പ്രത്യക്ഷമായോ പരോക്ഷമായോ ചേർത്തു കാണുന്നുണ്ട്.

സർവ്വവേദശാസ്ത്രപുരാണേതിഹാസങ്ങൾക്കും സാരഭൂതമായ ഓങ്കാരം കൊണ്ടു് ആരംഭിക്കുന്ന കീർത്തനം പരമാചാര്യരൂപത്തിൽ ഹരിയെയും വന്ദിക്കുന്നു. ജിജ്ഞാസുവായ ശിഷ്യന്റെ മനസ്സിലുള്ള അജ്ഞാനം മാറ്റി ഉണ്മയെക്കുറിച്ചു ബോധമുണ്ടാക്കിക്കൊടുക്കുന്ന ഗുരുവാണ്, ആചാര്യൻ. സുദീർഘമായ പഠനവും മനനവും തപസ്സും കൊണ്ടു് ഈശ്വരതുല്യരായി വളർന്ന ആചാര്യന്മാർപോലും സർവജ്ഞരല്ല. ശരീരത്തിന്റെ പരിമിതികൾക്കുള്ളിൽ ബന്ധനസ്ഥരായിരിക്കുന്നിടത്തോളം സർവജ്ഞത സാദ്ധ്യവുമല്ല. അതുകൊണ്ടു് പ്രപഞ്ചോത്പത്തിക്കു സാക്ഷിയായിരുന്ന സാക്ഷാൽ ഹരിയെത്തന്നെ തുഞ്ചത്താചാര്യൻ പരമാചാര്യനായി സ്വീകരിക്കുകയാണ്.

ഓങ്കാരം ബ്രഹ്മവാചിയാണ്. 'ഓം' എന്ന പ്രണവമന്ത്രം കൊണ്ടു തുടങ്ങുന്ന 'ഹരിനാമകീർത്തന'ത്തിൽ ആചാര്യൻ ബ്രഹ്മപദവിയിൽ നിന്നു കൊണ്ടാണു കീർത്തനം ആരംഭിക്കുന്നത്. നമ്മോടുള്ള കാരുണ്യം കൊണ്ടു് ബ്രഹ്മപദത്തിൽ നിന്നു് ആചാര്യൻ പിന്നീടു് ക്രമമായി താഴത്തേക്കു വന്നു് വിവിധയോഗവിധികളും ദർശനഭേദങ്ങളും വിവരിക്കുന്നുണ്ടു്.

എല്ലാ മന്ത്രങ്ങൾക്കും ആധാരമാണു് ഓങ്കാരം. എല്ലാ ശബ്ദങ്ങൾക്കും ആധാരവും അതു തന്നെ. ഏതു ദേവനെ സ്തുതിക്കുമ്പോഴും ഏതു മന്ത്രം ഉച്ചരിക്കുമ്പോഴും 'ഓം' അതിനോടു ചേർക്കാറുണ്ടു്. മന്ത്രവിധികളിൽ മന്ത്രത്തിന്റെ മുമ്പും പിമ്പും 'ഓം' ചേർത്തുള്ള സമ്പുടജപം മന്ത്രസിദ്ധിക്കും മന്ത്രദേവതകളുടെ പ്രീതിക്കും പ്രയോജനകരമാണെന്നു് ആചാര്യന്മാർ പറയുന്നു.*

അരൂപവും നിർഗ്ഗുണവുമായ ബ്രഹ്മം പ്രപഞ്ചമായി പ്രതിഭാസിച്ചപ്പോൾ അനാദ്യന്തമായ ശബ്ദരൂപം കൈക്കൊണ്ടു എന്നും അതു് ഗുണവിശിഷ്ടമായി ഭിന്നശബ്ദങ്ങളായും നാദങ്ങളായും വർണ്ണങ്ങളായും രൂപപ്പെട്ടു എന്നും അപ്രകാരമുള്ള ബഹുകോടി ശബ്ദതരംഗങ്ങളുടെ സംഘാതമാണു് മൂർത്തഭാവത്തിൽ നമുക്കു പ്രപഞ്ചമായി തോന്നുന്നതെന്നും ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. മനുഷ്യന്റെ ഉച്ചാരണാവയവങ്ങളിലൂടെ നാദബ്രഹ്മത്തെ ആവിഷ്കരിക്കാൻ ശ്രമിക്കുമ്പോൾ പിണ്ഡാണ്ഡത്തിനുള്ളിൽ അതു് 'പര' ആയും 'പശ്യന്തി' ആയും 'മദ്ധ്യമ' ആയും 'വൈഖരി' ആയും രൂപം കൊള്ളുന്നു. ഇവയിൽ 'പരാ'ശബ്ദം ബ്രഹ്മമെന്നും പരാശക്തിയെന്നും വ്യവഹരിക്ക

---

*ഓങ്കാരത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾ അനുബന്ധത്തിൽ ചേർത്തിട്ടുണ്ടു്.*

പ്പെടുന്ന സർവത്തിനും ആധാരഭൂതമായ ശക്തിവിശേഷത്തെയും കുറിക്കുന്നു. അതു് ഉച്ചരിക്കപ്പെടാവുന്നതല്ല. അതു കൊണ്ടു തന്നെ കേൾക്കാവുന്നതുമല്ല. ദീർഘമായ യോഗസാധനകളും അഭ്യാസവും കൊണ്ടു് ചിലർക്കു് അനുഭവിക്കാൻ കഴിഞ്ഞേക്കാം. അതിനെക്കുറിച്ചു ചർച്ച ചെയ്യണമെങ്കിൽ 'വൈഖരി'യായി പരാവർത്തനം ചെയ്തേ പറ്റൂ. ഉച്ചരിക്കാൻ കഴിയുന്ന വർണ്ണങ്ങളുടെയും അക്ഷരങ്ങളുടെയും സംഘാതത്തിൽ 'പരാ' ശബ്ദത്തെ അഥവാ 'ബ്രഹ്മ'ത്തെ അഥവാ 'പരാശക്തി'യെ പ്രതിനിധാനം ചെയ്യുന്ന അക്ഷരം ഓങ്കാരമാണു്; ശുദ്ധനാദബ്രഹ്മം.

ഓങ്കാരം ഏകവും ശുദ്ധവും അലേപവും മുക്തവും ആയ ബ്രഹ്മത്തെ കുറിക്കുന്നു എന്നു കാണിക്കാനാണു് 'ഓങ്കാരമായ പൊരുൾ' എന്നു് ആചാര്യൻ പ്രയോഗിച്ചതു്. നാമരൂപഗുണവിവർജ്ജിതമായ ബ്രഹ്മം മൂന്നായി പിരിഞ്ഞു. പിരിഞ്ഞുണ്ടായ ഘടകങ്ങളെ അകാരം, ഉകാരം, മകാരം എന്നിങ്ങനെ ആചാര്യൻ വ്യവഹരിക്കുന്നു. ഇവയിൽ അകാരം രജോഗുണത്തെയും ഉകാരം സത്വഗുണത്തെയും മകാരം തമോഗുണത്തെയും പ്രതിനിധാനം ചെയ്യുന്നു. നിർഗ്ഗുണമായ ബ്രഹ്മം മൂന്നായി പിരിഞ്ഞപ്പോൾ പിരിഞ്ഞുണ്ടായ ഓരോ ഭാഗത്തിനും ഗുണാരോപം സംഭവിച്ചു. അതോടു കൂടി അവ നാമരൂപങ്ങൾ കൊണ്ടു വേർതിരിക്കപ്പെടാവുന്നവയായിത്തീർന്നു. രജോഗുണപ്രധാനവും അകാരം കൊണ്ടു കുറിക്കപ്പെടുന്നതുമായ ഭാഗം ബ്രഹ്മാവായി. സത്വഗുണപ്രധാനവും ഉകാരം കൊണ്ടു കുറിക്കപ്പെടുന്നതുമായ ഭാഗം വിഷ്ണുവായി. തമോഗുണപ്രധാനവും മകാരം കൊണ്ടു കുറിക്കപ്പെടുന്നതുമായ ഭാഗം ശിവനായി. ഇങ്ങനെ രൂപം ഉണ്ടായപ്പോൾ ഈ മൂർത്തികൾക്കു് ആങ്കാരം (അഹങ്കാരം– വ്യക്തിത്വം എന്നു സൗകര്യത്തിനു വേണ്ടി പറയാം) ഉണ്ടായി.

ഓങ്കാരത്തിൻെറ പൊരുളായ ബ്രഹ്മം അകാരഉകാരമകാരങ്ങളായി പിരിഞ്ഞതിനു് സാക്ഷിയായി നില്ക്കുന്നതു് ഓങ്കാരം കൊണ്ടു കുറിക്കപ്പെടുന്ന ബ്രഹ്മം തന്നെയാണു്. തന്ത്രശാസ്ത്രം ആവിഷ്കരിക്കുന്ന ഒരു ഗണിതശാസ്ത്രപ്രഹേളിക ഇവിടെ ഉദ്ധരിക്കുന്നതു സംഗതമാണു്. ഒന്നു് മൂന്നായി പിരിയുമ്പോൾ മൊത്തം നാലായിത്തീരുന്നു. പരബ്രഹ്മമെന്നോ പരാശക്തിയെന്നോ വ്യവഹരിക്കപ്പെടുന്ന ചൈതന്യം രജസ്സത്വതമോഗുണവിശിഷ്ടങ്ങളായി ബ്രഹ്മാവിഷ്ണുമഹേശ്വരരൂപങ്ങളും അതോടു ചേർന്നു് അഹങ്കാരവും സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന ധർമ്മങ്ങളും

കൈക്കൊള്ളുമ്പോൾ ബ്രഹ്മം ഇല്ലാതാകുന്നില്ല. സർവസാക്ഷിയായി, നിർഗ്ഗുണമായി, നിരഹങ്കാരമായി ബ്രഹ്മം എന്ന പരാശക്തി തുടരുന്നു. ഇവിടെ സംഭവിക്കുന്നതു പരിണാമമല്ല; വിവർത്തനമാണ്.* ഈ വിവർത്തന പ്രക്രിയയ്ക്ക് മറ്റൊരു സാക്ഷിയില്ല. ഉണ്ടാകാൻ സാദ്ധ്യവുമല്ല. ഇതു പരമ ജ്ഞാനമാണ്. വേദങ്ങളും ഉപനിഷത്തുകളും പുരാണേതിഹാസങ്ങളും ഇക്കാര്യം പല തരത്തിൽ അവതരിപ്പിക്കുന്നു.

വായനകൊണ്ടോ പഠനം കൊണ്ടോ ശ്രവണംകൊണ്ടോ മനനം കൊണ്ടോ ഈ പരമസത്യം ഉൾക്കൊള്ളാനാവില്ല. ആചാര്യന്മാർക്ക് ഈ ഉണ്മ വെളിപ്പെടുത്തിത്തരാൻ എളുപ്പവുമല്ല. ഈ സത്യം ഉൾക്കൊള്ളാൻ പരബ്രഹ്മപദത്തിലേക്കു വളരണം. ആ വളർച്ചയ്ക്ക് പരമാചാര്യൻെറ തന്നെ അനുഗ്രഹവും ശിക്ഷണവും വേണം. അതുകൊണ്ട് തുഞ്ചത്താചാര്യൻ പരബ്രഹ്മത്തെത്തന്നെ ആചാര്യനായി സ്വീകരിക്കുന്നു. പരബ്രഹ്മം ഗുണരഹിതവും അവ്യാകൃതവും ആകയാൽ ബ്രഹ്മത്തിൻെറ സത്വഗുണ പ്രധാനമൂർത്തിയായ നാരായണനെ അദ്ദേഹം ആചാര്യനായി വരിക്കുന്നു.

ആ ആചാര്യനെ കുറിക്കാൻ 'ഹരി' എന്നും 'നാരായണൻ' എന്നും രണ്ടു പദങ്ങളാണ് അദ്ദേഹം ഉപയോഗിച്ചത്. 'ഹരി' എന്നതിന് 'ഹരിക്കുന്നവൻ' എന്നു പദാർത്ഥം. എല്ലാത്തിനെയും സംഹരിക്കുന്നവൻ, തന്നിൽ നിന്നുണ്ടായ പ്രപഞ്ചത്തെ തന്നിൽത്തന്നെ ലയിപ്പിക്കുന്നവൻ. ഉപാസകനായ വ്യക്തിയുടെ പക്ഷത്തു നിന്നു വ്യാഖ്യാനിക്കുമ്പോൾ എല്ലാ ദുഃഖങ്ങളെയും ഹരിക്കുന്നവൻ എന്നും ദുഃഖകാരണമായ അജ്ഞാനത്തെ നശിപ്പിക്കുന്നവൻ എന്നും അർത്ഥം പറയാം. 'നാരായണ' ശബ്ദം ഈ ആശയത്തെ ഉറപ്പിക്കുന്നു. നാരങ്ങൾക്ക് അയനമാകയാൽ നാരായണൻ. 'നാര' ശബ്ദത്തിന് ജീവൻ, ജലം, ജനസമൂഹം, മനുഷ്യശരീരം എന്നൊക്കെ അർത്ഥം. നരസമൂഹത്തിൽ ജീവാത്മരൂപത്തിൽ വർത്തിക്കുന്നവനും ജലത്തിൽ ശയിക്കുന്നവനും നര സംബന്ധിയായ രൂപത്തിൽ - മനുഷ്യരൂപത്തിൽ - ധർമ്മസംസ്ഥാപന ത്തിനായി ജനിക്കുന്നവനും ആയ വിഷ്ണു ബഹുധാ നാരായണനാണ്.

അപ്രകാരമുള്ള നാരായണനായി നമസ്കാരം എന്ന് പദ്യത്തിൻെറ അന്ത്യഭാഗം. ഓരോ പദ്യത്തിലും ഈ നമസ്കാരം ആവർത്തിക്കുന്നുണ്ട്. 'നാരായണായ നമഃ' എന്നതു മന്ത്രവുമാണ്. എഴുത്തച്ഛൻെറ കൃതികളുടെ

*അനാദിനിധനം ബ്രഹ്മ ശബ്ദതത്ത്വം യദക്ഷരം വിവർത്തതേഽർത്ഥഭാവേന പ്രക്രിയാ ജഗതോ യതഃ (ഭർതൃഹരി– വാക്യപദീയം 1. 1.)

മുദ്ര മന്ത്രാക്ഷരബദ്ധമായ സ്തോത്രങ്ങളാണ്. അദ്ദേഹത്തിൻെറ കൃതികളുടെ ആകർഷണശക്തിക്ക് ഈ മന്ത്രാക്ഷരവിന്യാസവും ഒരു കാരണമാണ്. ഹരിനാമകീർത്തനത്തിൽ നാരായണമന്ത്രം ഓരോ പദ്യത്തിലും ഉണ്ട്.

നമഃ എന്ന പദം ആരാധനയുടെ ഭാഗമായി സാർവത്രികമായി പ്രയോഗിക്കപ്പെടുന്നു. മനുഷ്യശരീരത്തെ മനസ്സിനോടൊപ്പം പൂജാദ്രവ്യമാക്കുന്ന തന്ത്രവിദ്യയാണിത്. ആരാധന, പൂജ, തപസ്സ്, യാഗം, തീർത്ഥാടനം തുടങ്ങിയവയിലെല്ലാം ദ്വൈധഭാവം അന്തർഹിതമാണ്. ഉപാസകൻ ഉപാസ്യചൈതന്യത്തെ തന്നിൽ നിന്നു വേറെയായി കല്പിക്കുമ്പോഴേ പൂജയും ആരാധനയുമൊക്കെ ഉള്ളൂ. ''അതു താൻ തന്നെയാണ്'' എന്ന ബോധം ഉണ്ടായിക്കഴിഞ്ഞാൽ ഉപാസകനും ഉപാസ്യശക്തിയും ഒന്നായി. പിന്നെ ആരാധനയും പൂജയും ഇല്ല. മറ്റൊരുതരത്തിൽ പറഞ്ഞാൽ അഹങ്കാരം ഉള്ളിടത്തോളമേ പൂജ വേണ്ടൂ. നാമരൂപാദിഗുണവിശിഷ്ടമായ ദേഹദേഹീ ബന്ധം കൊണ്ടു് 'ഞാൻ' എന്ന ഭാവം ഉള്ള വ്യക്തി പരമചൈതന്യത്തിൽ നിന്നു് അഭിന്നനാണെന്ന ബോധം ഉണ്ടെങ്കിൽക്കൂടി ഉപാസ്യശക്തിയെ തത്കാലത്തേക്കെങ്കിലും വേറേ ആയി കാണണം. അങ്ങനെ കാണുമ്പോൾ രൂപവും ഗുണവും ശക്തിയും വിഭൂതികളും ഉപാസ്യചൈതന്യത്തിൽ ആരോപിച്ച് ശ്രേഷ്ഠനായ ഒരു അതിഥിയെ എന്ന പോലെ വിളിച്ചുവരുത്തി ചിത്രം, വിഗ്രഹം, ദീപം, യന്ത്രം തുടങ്ങിയ പ്രതീകങ്ങളിൽ ഏതിലെങ്കിലും ആവേശിപ്പിച്ച് അർഘ്യപാദ്യാദികൾ കൊണ്ടും സുഗന്ധവസ്തുക്കൾ കൊണ്ടും നിവേദ്യം കൊണ്ടും മറ്റും സന്തോഷിപ്പിച്ച് ഉപാസ്യശക്തിയുടെ അപദാനങ്ങൾ, മന്ത്രങ്ങൾ, ഗാനനൃത്താദികൾ, വാദ്യങ്ങൾ എന്നിവ കൊണ്ടു് ആരാധിക്കുന്ന സമ്പ്രദായം പല രൂപത്തിൽ ലോകമാകെ പ്രചരിച്ചു കാണുന്നു. സർവേശ്വരനും സർവവ്യാപിയുമായ ഉപാസ്യചൈതന്യത്തിന് എന്തു് അർപ്പിച്ചാലാണു പ്രീതി ഉണ്ടാകുക? പൂജാദ്രവ്യങ്ങളൊന്നും തൻേറതല്ലല്ലോ. തൻേറതെന്നു് ഒട്ടെങ്കിലും അവകാശപ്പെടാവുന്നതു് 'താൻ' എന്ന ബോധത്തിനു കാരണമായ ശരീരം തന്നെയാണ്. ആ ശരീരത്തെ പൂജാദ്രവ്യമാക്കുക. ശരീരാവയവങ്ങൾ കൊണ്ടു് ഈശ്വരാരാധന ചെയ്യുന്നതിന് പല തരത്തിലുള്ള യോഗാസനങ്ങളും നിലകളും മുദ്രകളും ആചാര്യന്മാർ ആവിഷ്കരിച്ചിട്ടുണ്ട്. അവയിലൊക്കെ പ്രധാനം ''ഈ ശരീരവും ഇതോടൊപ്പം എൻെറ 'ഞാൻ' എന്ന ഭാവവും ഞാൻ നിന്തിരുവടിയുടെ പാദങ്ങളിൽ അർപ്പിക്കുന്നു'' എന്നർത്ഥമുള്ള നമസ്കാരമാണ്. ശരീരത്തെ നമിപ്പിക്കൽ എന്നു പദാർത്ഥം. മുന്നിലേക്കു വളയൽ. എട്ടംഗങ്ങൾ തറയിൽ സ്പർശിക്ക

ത്തക്കവണ്ണം വീണു വണങ്ങൽ.

ഭാരതീയമായ എല്ലാ ദർശനങ്ങളുടെയും സാരസർവസ്വം ഈ ശ്ലോകം ഉൾക്കൊള്ളുന്നു. പരമാചാര്യനായ ഹരേ, നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

2. *ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-*
*ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ*
*പണ്ടേക്കണക്കെ വരുവാൻ നിൻ കൃപാവലിക-*
*ളുണ്ടാകയെങ്കലിഹ നാരായണായ നമഃ*

ഒന്നായ നിന്നെ - ഏകനും അഖണ്ഡനും സച്ചിദാനന്ദസ്വരൂപനും ആയ നിന്തിരുവടിയെ; ഇഹ - ഇപ്പോൾ; രണ്ടെന്നു കണ്ടളവിൽ - അജ്ഞാനം മൂലം 'ഞാൻ', 'നീ' എന്നു രണ്ടായി കണ്ടപ്പോൾ (ഭേദബുദ്ധി ഉണ്ടായപ്പോൾ, ജീവാത്മാവായും പരമാത്മാവായും കണ്ടപ്പോൾ); ഉണ്ടായൊരിണ്ടൽ - ഉണ്ടായ ദുഃഖം; ബത - കഷ്ടം; മിണ്ടാവതല്ല മമ - എനിക്കു പറഞ്ഞറിയിക്കാൻ സാദ്ധ്യമല്ല; പണ്ടേക്കണക്കെ വരുവാൻ - പണ്ടത്തേതുപോലെ ആകാൻ(മുൻപിലത്തേതു പോലെ അഭേദഭാവം കൈവരുന്നതിന്); നിൻ കൃപാവലികൾ - നിന്തിരുവടിയുടെ കാരുണ്യപൂർവമായ അനുഗ്രഹങ്ങൾ; ഉണ്ടാകയെങ്കലിഹ - ഇപ്പോൾ എന്നിൽ ഉണ്ടാകട്ടെ; നാരായണായ നമഃ - നാരായണനായി നമസ്കാരം.

ഭഗവാനേ, ഒന്നായ നിന്തിരുവടിയെ 'ജീവാത്മാവാണു ഞാൻ' എന്ന ഭാവം മൂലം എന്നിൽ നിന്നു വേറെയായി കണ്ടതുകൊണ്ട് ഉണ്ടായ ദുഃഖം പറഞ്ഞറിയിക്കാവുന്നതല്ല. പണ്ടത്തെപ്പോലെ അഭേദഭാവം കൈവരുന്നതിന് അവിടുത്തെ കാരുണ്യം ഉണ്ടാകേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഏകവും ഉത്പത്തിനാശങ്ങളില്ലാത്തതും ആണു ബ്രഹ്മം. ഒന്നാം കീർത്തനത്തിൽ 'ഓങ്കാരമായ പൊരുൾ' എന്ന് ആചാര്യൻ വിവരിച്ചത് അതിനെയാണ്. ബ്രഹ്മത്തിൻെറ തന്നെ പ്രതിഭാസിതരൂപമായ ജീവൻ

---

*വരി 1, 2. കണ്ടൊരളവുണ്ടായൊരിണ്ടൽ*

*വരി 2. ഉണ്ടായൊരല്ലൽ പല, ഉണ്ടായൊരിണ്ടലിഹ*

*വരി 3. പണ്ടേക്കണക്കു*

*വരി 4. ഉണ്ടാക വേണമിഹ, ഉണ്ടാക വേണ്ടുമഥ*

അഹങ്കാരത്തിൻെറ അദ്ധ്യാരോപംകൊണ്ടു് ബ്രഹ്മത്തിൽ നിന്നു ഭിന്നമാണെന്നു സ്വയം ധരിക്കുന്നു. അതുപോലെ, ഇന്ദ്രിയവിഷയങ്ങളായ മറ്റു വസ്തുക്കളെയും ജീവികളെയും തന്നെപ്പോലെ അസ്തിത്വമുള്ളവയായി കാണുന്നു. അവയിൽ പലതും താനുമായി പലതരത്തിൽ ബന്ധപ്പെട്ടവ യാണെന്നു കരുതുന്നു. തനിക്കു് ഇഷ്ടമെന്നു തോന്നുന്നവയെ സ്വന്ത മാക്കാനും തൻെറ സുഖത്തിനു തടസ്സമുണ്ടാക്കുന്നവയെ നശിപ്പിക്കാനും ആഗ്രഹമുണ്ടാകുന്നു. ഇതെല്ലാം മിഥ്യാബോധമാണെന്നു ബുദ്ധിയുടെ ഒരു തലം അറിയുന്നുണ്ടെങ്കിലും വ്യാവഹാരികതലത്തിൽ എൻെറ വീടു്, എൻെറ ധനം, എൻെറ ജ്ഞാനം,. എൻെറ ഭക്തി എന്നിങ്ങനെ എൻേറതെന്നു പറയുന്ന വസ്തുക്കളും വ്യക്തികളും പ്രതിഭാസങ്ങളും ഉണ്ടെന്നതു് അനു ഭവമാണു്. ഇതിനെ മായയുടെ വിക്ഷേപം, ആവരണം എന്ന രണ്ടു ശക്തികളുടെ പ്രവർത്തനമായി പറയുന്നു. ആചാര്യൻ ഈ കീർത്തന ത്തിൽത്തന്നെ അമ്പത്തിഏഴാംപദ്യത്തിൽ സ്വയം വിഷ്ണുരൂപവുമായി താദാത്മ്യഭാവം കൈക്കൊണ്ടു് ''വിക്ഷേപമാവരണമീ രണ്ടു ശക്തി കളുമെങ്കേന്നുദിച്ചവകൾ'' ആണെന്നു പ്രഖ്യാപിക്കുന്നുണ്ടു്.*

മായാപ്രവർത്തനത്തിനു കീഴ്പ്പെട്ടു് താൻ ശരീരമാണെന്നു ധരിക്കുന്ന ദേഹാഭിമാനിയായ ജീവൻ പല തരത്തിലുള്ള കർമ്മങ്ങളിൽ ഏർപ്പെടുന്നു. ഇന്ദ്രിയവിഷയമായ സുഖം തേടിയുള്ള പ്രവർത്തനങ്ങളിൽ അകപ്പെട്ടു് കർമ്മബന്ധനത്തിൽ പെടുന്നു. കർമ്മബന്ധത്തിൽ അകപ്പെട്ടു് ''പുനരപി ജനനം പുനരപി മരണം പുനരപി ജനനീജഠരേ ശയനം'' എന്നു് ശങ്കരാചാര്യർ വർണ്ണിക്കുന്ന ചക്രനേമിഭ്രമണത്തിൽപ്പെടുന്നു. ആഗ്രഹങ്ങൾ ഒന്നിനെ തുടർന്നു മറ്റൊന്നെന്ന ക്രമത്തിൽ വർദ്ധിക്കുന്നു. അവ നേടിയെടുക്കുന്നതിനു കാലഗതിയിൽ കഴിവില്ലാതായിത്തീരുന്നു. ആചാര്യസ്വാമികളുടെ വാക്കുകൾ തന്നെ ഉദ്ധരിച്ചാൽ ''അംഗം ഗലിതം പലിതം മുണ്ഡം ദശനവിഹീനം ജാതം തുണ്ഡം വൃദ്ധോ യാതി ഗൃഹീത്വാ ദണ്ഡം തദപി ന മുഞ്ചത്യാശാപിണ്ഡം'' [ശരീരം ദ്രവിച്ചു, തല നരച്ചു, പല്ലു കൊഴിഞ്ഞു, വടിയില്ലാതെ നടക്കാൻ വയ്യാതായി.എങ്കിലും ആശകളുടെ ഭാണ്ഡം ഉപേക്ഷിക്കുന്നില്ല– മോഹമുദ്ഗര സ്തോത്രം. ശ്ലോ. 15]. ഈ ആശാഭാണ്ഡവും ചുമന്നുകൊണ്ടു് ജീവൻ ശരീരം വെടിയുമ്പോഴും അതിൽ നിന്നു മോചനമില്ല. ഇവയുടെ വാസനകളുമായി വീണ്ടും ജനിക്കും. ആ ജന്മത്തിൽ അവ ജന്മവാസനകളായി കൂടുതൽ കർമ്മങ്ങൾക്കു പ്രേരിപ്പിക്കും. അല്പമായുണ്ടാകുന്ന നേട്ടങ്ങൾ നൽകുന്ന ആനന്ദം താത്ക്കാലികമായിരിക്കുമെന്നു മാത്രമല്ല, ഗർവത്തിനു കാരണ

*57–ാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക.

മാകുകയും ചെയ്യും. ഇങ്ങനെ ജനനമരണരൂപമായും ഓരോ ജന്മത്തിലും ത്രിവിധതാപങ്ങളായും ജീവിക്കു ദുഃഖം അനുഭവിക്കേണ്ടിവരുന്നു.

താൻ തന്നെയാണു ബ്രഹ്മം എന്ന സത്യം മറയ്ക്കപ്പെട്ടു് താൻ ശരീരമാണെന്നു ഭ്രമിച്ച ജീവാത്മാവിനു് അനുഭവിക്കേണ്ടി വരുന്ന ദുഃഖത്തെ പ്പറ്റിയാണു് ''ഉണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല'' എന്നു് ആചാര്യൻ പറഞ്ഞതു്. ദുഃഖകാരണങ്ങൾ അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം എന്നിങ്ങനെ അഞ്ചാണെന്നു് പാതഞ്ജലയോഗസൂത്രം പറയുന്നു. പ്രപഞ്ചസത്തയെക്കുറിച്ചുള്ള അജ്ഞതയാണു് അവിദ്യ. വളരെ പരിമിതമായ പ്രവർത്തനക്ഷമത മാത്രമുള്ള പഞ്ചേന്ദ്രിയങ്ങളിലൂടെ കിട്ടുന്ന അറിവിനെ മുഖ്യമായും ആശ്രയിച്ചുണ്ടാക്കുന്നതാണു പ്രപഞ്ചത്തെക്കുറിച്ചുള്ള ബോധം. മങ്ങിയവെളിച്ചത്തിൽ കയറു കണ്ടാൽ പാമ്പെന്നു ധരിക്കുന്നതു പോലെയാണു് നമുക്കു പ്രപഞ്ചത്തെക്കുറിച്ചുള്ള ബോധം. ദൃശ്യപ്രപഞ്ചം സത്യമാണെന്ന മിഥ്യാബോധമാണു് 'അവിദ്യ' എന്നു പറയാം. അവിദ്യയിൽ നിന്നുണ്ടാകുന്ന 'ഞാൻ' എന്ന ബോധമാണു് 'അസ്മിത'. ഞാൻ എന്ന ഭാവത്തോടൊപ്പം എൻേറതു് എന്ന ഭാവവും ഉണ്ടാകും. വാസനയും സംസ്കാരവും അനുസരിച്ചു് തനിക്കിഷ്ടപ്പെടുന്നവയെ 'എൻേറതു്' എന്ന സങ്കല്പത്തിനകത്തു കൊണ്ടുവരും. പ്രപഞ്ചത്തിലുള്ള എണ്ണമറ്റ വസ്തുക്കളിലും ജീവികളിലും ചിലതിനെ തൻേറതാക്കാൻ പ്രേരിപ്പിക്കുന്ന ഭാവമാണു 'രാഗം'. ഇഷ്ടപ്പെട്ടവയെ തൻെറ അധീനത്തിലാക്കുന്നതിനു തടസ്സമായി താൻ കരുതുന്നവയെ വെറുക്കാനും നശിപ്പിക്കാനും പ്രേരിപ്പിക്കുന്ന ഹിംസാത്മകമായ ഭാവത്തെ 'ദ്വേഷം' എന്നു പറയുന്നു. ശരീരാഭിമാനിയായ ജീവനു് ഏറ്റവും പ്രിയപ്പെട്ടതു് ശരീരമാണു്. അതു വ്യാധിശതങ്ങളാൽ ബാധിക്കപ്പെട്ടതായാലും വാർദ്ധക്യം കൊണ്ടു ജീർണ്ണിച്ചതായാലും അതിൻെറ നേർക്കു് ഉത്കടമായ പ്രേമം ജീവനുണ്ടായിരിക്കും. അതിനെ 'അഭിനിവേശം' എന്നു പറയുന്നു. ഇവയഞ്ചും ചേർന്നു് ജീവിയെ പ്രവർത്തിപ്പിക്കുമ്പോൾ സുഖവും ദുഃഖവും അനുഭൂതമാകുന്നു. ഇന്ദ്രിയങ്ങൾ തത്കാലത്തേക്കുണ്ടാകുന്ന തൃപ്തിയെ സുഖമാണെന്നു ധരിച്ചു് ആ സുഖത്തിനു വേണ്ടി ആഗ്രഹിക്കുന്നു. ആഗ്രഹസാദ്ധ്യത്തിനു വേണ്ടിയുള്ള പ്രവർത്തനം കൂടുതൽ ദുഃഖങ്ങളിലേക്കു നയിക്കുന്നു. എല്ലാ ദുഃഖങ്ങൾക്കും ആധാരം അവിദ്യയാണു്. ഒന്നായ നിന്നെ രണ്ടെന്നു കണ്ട, അവിദ്യ മൂലം ഉണ്ടായിത്തീർന്ന ദുഃഖം പറഞ്ഞറിയിക്കാവതല്ല.

ദുഃഖത്തിനു നിദാനം കണ്ടെത്തിയ ആചാര്യൻ ചികിത്സ എന്തെന്നും പറയുന്നു - പണ്ടേക്കണക്കു വരണം. രണ്ടു് എന്ന ഭാവം മാറണം. എല്ലാം ബ്രഹ്മമയമാണെന്ന ഉണ്മയിലേക്കു് ഉയരണം. അതു തന്നെയാണു മോക്ഷം. ആ ബോധം യുക്തികൊണ്ടു സ്ഥാപിക്കാവുന്നതോ പഠനമനനാദികൾ കൊണ്ടു നേടാവുന്നതോ അല്ല; അനുഭൂതമാകേണ്ടതാണു്. പരമാനന്ദമെന്നും ചിദാനന്ദമെന്നും വിശേഷിപ്പിക്കപ്പെടുന്ന ആ അനുഭൂതി ഭഗവത്കാരുണ്യം കൊണ്ടു മാത്രമേ നേടാനാകൂ. ആചാര്യൻ ''നിൻ കൃപാവലി കളുണ്ടാകയെങ്കൽ'' എന്നു് ബ്രഹ്മരൂപിയായ വിഷ്ണുവിനോടു് അപേക്ഷിക്കുന്നു. ഭഗവാൻെറ കരുണാകടാക്ഷത്തിനു പാത്രമായാൽ പിന്നെ അവിദ്യയില്ല, അവിദ്യാജന്യമായ ദുഃഖാനുഭവങ്ങളുമില്ല. അങ്ങയുടെ കാരുണ്യം എൻെറ നേർക്കു് ഉണ്ടാകണേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*3. ആനന്ദചിന്മയ ഹരേ ഗോപികാരമണ*
*ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ*
*തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി*
*തോന്നേണമേ വരദ നാരായണായ നമഃ*

ആനന്ദചിന്മയ – ആനന്ദവും ചിത്തും രൂപമായവനേ; ഹരേ – താപങ്ങളെ ഹരിക്കുന്നവനേ; ഗോപികാരമണ – ഗോപികമാരെ രമിപ്പിച്ചവനേ; ഞാനെന്ന ഭാവം - ഞാനെന്നും എൻേറതെന്നുമുള്ള ഭാവം(അഹങ്കാരം); തോന്നായ്കവേണം - തോന്നാതിരിക്കണം; ഇഹ - ഇവിടെ, ഇപ്പോൾ; തോന്നുന്നതാകിൽ - തോന്നുന്നുവെങ്കിൽ(അഹങ്കാരം ഉപേക്ഷിക്കാൻ കഴിയാതെ വരുന്ന പക്ഷം); അഖിലം ഞാനിതെന്ന വഴി – എല്ലാം ഞാനാണു് എന്ന രീതിയിലുള്ള തോന്നൽ; തോന്നേണമേ - തോന്നുവാൻ അനുഗ്രഹിക്കേണമേ; വരദ - വരം ദാനം ചെയ്യുന്നവനേ; നാരായണായ നമഃ- നാരായണനായി നമസ്കാരം.

ആനന്ദചിന്മയനായ അല്ലയോ ഗോപികരമണാ! ഞാനെന്ന ഭാവം തോന്നാതിരിക്കാൻ അനുഗ്രഹിക്കേണമേ. ആ ഭാവം തോന്നിയാൽ എല്ലാം ഞാനാണു് എന്ന രീതിയിൽ തോന്നാൻ അനുഗ്രഹിക്കേണമേ. വരദനായ

*വരി 2. ഭാവമിഹ തോന്നായ് വരേണമതു*
*വരി 3. താനിതെന്ന വഴി, ഞാനിതെന്ന പടി*
*വരി 4. തോന്നേണമേ മനസി*

നാരായണനായി നമസ്കാരം.

ജീവാത്മാവിനുണ്ടാകുന്ന ദുഃഖങ്ങളെപ്പറ്റി മുൻകീർത്തനത്തിൽ പറഞ്ഞു. രണ്ടെന്ന ഭാവം ഉണ്ടായതു മൂലം പറഞ്ഞറിയിക്കാനാകാത്ത വിധത്തിൽ ദുഃഖം അനുഭവിക്കേണ്ടിവരുന്നു. രണ്ടെന്ന ഭാവം മാറി പണ്ടേ ക്കണക്കാകാൻ ഭഗവാൻെറ കാരുണ്യം വേണം എന്ന അഭ്യർത്ഥന പരികരാലങ്കാരരീതിയിൽ ആവർത്തിക്കുന്നു.

ആനന്ദവും ചിത്തും രൂപമായുള്ള സത്യമാണു ബ്രഹ്മം. പരമശാന്തിയെ കുറിക്കുന്ന ഭാവമാണ് ആനന്ദം. നിർവിഷയകമായ ബോധമാണു ചിത്ത്. നമ്മുടെ ബുദ്ധികൊണ്ട് ഉൾക്കൊള്ളാൻ ശ്രമിക്കുമ്പോൾ സത്തും ചിത്തും ആനന്ദവും പര്യായപദങ്ങളാണെന്നു പറയാം. നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മത്തിനു വ്യാപാരങ്ങളില്ലാത്തതുകൊണ്ടു വികാരങ്ങളുമില്ല. പരമമായ ശാന്തിയാണ് അതിൻെറ രൂപം. നമ്മുടെ എല്ലാ അറിവും ഏതെങ്കിലും വസ്തുവിനോടോ വികാരത്തോടോ ഭാവത്തോടോ ബന്ധപ്പെട്ടതാണ്. പ്രപഞ്ചത്തിൽ കാണുന്ന തോതുകളെ ആധാരമാക്കിയാണ് ജ്ഞാനത്തെ നാം ഉൾക്കൊള്ളുന്നത്. വിഷയസംബന്ധമില്ലാത്ത കേവലജ്ഞാനമാണു ചിത്ത്. ആനന്ദത്തെയും ചിത്തിനെയും കുറിച്ചുള്ള ജ്ഞാനമാണു സത്യം അഥവാ സത്ത്. ദുഃഖം മാറ്റാനുള്ള കഴിവ് ആനന്ദമയനായ ഭഗവാനു മാത്രമേയുള്ളു. ദുഃഖകാരണം വൈഷയികജ്ഞാനമാകയാൽ നിർവിഷയകമായ കേവലജ്ഞാനരൂപനായ ഭഗവാനെ ശരണം പ്രാപിക്കുന്നു. 'ഹരേ' എന്ന സംബോധന കൊണ്ട് ദുഃഖങ്ങളെ നശിപ്പിക്കുന്നതു ഭഗവാൻെറ സ്വഭാവമാണെന്നു നിർദ്ദേശിക്കുന്നു. ഇല്ലാത്തവനു ദാനം ചെയ്യാൻ സാദ്ധ്യമല്ല. കൊടുക്കുന്ന ശീലമില്ലാത്ത പിശുക്കനും ദാനം ചെയ്യാൻ കഴിയുകയില്ല. ദുഃഖിതരായ ജീവാത്മാക്കൾക്ക് ആനന്ദസ്വരൂപനും ചിന്മയനും ദുഃഖം ശമിപ്പിക്കുന്ന ശീലമുള്ളവനുമായ ഹരി മാത്രമാണ് ആശ്രയം.

ഭഗവാൻെറ ദുഃഖഹാരിത്വം സൂചിപ്പിക്കുന്നതാണ് 'ഗോപികാരമണ' എന്ന സംബോധനയും. ഗോപികാരമണനാണു ഭഗവാൻ. ഭാഗവതത്തിൽ ഭഗവാൻ ഗോപികമാരെ പലതരത്തിൽ രമിപ്പിച്ചതായി വർണ്ണിക്കുന്നുണ്ട്. ശൈശവലീലകൾ കൊണ്ടും കുറെ വളർന്നപ്പോൾ തൈരും വെണ്ണയും മോഷ്ടിക്കൽ, പശുക്കുട്ടികളെ അഴിച്ചു വിട്ടു പാൽ കുടിപ്പിക്കൽ തുടങ്ങിയ ബാലലീലകൾ കൊണ്ടും കുറേക്കൂടി വളർന്നപ്പോൾ കാളിയമർദ്ദനം, ഗോവർദ്ധനോദ്ധാരണം തുടങ്ങിയ അദ്ഭുതലീലകൾ കൊണ്ടും എല്ലാത്തിനു

മുപരി രാസക്രീഡ കൊണ്ടും ഭഗവാൻ ഗോപസ്ത്രീകളെ രമിപ്പിച്ചു. ഈ ഗോപസ്ത്രീകൾ സ്വയം മറന്ന ഭക്തിഭാവം കൊണ്ടു് ഭഗവാനിൽ രമിച്ചു. നമ്മുടെ സങ്കല്പ പ്രകാരമുള്ള ജ്ഞാനവൈരാഗ്യങ്ങളോ യമനിയമാദികളോ അവർക്കു വേണ്ടിവന്നില്ല. ഭക്തി കൊണ്ടു് ''ഞാനെന്ന ഭാവം'' അവർക്കില്ലാതായി. കണ്ണിൽപ്പെടുന്നതെല്ലാം കൃഷ്ണമയമായി കാണാൻ അവർക്കു കഴിഞ്ഞു. കേട്ടതെല്ലാം കൃഷ്ണൻെറ വേണുഗാനമായി അവർക്കു് അനുഭവപ്പെട്ടു. അവരുടെ എല്ലാ കരണങ്ങളും കൃഷ്ണൻെറ നേർക്കു തിരിഞ്ഞു. ആ മനോഭാവം തനിക്കും ഉണ്ടാകണമെന്നു് ആചാര്യൻ ആഗ്രഹിക്കുന്നു. അതിനായി അപേക്ഷിക്കുന്നു.

ഉപനിഷത്തുകളിൽ വിവരിക്കുന്ന ജ്ഞാനത്തിൻെറ പ്രതീകമായി ഗോപികമാരെ ആചാര്യന്മാർ രാസക്രീഡാരഹസ്യം വ്യാഖ്യാനിക്കുമ്പോൾ വിവരിക്കാറുണ്ടു്. സർവശ്രേഷ്ഠമായ വേദാന്തജ്ഞാനത്തിൽ രമിക്കുന്നവൻ എന്നു് ഈ പക്ഷത്തിൽ ഗോപികാരമണൻ എന്ന പദത്തെ വ്യാഖ്യാനിക്കാം. 'ഗോ'ശബ്ദത്തിനു് പ്രകാശം എന്നർത്ഥമുള്ളതിനാൽ 'ഗോപിക' എന്നതിനെ ജ്ഞാനരൂപമായ പ്രകാശത്തിൻെറ പ്രതീകമായും വ്യാഖ്യാനിക്കാറുണ്ടു്. ഈ പക്ഷത്തിൽ എല്ലാ ജ്ഞാനത്തിനും ആധാരമായി ഭഗവാനെ സങ്കല്പിച്ചാണു് ഈ സംബോധന എന്നു വ്യാഖ്യാനിക്കാം. 'ഗോപിക' എന്നതിനു് രക്ഷാശക്തി എന്നർത്ഥം കല്പിച്ചു് പ്രപഞ്ചത്തിൻെറ സ്ഥിതിക്കു് കാരണമായ വിഷ്ണു- എല്ലാ രക്ഷാശക്തികളെയും രമിപ്പിക്കുന്നവൻ - എന്നും വ്യാഖ്യാനം.

ഈ വ്യാഖ്യാനഭേദങ്ങളെല്ലാം ആത്യന്തികമായി സൂചിപ്പിക്കുന്നതു് ഒരേ കാര്യമാണു്. ഞാനെന്ന ഭാവം തോന്നാതിരിക്കുന്നതിനും തോന്നിയാൽ എല്ലാം ഞാനെന്ന ഭാവം തോന്നുന്നതിനും അനുഗ്രഹിക്കാൻ ഭഗവാനു മാത്രമേ കഴിയൂ. 'ബലീയസി'യായ വിഷ്ണുമായയുടെ പ്രവർത്തനം കൊണ്ടാണു് ഞാനെന്ന ഭാവം ഉണ്ടാകുന്നതു്. അതിൽ നിന്നു് സ്വന്തം ശക്തി കൊണ്ടു മോചനം നേടാൻ എളുപ്പമല്ല. വ്യക്തിജീവിതത്തിൽ മായ പ്രവർത്തിക്കുന്നതെങ്ങനെയെന്നു് 'കാളികാപുരാണം' പറയുന്നതു ശ്രദ്ധിക്കുക.

> 'ഗർഭാന്തജ്ഞാനസംപന്നം പ്രേരിതം സൂതിമാരുതൈഃ
> ഉത്പന്നം ജ്ഞാനരഹിതം കുരുതേ യാ നിരന്തരം
> പൂർവാതിപൂർവസംഘാതസംസ്കാരേണ നിയോജ്യ ച
> ആഹാരാദൗ തതോ മോഹമമത്വാജ്ഞാനസംശയം

ക്രോധോപരോധലോഭേഷു ക്ഷിപ്ത്വാ ക്ഷിപ്ത്വാ പുനഃ പുനഃ
പശ്ചാത് കാമേന യോജ്യാശു ചിന്തായുക്തമഹർന്നിശം
ആമോദയുക്തം വ്യസനാസക്തം ജന്തും കരോതി യാ
മഹാമായേതി സംപ്രോക്താ തേന സാ ജഗദീശ്വരീ''

[ഗർഭസ്ഥശിശുവിനു ജ്ഞാനമുണ്ട്. സൂതിവായുക്കളാൽ പ്രേരിതമായി ഗർഭപാത്രത്തിൽ നിന്നു പുറത്തു വരുന്നതോടെ മായ ജ്ഞാനത്തെ മറച്ചുകളയുന്നു. പൂർവസംസ്കാരത്തിൽനിന്നുണ്ടായ വാസനയും വളരുന്ന സാഹചര്യങ്ങളും അനുസരിച്ച് ആഹാരാദികളിൽ തുടങ്ങുന്ന മോഹം മമതയായും അജ്ഞാനമായും സംശയമായും ക്രോധമായും ലോഭമായും പല രൂപത്തിൽ വളരുന്നു. അവയിലെല്ലാം വീണ്ടും വീണ്ടും വീഴ്ത്തി, അവയെല്ലാം ഉൾക്കൊണ്ടു് വളരുമ്പോൾ, കാമവും അവയോടൊപ്പം കലർത്തുന്നു. കാമം കൂടെയാകുമ്പോൾ ചിന്തായുക്തനായും ഇടയ്ക്കിടെ ആഗ്രഹങ്ങൾ സാധിക്കുമ്പോൾ അല്പനേരത്തേക്കു മോദിക്കുന്നവനായും പൊതുവെ വ്യസനാസക്തനായും ജീവി മാറുന്നു. ജ്ഞാനയുക്തനായിരുന്ന ജീവിയെ ഇങ്ങനെയാക്കിത്തീർക്കുന്നതിനാലും ഇതിൽനിന്ന് ആരും മുക്ത രല്ലാത്തിനാലും പ്രപഞ്ചലീലക്കു് ഈശ്വരിയായ ദേവിയെ മഹാമായ എന്നു പറയുന്നു]. ഈ മായയിൽ നിന്നു മോചിപ്പിക്കാൻ ഗോപികാരമണനു മാത്രമേ കഴിയൂ.

ആനന്ദചിന്മയനും ഹരിയുമായ ചൈതന്യത്തെ തുടർന്ന് 'ഗോപികാരമണ' എന്നു സംബോധന ചെയ്തപ്പോൾ ആത്മസാക്ഷാത്ക്കാര ത്തിനുതകുന്ന പ്രായോഗികവ്യാപാരം നിർദ്ദേശിക്കുക കൂടി പരോക്ഷമായി ആചാര്യൻ ചെയ്യുന്നുണ്ട്. ''ഞാൻ എന്ന സങ്കല്പം മിഥ്യയാണ്'' എന്നോ ''എല്ലാം ഞാനാണ്'' എന്നോ പറയാൻ എളുപ്പം. യുക്തികൊണ്ടു സ്ഥാപിക്കാനും കഴിഞ്ഞേക്കും. അതൊക്കെ ജിഹ്വാവ്യാപാരമോ ബുദ്ധി വ്യാപാരമോ ആയി അവശേഷിക്കുകയേ ഉള്ളൂ. മനസ്സ് ഏകാഗ്രമായി തത്ത്വസ്വീകാരത്തിനു യോഗ്യമാകണം. ഇന്ദ്രിയപ്രവർത്തനങ്ങളുടെ കെട്ടു പാടിൽ നിന്നു മനസ്സിനും ബുദ്ധിക്കും മോചനം ലഭിക്കണം. അതിനുള്ള പ്രായോഗികമാർഗ്ഗം സകളധ്യാനത്തിൽ തുടങ്ങലാണ്. നിഷ്കളമായ ഒന്നുമായി എളുപ്പത്തിൽ ബന്ധപ്പെടാൻ മനസ്സിനു കഴിയുകയില്ല. ജനനം മുതൽ കണ്ണ്, മൂക്ക്, കാത്, ത്വക്ക്, നാക്ക് എന്നിവയിലൂടെ കിട്ടുന്ന അറിവു

സ്വീകരിച്ചാണു മനസ്സു വളരുന്നത്. പെട്ടെന്നൊരു ദിവസം ആനന്ദചിന്മയനായ ഹരിയിലോ ബ്രഹ്മത്തിലോ ചെന്നെത്താൻ മനസ്സിനു സാധിച്ചില്ലെന്നു വരും. അതുകൊണ്ടാണു് ഗോപികാരമണൻെറ കാര്യം എടുത്തുപറഞ്ഞത്. തികച്ചും ലൗകികരായ സ്ത്രീകളായിരുന്നു ഗോപികമാർ. ഭർത്താവിനെയും അച്ഛനമ്മമാരെയും സേവിച്ചും ശുശ്രൂഷിച്ചും പശുവിനെ കറന്നും പാലുകാച്ചി തൈരാക്കി വെണ്ണയുണ്ടാക്കിയും ഉപജീവനം കഴിച്ചിരുന്നവർ. അവരുടെ കൂട്ടത്തിലൊരു ഗോപികയായ യശോദയ്ക്കു് ഒരു ഉണ്ണിയുണ്ടായി. ആ ഉണ്ണിയെ അവർ സ്നേഹിച്ചു, ലാളിച്ചു, ആ ഉണ്ണിയുടെ കുസൃതികളെക്കുറിച്ചു പരിഭവിച്ചു. മനുഷ്യസാധാരണമല്ലാത്ത അദ്ഭുത കൃത്യങ്ങൾ ആ ഉണ്ണി ചെയ്തപ്പോഴും അവർ വാത്സല്യഭാജനമായ ഉണ്ണിക്കണ്ണനെയേ കണ്ടുള്ളു. കുറെ അങ്ങനെ കഴിഞ്ഞപ്പോൾ എവിടെ നോക്കിയാലും ഉണ്ണിക്കണ്ണൻ മാത്രം.

മനസ്സിനു പറ്റിനിൽക്കാൻ ഒരു പ്രതീകം ഉണ്ടാകുന്നതു നന്നു്. ഇഷ്ട ദേവതയായി ഏതു മൂർത്തിയെയും സ്വീകരിക്കാം. ഗണേശനാകാം, ഗുഹനാകാം, ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരിൽ ആരുമാകാം, പരാശക്തി യായ ദേവിയാകാം, ദേവിയുടെ പരിചാരകഗണത്തിൽ ഏതെങ്കിലും ഒരംഗമാകാം.

ഏതെങ്കിലും ഇഷ്ടദേവതയിൽ മനസ്സുറയ്ക്കുമ്പോൾ കറേക്കാലത്തെ ഉപാസന കൊണ്ടു് ആ ദേവതയുടെ രൂപം മനസ്സിൽ തെളിയും. അവിടെ നിന്നു നിഷ്കളധ്യാനത്തിലേക്കും ബ്രഹ്മസാക്ഷാത്ക്കാരത്തിലേക്കുമുള്ള വഴി സുഗമമാണ്. സത്തും ചിത്തും ആനന്ദവും അനുഭവിച്ചറിയാനുള്ള കഴിവ് മനസ്സിന് ഈ ഘട്ടമാകുമ്പോൾ ഉണ്ടാകും. ആനന്ദചിന്മയരൂപമായ ബ്രഹ്മവും ഹരിയും ഗോപികാരമണനും ഒന്നാണെന്നറിഞ്ഞു കൊണ്ടു് ഗോപികാരമണനോടാണു് ആചാര്യൻ അപേക്ഷിക്കുന്നതു് ''ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ'' എന്നു്. ആ അപേക്ഷ ഭഗവാൻ സ്വീകരിച്ചാലും സമൂഹജീവിയായി തുടരുന്നിടത്തോളം ഞാനെന്ന ഭാവം പൂർണ്ണമായി വിട്ടുപോകുകയില്ല. ലൗകികജീവിതം പൂർണ്ണമായി ഉപേക്ഷിക്കാതെ തന്നെ മറ്റൊരു പോംവഴിയും ആചാര്യൻ നിർദ്ദേശിക്കുന്നു. ''തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി തോന്നേണമേ'' എന്നു്. ഞാനെന്ന ഭാവം കളയണമെന്നില്ല. എല്ലാം ഞാനാണെന്ന സത്യം മനസ്സിൽ രൂഢമായാൽ മതി. പ്രപഞ്ചം മുഴുവനും താനാണെന്നും താൻ ബ്രഹ്മ

മാണെന്നും ക്രമമായി ബോധമുണ്ടാകുന്നതു തന്നെയാണു മോക്ഷം. ഇവിടെ വ്യക്തിയുടെ അഹംഭാവത്തെ പ്രപഞ്ചാതീതമായി വളർത്തുകയാണ്. ഞാനെന്ന ഭാവത്തെ പ്രപഞ്ചമാകെ ഉൾക്കൊള്ളുന്നതായി വികസിപ്പിക്കുന്നു.

ഞാനെന്ന ഭാവം ഉപേക്ഷിക്കുകയോ എല്ലാം ഞാനാണെന്ന ഭാവം വളർത്തുകയോ ചെയ്യാൻ ഭഗവത്പ്രസാദം വേണം. പ്രാർത്ഥിച്ചാൽ അതുണ്ടാകും എന്നു് ഉറപ്പിക്കാനാണ് 'വരദ' എന്ന സംബോധന. വരം ദാനം ചെയ്യുന്നവനാണു വരദൻ. വരത്തിനു വേണ്ടിയുള്ള അഭ്യർത്ഥന "എന്തെങ്കിലും തരണേ" എന്ന ഭിക്ഷാംദേഹിയുടെ യാചനയല്ല. എല്ലാം ഈശ്വരനിൽ അർപ്പിച്ച വിരക്തൻെറ അവകാശപൂർണ്ണമായ അർത്ഥനയാണ്. വരദനായ ഭഗവാൻ അതു നൽകുമെന്ന് ആചാര്യൻ ഉറപ്പായി പറയുന്നു. വരം പ്രദാനംചെയ്യുന്നവനായ അല്ലയോ നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

*4. അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു*
*കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു*
*കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-*
*വാനന്ദമെന്തു! ഹരി നാരായണായ നമഃ*

അർക്കാനലാദിവെളിവ് - സൂര്യൻ, അഗ്നി തുടങ്ങിയ പ്രകാശ സ്രോതസ്സുകൾ; ഒക്കെ - എല്ലാം; ഗ്രഹിക്കുമൊരു കണ്ണിന്നു കണ്ണ് - ഗ്രഹിക്കുന്ന കണ്ണിന്നു കണ്ണ്, കണ്ടറിയുന്ന ബാഹ്യനേത്രത്തിനു കണ്ണ് (ബാഹ്യനേത്രം ഉൾക്കൊള്ളുന്ന പ്രകാശത്തെ കണ്ടറിയുന്ന നേത്രേന്ദ്രിയം); മനമാകുന്ന കണ്ണ് - മനസ്സാകുന്ന കണ്ണ്; അതിനു കണ്ണായിരുന്ന പൊരുൾ - മനസ്സിനു കണ്ണായ ഉണ്മ(മനസ്സിനു ഗ്രഹണശക്തി നൽകുന്ന ചൈതന്യം); താനെന്നുറയ്ക്കുമളവ് - താൻ തന്നെയെന്ന ബോധം ഉറയ്ക്കുമ്പോൾ; ആനന്ദമെന്തു് - എന്തൊരാനന്ദമാണ്(ആനന്ദം പറഞ്ഞറിയിക്കാൻ അസാദ്ധ്യമാണ്); ഹരി നാരായണായ നമഃ - ദുഃഖങ്ങളെ നശിപ്പിക്കുന്ന നാരായണനായി നമസ്കാരം.

സൂര്യൻ, അഗ്നി തുടങ്ങിയ പ്രകാശസ്രോതസ്സുകളെ കണ്ടറിയുന്ന

---

വരി 3. താനെന്നുറപ്പവനു്. ഞാനെന്നു കണ്ടളവിൽ,

*വരി 3, 4. ഞാനെന്നു കണ്ടവഴി തോന്നേണമേ മനസി*

ബാഹ്യനേത്രത്തിൻെറ കണ്ണ് നയനേന്ദ്രിയം എന്ന സിരാപടലമാണ്. നയനേന്ദ്രിയത്തിന് പ്രകാശം ഗ്രഹിക്കാനുള്ള ശക്തി നൽകുന്നതു മനസ്സാണ്. മനസ്സിനു ഗ്രഹണശക്തി നൽകുന്ന ചൈതന്യം സർവത്തിനും സാക്ഷീഭൂതമായ പരമാർത്ഥവസ്തുവാണ്. ആ ചൈതന്യം താൻ തന്നെ യാണെന്നറിയുമ്പോഴുള്ള ആനന്ദം പറഞ്ഞറിയിക്കാവുന്നതല്ല. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

''ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ് വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ പ്രേത്യാസ്മാല്ലോകാ ദമൃതാ ഭവന്തി'' [ഏതൊന്നാണോ ശ്രോത്രത്തിനു ശ്രോത്രമായും മനസ്സിന്നു മനസ്സായും വാഗിന്ദ്രിയത്തിനു വാക്സാമർത്ഥ്യമായും വർത്തിക്കുന്നത്, അതു തന്നെയാണ് പ്രാണങ്ങൾക്കു പ്രാണശക്തിയായും ചക്ഷുസ്സിനു ദർശനശക്തിയായും വർത്തിക്കുന്നത് എന്നറിയുന്ന ധീരന്മാർ ഈ ഇന്ദ്രിയങ്ങളിലുള്ള ആത്മഭാവങ്ങളെ ഉപേക്ഷിച്ചിട്ട് ഇന്ദ്രിയവിഷയമായ ജീവിതത്തിൽ നിന്നു വിരമിച്ച് അമൃതരായി ഭവിക്കുന്നു] എന്ന കേനോപനിഷത്തിലെ സൂക്തത്തിൻെറ ആശയം തന്നെയാണ് ആചാര്യൻ ഈ കീർത്തനത്തിൽ ആവിഷ്കരിക്കുന്നത്. (കേനം 1 - 2)

ഈ പ്രപഞ്ചത്തെക്കുറിച്ചു നാം അറിയുന്നത് ഇന്ദ്രിയങ്ങളിലൂടെയാണ്. ശരീരത്തെ ഒരു തടവറയോടു് ഉപമിക്കാം. ബാഹ്യലോകത്തെക്കുറിച്ച് തടവു പുള്ളിക്ക് അറിവു ലഭിക്കാൻ തടവറയുടെ ചുമരുകളിൽ നാലഞ്ചു ചെറിയ ദ്വാരങ്ങൾ ഉണ്ടെന്നു സങ്കല്പിക്കുക. ആ ദ്വാരങ്ങളിൽക്കൂടി കാണാവുന്നിട ത്തോളമേ ചുറ്റുപാടുകൾ കണ്ടറിയാൻ കഴിയൂ. തടവറയ്ക്കു പുറത്തുള്ള ശബ്ദകോലാഹലങ്ങളിൽ ചുമരുകളിലൂടെ കടന്നെത്തുന്ന ശബ്ദവീചികളേ കേൾക്കാൻ കഴിയൂ. കൃത്യസമയങ്ങളിൽ തടവറയിൽ എത്തുന്ന ആഹാരമേ രുചിക്കാൻ പറ്റൂ. തടവറയ്ക്കു പുറത്ത് മനോഹരമായ ഒരു പൂന്തോട്ട മുണ്ടെങ്കിലും വായു വഹിച്ചു കൊണ്ടു വരുന്ന ഗന്ധമേ ഘ്രാണിക്കാനാകൂ. തടവറയുടെ ഭിത്തികളുടെ പരുപരുപ്പേ സ്പർശിക്കാൻ കഴിയൂ. തടവറയിൽ എത്തുന്നതിനു മുമ്പുള്ള ഓർമ്മകളും തടവറയ്ക്കുള്ളിലിരുന്നു നേടാവുന്ന അനുഭൂതികളും ചേർത്ത് പുറത്തുള്ള ലോകത്തെക്കുറിച്ച് ചില സങ്കല്പങ്ങൾ ഉണ്ടാക്കാം. ആ സങ്കല്പങ്ങൾ ഏതുവരെ എത്തുമോ അതുവരെയേ ഉള്ളൂ തടവുപുള്ളിയുടെ പ്രപഞ്ചം. ശരീരമാകുന്ന തടവറയിൽ ബന്ധനസ്ഥനാകുന്ന ജീവാത്മാവിൻെറ അവസ്ഥയും ഇങ്ങനെ തന്നെയാണ്. ശരീരത്തിൽ പ്രകൃതി

ഘടിപ്പിച്ചിട്ടുള്ള അഞ്ചു് അവയവങ്ങളിലൂടെയാണു ജീവാത്മാവു് പ്രപഞ്ചത്തെക്കുറിച്ചു് ബോധം നേടുന്നതു്. ഉള്ളിലുള്ളതിനെയെല്ലാം പൊതിയുന്ന ത്വക്കു്, കണ്ണു്, മൂക്കു്, ചെവി, നാക്കു് എന്നിവ. പേശികൾ, കലകൾ തുടങ്ങി ശരീരാന്തർഭാഗത്തുള്ള എല്ലാത്തിനെയും ബാഹ്യപ്രപഞ്ചത്തിൽ നിന്നു വേർപെടുത്തുകയും സംരക്ഷിക്കുകയും ചെയ്യുന്ന തൊലിക്കു് സ്പർശന ശക്തിയും കൂടിയുണ്ടു്. ഏതിലെങ്കിലും തൊട്ടാൽ ആ വസ്തുവിനെക്കുറിച്ചു് ഒട്ടൊക്കെ അറിയാൻ ത്വക്കിനു കഴിയും. ആ അറിവു് പൂർണ്ണമല്ല. തൊട്ടറിയാവുന്നിടത്തോളമുള്ള അറിവു്. തൊലിയിൽ ഉള്ള രണ്ടു വിടവുകളാണു കണ്ണുകൾ. അവയ്ക്കു പ്രകാശരശ്മികളെ സ്വീകരിക്കാൻ കഴിവുണ്ടു്. ശ്വാസോച്ഛ്വാസം ചെയ്യാൻ വേണ്ടിയുള്ള രണ്ടു ദ്വാരങ്ങളോടു കൂടിയ അവയവമാണു മൂക്കു്. അതിനു വായുവിൽ കലരുന്ന ഗന്ധം തിരിച്ചറിയാനും കൂടി കഴിവുണ്ടു്. അന്തരീക്ഷത്തിലുണ്ടാകുന്ന പ്രകമ്പനങ്ങൾ ഉളവാക്കുന്ന ശബ്ദവീചികളെ സ്വീകരിക്കാൻ തക്കവണ്ണം രണ്ടു ദ്വാരങ്ങളുണ്ടു് - ചെവികൾ. ശബ്ദവീചികളെ പിടിച്ചെടുക്കാൻ രണ്ടു പാളികളും അവയിൽ ഘടിപ്പിച്ചിട്ടുണ്ടു്. വായ്ക്കുള്ളിൽ, ഭാഷണശബ്ദങ്ങൾ പുറപ്പെടുവിക്കാൻ സഹായിക്കുന്ന ഒരു അവയവമുണ്ടു് - നാക്കു്. സ്പർശിക്കുന്ന വസ്തുക്കളുടെ രുചിയും സ്വാദും അറിയാനുള്ള ചില സവിശേഷതകൾ ഉള്ളതു കൊണ്ടു് നാവു് 'രസന'യുമാണു്.

ഈ അഞ്ചു് അവയവങ്ങളും ബാഹ്യപ്രപഞ്ചത്തെക്കുറിച്ചുള്ള അറിവു സ്വീകരിക്കുന്നു. കണ്ണിൽ പെടുന്ന പ്രകാശവീചികൾ പ്രകാശവീചികൾ മാത്രമാണു്. കാതിൽ പതിക്കുന്ന ശബ്ദതരംഗങ്ങളും അപ്രകാരം തന്നെ. അവയവങ്ങളിലൂടെ ശരീരത്തിനുള്ളിലെത്തുന്ന അനുഭൂതികളെ ഏറ്റുവാങ്ങി മസ്തിഷ്കത്തിലെത്തിക്കുന്ന സംവേദനക്ഷമതയുള്ള നാഡീവ്യൂഹം ശരീരത്തിനുള്ളിലുണ്ടു്. ആ നാഡീവ്യൂഹം എത്തിച്ചുകൊടുക്കുന്ന അനുഭൂതികളെ അപഗ്രഥിച്ചു് രൂപമായും രസമായും ഗന്ധമായും ശബ്ദമായും സ്പർശമായും വകതിരിച്ചു് അറിയുന്ന മസ്തിഷ്കഭാഗങ്ങളുണ്ടു്. അവയവം, അതുമായി ബന്ധപ്പെട്ട നാഡീപടലം, അതുമായി ബന്ധപ്പെട്ട മസ്തിഷ്കഭാഗം ഇത്രയും ചേർത്തു് ഇന്ദ്രിയം എന്നു പറയാം. ഇത്തരം അഞ്ചു് ഇന്ദ്രിയങ്ങളാണു് ശരീരത്തിലുള്ളതു്. ഈ ഇന്ദ്രിയങ്ങളിലൂടെയാണു് ജീവാത്മാവു് ബാഹ്യപ്രപഞ്ചത്തെക്കുറിച്ചു് അറിവു നേടുന്നതു്. മുജ്ജന്മങ്ങളിൽ ജീവാത്മാവു് നേടിയ അനുഭവങ്ങൾ വാസനകളായി ഉള്ളിലുണ്ടാവും. അവയും ഇന്ദ്രിയ വിഷയമായ ബോധവും ചേർത്തു് മനസ്സു് പ്രപഞ്ചത്തെക്കുറിച്ചു്

അറിവുണ്ടാക്കുന്നു. ആ അറിവ് എത്രവരെയുണ്ടോ അതുവരെയേ വ്യക്തിയെ സംബന്ധിച്ചിടത്തോളം പ്രപഞ്ചമുള്ളു. ആ ബോധം എന്താണോ അതാണ് ആ വ്യക്തിയുടെ പ്രപഞ്ചം.

അർക്കാനലാദികളുടെ വെളിവ് ഉൾക്കൊള്ളുന്ന അവയവം കണ്ണാണ്. കണ്ണു സ്വീകരിക്കുന്ന പ്രകാശരശ്മികളെക്കുറിച്ചുള്ള വിവരങ്ങൾ നേത്രേന്ദ്രിയം ഏറ്റുവാങ്ങുന്നു. ആ വിവരങ്ങൾ അപഗ്രഥിച്ച് മനസ്സ് കണ്ണിൽ പതിഞ്ഞ വസ്തുവിനെക്കുറിച്ച് അവബോധമുണ്ടാക്കുന്നു. കണ്ണ് എന്ന അവയവം അതിൻെറ ഘടനാവിശേഷം കൊണ്ടു് തുറന്നിരിക്കുമ്പോഴൊക്കെ പ്രകാശരശ്മികളെ സ്വീകരിച്ചുകൊണ്ടേയിരിക്കും. അത് 'കാണൽ' ആകണ മെന്നില്ല. മനസ്സ് മറ്റെന്തിലെങ്കിലും വ്യാപരിക്കുമ്പോൾ മുന്നിലുള്ളതു പലപ്പോഴും കണ്ടില്ലെന്നുവരും. കണ്ണ് എന്ന അവയവത്തെ മസ്തിഷ്കവുമായി ഘടിപ്പിക്കുന്ന നാഡീവ്യൂഹമോ നാഡീവ്യൂഹത്തിൻെറ സന്ദേശങ്ങൾ സ്വീകരിക്കുന്ന മസ്തിഷ്കഭാഗമോ പ്രവർത്തിക്കാതായാലും 'കാഴ്ച' നടക്കുകയില്ല. തുറന്ന കണ്ണിലൂടെ പ്രകാശരശ്മികൾ ഉള്ളിൽ കടന്നാലും അവ 'കാഴ്ച' ആകുന്നില്ല. അതിനാലാണ് നേത്രേന്ദ്രിയത്തെ കണ്ണ് എന്ന അവയവത്തിൻെറ കണ്ണായി പറഞ്ഞത്. കണ്ണ് എന്ന അവയവത്തിനു ദർശന ശക്തി നൽകുന്നതു നേത്രേന്ദ്രിയം. നേത്രേന്ദ്രിയം സ്വീകരിക്കുന്നത് ചില പ്രകാശരശ്മികളെക്കുറിച്ചുള്ള വിവരമാണ്. ആ വിവരത്തെ ജ്ഞാനമായി മാറ്റണം. ആ ജോലി മനസ്സാണു ചെയ്യുന്നത്. അതുകൊണ്ടു് മനമാകുന്ന കണ്ണിനെ നേത്രേന്ദ്രിയത്തിൻെറ കണ്ണായി - കാണാൻ കഴിവു നൽകുന്ന ചൈതന്യമായി - വിവരിച്ചു.

അവയവങ്ങളെയും ഇന്ദ്രിയങ്ങളെയുംപോലെ മനസ്സും ജഡവസ്തു വാണ്. മനനം ചെയ്യുന്നതിനുള്ള അന്തരിന്ദ്രിയം എന്നു പറയാം. അവയവ ങ്ങളെപ്പോലെ അതിനു നിയതമായ രൂപവും സ്ഥാനവും ഇല്ല. മനസ്സിനെ ആചാര്യൻ 'മനമാകുന്ന കണ്ണ്' എന്നു വിവരിച്ചു. ''അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു കണ്ണ്'' എന്നു പറഞ്ഞപ്പോൾ നേത്രേന്ദ്രി യത്തെ മാത്രമല്ല ആചാര്യൻ ഉദ്ദേശിച്ചത്. അഞ്ചു ജ്ഞാനേന്ദ്രിയങ്ങളെയും മൊത്തത്തിൽ കുറിക്കാൻ കണ്ണിൻെറ കാര്യം എടുത്തുപറഞ്ഞു എന്നേയുള്ളു. കണ്ടും കേട്ടും ഘ്രാണിച്ചും സ്പർശിച്ചും രുചിച്ചും ഇന്ദ്രിയങ്ങളിലൂടെ 'കാണുന്ന' (അറിയുന്ന) പ്രപഞ്ചത്തെ കാണുന്നത് മനമാകുന്ന കണ്ണാണ്. മനസ്സു ചൈതന്യം പകരുന്നില്ലെങ്കിൽ ഇന്ദ്രിയങ്ങൾക്കു പ്രവർത്തനമില്ല.

മനസ്സിനും സ്വന്തനിലയ്ക്കു പ്രവർത്തിക്കാൻ കഴിവില്ല. മനസ്സിനു ചൈതന്യം പകരുന്ന മറ്റൊരു കേന്ദ്രമുണ്ടെന്നു കാണിക്കാനാണ് ''മനമാകുന്ന കണ്ണതിനു കണ്ണായിരുന്ന പൊരുൾ'' എന്നു തുടർന്നു പറഞ്ഞത്. മനസ്സിന്റെ കണ്ണായി പ്രവർത്തിക്കുന്നതു് ആത്മചൈതന്യമാണ്. സാഹചര്യമനുസരിച്ച് അതിനെ 'പുരുഷൻ' എന്നോ 'പരമാത്മാവ്' എന്നോ 'ബ്രഹ്മം' എന്നോ വിളിക്കാം. ആ ചൈതന്യം പകർന്നു കിട്ടുമ്പോഴേ മനസ്സിനു പ്രവർത്തനമുള്ളു. ആ ചൈതന്യം സർവസാക്ഷിയാണ്, സർവവ്യാപിയുമാണ്. അതു തന്നിൽ നിന്നു ഭിന്നമല്ല എന്നറിഞ്ഞാൽ പിന്നെ ദുഃഖമില്ല; ആനന്ദം മാത്രമേയുള്ളു. ആ ആനന്ദം പറഞ്ഞറിയിക്കാവുന്നതല്ല. അനുഭവിച്ചറിയാനേ പറ്റൂ.

പ്രപഞ്ചാനുഭവങ്ങളെയും ബ്രഹ്മാനുഭൂതിയെയും ഏതാനും വാക്കുകൾ മാത്രം ഉപയോഗിച്ച് സമന്വയിപ്പിക്കുകയാണ് ആചാര്യൻ ഇവിടെ ചെയ്തതു്. പ്രപഞ്ചാനുഭവത്തെ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നു മൂന്നായി തിരിക്കാം. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഉണർന്നു പ്രവർത്തിക്കുന്ന അവസ്ഥയാണ് ജാഗ്രത്ത്. ഇന്ദ്രിയങ്ങൾ ചുറ്റുപാടുകളുമായി ബന്ധപ്പെട്ട് കാണുകയും കേൾക്കുകയും ചെയ്യുന്നു. മനസ്സ് അവയിൽ നിന്ന് അറിവു സ്വീകരിക്കുന്നു. ബുദ്ധി ആ അറിവിനു തക്ക പ്രതികരണങ്ങൾ നിർദ്ദേശിക്കുന്നു. ബുദ്ധിക്കു വഴങ്ങി കർമ്മേന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നു. അങ്ങനെ വ്യക്തി നടക്കുകയും ഓടുകയും വായിക്കുകയും എഴുതുകയും പ്രസംഗിക്കുകയും ചിരിക്കുകയും കരയുകയും ഒക്കെ സന്ദർഭമനുസരിച്ചു ചെയ്യുന്നു. സ്ഥൂലശരീരമാണു താൻ എന്നു കരുതുന്ന ജീവൻ ജാഗ്രത്തിൽ പ്രവർത്തിക്കുന്നു. സ്ഥൂലശരീരാഭിമാനിയായ ജീവനെ 'വിശ്വൻ' എന്നു വിളിക്കുന്നു. അതേ ജീവൻ തന്നെ ജ്ഞാനേന്ദ്രിയങ്ങളെയും കർമ്മേന്ദ്രിയങ്ങളെയും വിശ്രമിക്കാൻ വിട്ടുകൊണ്ടു് സൂക്ഷ്മശരീരാഭിമാനിയായി വർത്തിക്കുമ്പോൾ സ്വയം ദൃശ്യങ്ങളെ നിർമ്മിച്ചു വ്യാപരിക്കുന്നതാണ് സ്വപ്നം. ജാഗ്രത്തിൽ ബാഹ്യപ്രപഞ്ചത്തിന്റെ നിയമങ്ങൾക്കകത്തു നിന്നുകൊണ്ടു് സ്ഥലം, കാലം, ജ്ഞാനം, ശരീരത്തിന്റെ കഴിവ് എന്നിവയ്ക്കു വിധേയമായേ വിശ്വനു പ്രവർത്തിക്കാനാകൂ. ഉദാഹരണത്തിന് ഒരു പർവതം എടുത്തുയർത്താനോ സമുദ്രം ചാടിക്കടക്കാനോ വിശ്വൻ ശ്രമിക്കുകയില്ല. ശരീരം അതിനു കഴിവുള്ളതല്ല എന്ന ബോധം ജാഗ്രത്തിൽ ഉണ്ട്. സ്വപ്നത്തിൽ ആയിരം പർവതങ്ങളെ ചെറുവിരൽ കൊണ്ടു തട്ടിക്കളിക്കാം. സമുദ്രങ്ങളെ ഉള്ളംകൈയിൽ ഒതുക്കാം. അനേകജീവിതങ്ങൾ ഒരുറക്കത്തിൽ

അനുഭവിക്കാം. ഇന്ദ്രിയങ്ങൾ സ്വപ്നാവസ്ഥയിൽ പ്രവർത്തനശക്തിയുള്ളവയാണ്. എങ്കിൽക്കൂടി അവയെ വിശ്രമിക്കാൻ വിട്ടുകൊണ്ടാണ് 'സ്വപൻ' (തൈജസൻ എന്നും പേര്) എന്ന സൂക്ഷ്മശരീരാഭിമാനിയായ ജീവൻ പ്രപഞ്ചാനുഭവങ്ങളെ സൃഷ്ടിക്കുകയും അനുഭവിക്കുകയും ചെയ്യുന്നത്. സ്വപ്നത്തിലെ അനുഭവങ്ങൾ ശരീരാനുഭവങ്ങൾ തന്നെയാണെന്നു വാദിക്കാം. ജാഗ്രത്തിലെ അനുഭവങ്ങളെപ്പോലെ സ്വപ്നാനുഭവങ്ങളും ഓരോരുത്തരുടെയും മനസ്സിൽ സ്മൃതികളായി അവശേഷിക്കുകയും ചെയ്യും. സ്വപ്നാവസ്ഥയിൽ ജീവാത്മാവിൻെറ പ്രവർത്തനത്തിൽ പഞ്ചപ്രാണങ്ങളും മനസ്സും പങ്കെടുക്കുന്നു. പഞ്ചഭൂതാത്മകമായ സ്ഥൂലശരീരവും ജീവാത്മാവിൻെറ സഹായികളായ പഞ്ചപ്രാണങ്ങളും മനസ്സും ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും വിശ്രമിക്കുകയും സ്ഥൂലസൂക്ഷ്മശരീരങ്ങൾക്കു കാരണമായ കാരണശരീരം പ്രവർത്തിക്കുകയും ചെയ്യുന്ന അവസ്ഥയാണ് സുഷുപ്തി. ഇത് ഗാഢമായ നിദ്രയാണ്. സുഷുപ്തിയിൽ പ്രപഞ്ചാനുഭവങ്ങളില്ല. ജീവൻ അജ്ഞാനത്താൽ മറയ്ക്കപ്പെട്ട് പരമാത്മാവിൽ ലയിച്ചിരിക്കുന്നു. ജീവാത്മസത്ത നഷ്ടപ്പെടുന്നില്ലെന്നേയുള്ളു. കാരണശരീരാഭിമാനിയായ ജീവനെ 'പ്രാജ്ഞൻ' എന്നു പറയുന്നു. ഇവിടെ ഓർക്കേണ്ട ഒരു കാര്യം ഈ മൂന്നു ഭാവങ്ങളിലും പ്രവർത്തിക്കുന്നത് ജീവാത്മാവു തന്നെയാണ് എന്നതാണ്. വേറെ വേറെ വേഷങ്ങൾ കെട്ടി അഭിനയിക്കുന്ന നടനെപ്പോലെ ജീവാത്മാവ് വിശ്വനായും സ്വപനായും പ്രാജ്ഞനായും ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളിൽ പ്രവർത്തിക്കുന്നു.

ഈ മൂന്നവസ്ഥകൾക്ക് അതീതമായ മറ്റൊരവസ്ഥയും കൂടിയുണ്ട്. നാലാമത്തെ അവസ്ഥ – തുര്യാവസ്ഥ. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളെയും ആ അവസ്ഥകളിൽ പ്രപഞ്ചത്തെ അനുഭവിക്കുന്ന വിശ്വൻ, സ്വപൻ, പ്രാജ്ഞൻ എന്നീ ജീവാത്മഭാവങ്ങളെയും ജ്ഞാനജന്യമായ ശുദ്ധവിദ്യയുടെ ഉദയം കൊണ്ട് അറിയുന്ന അവസ്ഥ. ഈ അവസ്ഥയിൽ വർത്തിക്കുന്ന ജീവാത്മാവിനെ 'തുര്യൻ' എന്നു പറയുന്നു. ഈ അവസ്ഥയിൽ ജീവാത്മാവ് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളും അനുഭവിക്കുന്നുണ്ടെങ്കിലും അതിനുപരിയായി നിലകൊള്ളുന്നു. ആ മൂന്നവസ്ഥകളിലുമുള്ള പ്രപഞ്ചാനുഭവം ജീവനെ ബാധിക്കുന്നില്ല. നിർല്ലേപനായി ജീവൻ നിലകൊള്ളുന്നു. മഹാകാരണശരീരാഭിമാനിയാണ് ഈ അവസ്ഥയിൽ ജീവൻ.

ഈ നാലവസ്ഥകളും ഈ കീർത്തനത്തിൽ ആചാര്യൻ വിവരിക്കുന്നു. ''അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു കണ്ണ്'' എന്ന് ഇന്ദ്രിയങ്ങളുടെ പ്രവർത്തനം ഏറ്റുവാങ്ങുന്ന വിശ്വൻെറ പ്രവർത്തനമണ്ഡലം സൂചിപ്പിച്ചു. ആ കണ്ണിനു കണ്ണായ ''മനമാകുന്ന കണ്ണ്' സ്വപൻെറ പ്രവർത്തനം കുറിക്കുന്നു. ഈ രണ്ടു ഭാവങ്ങളും ഉപേക്ഷിച്ച് പൂർണ്ണമായും അജ്ഞാനത്തിൽ മുഴുകുന്ന പ്രാജ്ഞൻെറ പ്രവർത്തനമായ സുഷുപ്തിയിൽ പ്രപഞ്ചാനുഭവം ഇല്ല. ഇതെല്ലാം അറിയുന്ന തുര്യൻെറ പ്രവർത്തനമായ നാലാമത്തെ അവസ്ഥയിൽ ''മനമാകുന്ന കണ്ണതിനു കണ്ണായിരുന്ന പൊരുളി''നെക്കുറിച്ചു ബോധമുണ്ടാകുന്നു. ആ അവസ്ഥയിൽ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും ഇല്ല. ആനന്ദം മാത്രമേ ഉള്ളു. ആ ആനന്ദം അനുഭവിക്കാനേ ആകൂ. അതു വിവരിക്കാൻ ആചാര്യൻ ശ്രമിക്കുന്നില്ല. ''ആനന്ദമെന്തു ഹരി നാരായണായ നമഃ'' എന്നു പറഞ്ഞു പിന്മാറുകയാണ്. ആ ആനന്ദം എനിക്ക് അനുഭവവേദ്യമാക്കേണമേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

5. *ഹരിനാമകീർത്തനമിതുര ചെയ്‌വതിന്നു ഗുരു-*
*വരുളാലെ ദേവകളുമരുൾചെയ്ക ഭൂസുരരും*
*നരനായ് ജനിച്ചു ഭുവി മരണം ഭവിപ്പളവു-*
*മുര ചെയ്‌വതിന്നരുൾക നാരായണായ നമഃ*

ഹരിനാമകീർത്തനമിത് - ഈ ഹരിനാമകീർത്തനം; ഗുരുവരുളാലെ - ഗുരുവിൻെറ ആജ്ഞ അനുസരിച്ച്; ഉര ചെയ്‌വതിന്ന് - പറയുന്നതിന്, പാടുന്നതിന്; ദേവകളും - ദേവന്മാരും; ഭൂസുരരും - ബ്രാഹ്മണരും; അരുൾചെയ്ക - അനുഗ്രഹിക്കുക; ഭുവി - ഭൂമിയിൽ; നരനായ് ജനിച്ചു - മനുഷ്യനായി പിറന്നു; മരണം ഭവിപ്പളവും - മരിക്കുന്നതു വരെ, മരണസമയത്തും; ഉര ചെയ്‌വതിന്ന് - പറയുന്നതിന്, കീർത്തിക്കുന്നതിന്; അരുൾക - അനുഗ്രഹിക്കേണമേ; നാരായണായ നമഃ - നാരായണനായി നമസ്കാരം.

ഈ ഹരിനാമകീർത്തനം ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് ഞാൻ പാടാൻ തുടങ്ങുന്നു. അതിന് ദേവന്മാരും ഭൂസുരരും എന്നെ അനുഗ്രഹിക്കണം. ഭൂമിയിൽ മനുഷ്യനായി ജനിച്ച എനിക്ക് മരണസമയത്തും ഹരിനാമം

*വരി 3. ജനിച്ചുടനെ*

കീർത്തിക്കുന്നതിന് എന്നെ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

എല്ലാ നല്ല കാര്യങ്ങളും ഗണേശസ്തുതിയോടെ തുടങ്ങുന്ന പതിവ് കേരളത്തിലുണ്ട്. ''ഹരിഃ ശ്രീ ഗണപതയേ നമഃ'' എന്നാണു ഗണേശവന്ദനം കേരളീയർ തുടങ്ങുന്നത്. ഈ ഗണേശവന്ദനത്തിലെ ഹരിഃ പല കാരണങ്ങളാൽ മംഗളവാചിയാണ്. വിഷ്ണുവിനെ രൂഢിയായി കുറിക്കുന്ന ഈ പദം മുമ്പു വ്യാഖ്യാനിച്ചു. ഗണേശവന്ദനത്തിൽ ഈ പദം ഗണേശൻെറ വിശേഷണമല്ല. വിഷ്ണു തന്നെയാണു ഗണേശൻ എന്ന് അതു സൂചിപ്പിക്കുന്നു. കുട്ടികളെ എഴുത്തിനിരുത്തുമ്പോൾ ആദ്യമായി പറഞ്ഞുകൊടുക്കുന്ന മന്ത്രവും ''ഹരിഃ ശ്രീ ഗണപതയേ നമഃ. അവിഘ്നമസ്തു'' എന്നാണ്. അകാരം തുടങ്ങി ക്ഷകാരം വരെയുള്ള മാതൃകാക്ഷരങ്ങൾ കൊണ്ടു തുടങ്ങുന്ന കീർത്തനങ്ങൾ കൊണ്ട് ഹരിയെ സ്തുതിക്കുന്ന ഈ കീർത്തനത്തിൻെറ ആമുഖമായി ഹരി, ശ്രീ, ഗ, ണ, പ, ത, യെ, ന, മ എന്നിവ കൊണ്ടു തുടങ്ങുന്ന ഒൻപതു കീർത്തനങ്ങൾ ആചാര്യൻ ആരംഭിക്കുന്നു. ഈ ഗണേശമന്ത്രത്തിൻെറ ദ്രഷ്ടാവ് എഴുത്തച്ഛൻ തന്നെയാണെന്നും വിശ്വാസമുണ്ട്. കേരളത്തിനു പുറത്ത് ഈ മന്ത്രത്തിനു പ്രചാരമില്ലെന്നത് ആ വാദത്തിന് ഉപോദ്ബലക മാണെങ്കിലും തറപ്പിച്ചു പറയാൻ വയ്യ.

ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് ഞാൻ ഹരിനാമകീർത്തനം ആരംഭിക്കുന്നു. അതിന് ദേവകളും ഭൂസുരരും അനുഗ്രഹിക്കണം എന്നാണ് ആചാര്യൻ ആദ്യമേ പ്രാർത്ഥിക്കുന്നത്.

'ഹരിനാമകീർത്തനമിത്' എന്ന പ്രയോഗത്തെ ഹരിയുടെ നാമം കീർത്തിക്കുന്ന ഈ സ്തോത്രം എന്നോ 'ഹരിനാമകീർത്തനം' എന്ന ഈ സ്തോത്രം എന്നോ വ്യാഖ്യാനിക്കാം. ഈ ഹരിനാമകീർത്തനം ഗുരുവിൻെറ ആജ്ഞപ്രകാരം ഞാൻ ആരംഭിക്കുന്നു. ഇതു വേണ്ടവിധത്തിൽ പൂർത്തിയാക്കാൻ ദേവന്മാരും ഭൂസുരന്മാരും അനുഗ്രഹിക്കണം എന്ന് ആചാര്യൻ അപേക്ഷിക്കുന്നു. ഈ കീർത്തനം പാരായണം ചെയ്യുകയോ പാടുകയോ ചെയ്യുന്ന ഭക്തൻെറ അഭ്യർത്ഥനയും ഇതിലുണ്ട്. എഴുത്തച്ഛൻ രചിച്ച ഹരിനാമകീർത്തനം ഞാൻ ചൊല്ലാൻ തുടങ്ങുന്നു, ദേവന്മാരും ഭൂസുരരും അനുഗ്രഹിക്കേണമേ എന്ന്.

ദേവദേവനായ ഹരിയെ ആരാധിക്കുന്ന ഈ കീർത്തനം രചിക്കുന്നതിനോ പാരായണം ചെയ്യുന്നതിനോ ദേവകളുടെയോ ഭൂസുരരുടെയോ അനുഗ്രഹം തേടേണ്ടതുണ്ടോ എന്നു സംശയം തോന്നാം. വേണം. പ്രപഞ്ചനിയാമകശക്തികളുടെ മൂർത്തഭാവങ്ങളാണു ദേവകൾ. പ്രപഞ്ചത്തെ നിയന്ത്രിക്കുന്ന ശക്തികൾ ശരീരങ്ങളുടെ പ്രവർത്തനവും നിയന്ത്രിക്കുന്നു. ഏതെങ്കിലും ഒരംശം പ്രവർത്തിക്കാതെയായാൽ കീർത്തനം പൂർത്തിയാക്കാൻ കഴിഞ്ഞില്ലെന്നു വരും. ഏതു ദേവനെ ഏതു രീതിയിൽ ആരാധിച്ചാലും ആരാധന ചെന്നെത്തുന്നതു് ശ്രീഹരിയിൽത്തന്നെയാണു്. പ്രപഞ്ചമായും പ്രപഞ്ചശക്തികളായും പ്രതിഭാസിക്കുന്ന ബ്രഹ്മത്തെ ത്തന്നെയാണു് ഹരിഃ എന്നു നാം പറയുന്നതു്.

''ആകാശാത് പതിതം തോയം
യഥാ ഗച്ഛതി സാഗരം
സർവദേവ നമസ്കാരഃ
കേശവം പ്രതി ഗച്ഛതി'' എന്നു് പ്രസിദ്ധമാണു്. 'ഹരിനാമകീർത്തന'ത്തിന്റെ വ്യാഖ്യാതാക്കളിൽ പലർക്കും 'ഭൂസുര'ന്മാരുടെ അനുഗ്രഹത്തിനുവേണ്ടി ആചാര്യൻ അർത്ഥിക്കുന്നതു് ഇഷ്ടപ്പെട്ടിട്ടില്ല. ഐതിഹ്യങ്ങളിൽ ബ്രാഹ്മണർ എഴുത്തച്ഛനെ അംഗീകരിക്കാൻ മടിച്ചതായി കഥകളുണ്ടു്. ''തുഞ്ചന്റെ ചക്കിൽ എത്ര ആടും?'' എന്നു് ഏതോ ബ്രാഹ്മണൻ ചോദിച്ചതിനു് ''നാലും ആറും ആടും' എന്നു് ആചാര്യൻ മറുപടി പറഞ്ഞ കഥ പ്രസിദ്ധമാണല്ലോ. വിവേകവും മര്യാദയുമില്ലാത്തവർ ഏതു കൂട്ടത്തിലും കാണും. ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണരുടെ അനുഗ്രഹത്തിനാണു് ആചാര്യൻ പ്രാർത്ഥിക്കുന്നതെന്നു വാദിക്കാം. അദ്ധ്യാത്മരാമായണത്തിലും ഗണേശൻ, സരസ്വതീദേവി, വിഷ്ണു, വ്യാസൻ, വാല്മീകി, മഹേശ്വരൻ, ബ്രഹ്മാദിദേവന്മാർ, നാരദാദിമുനിമാർ, പാർവതീദേവി, മഹാലക്ഷ്മി എന്നിവരെ വണങ്ങിക്കഴിഞ്ഞു്

''കാരണഭൂതന്മാരാം ബ്രാഹ്മണരുടെ ചര-
ണാംബുജലീനപാംസുസഞ്ചയം മമ
ചേതോദർപ്പണത്തിന്റെ മാലിന്യമെല്ലാം തീർത്തു
ശോധന ചെയ്തീടുവാനാവോളം വന്ദിക്കുന്നേൻ''

എന്നു് ആചാര്യൻ ബ്രാഹ്മണരെ വന്ദിക്കുന്നു. 'ഭാരത'ത്തിലും 'ഭാഗവത'ത്തിലും ആചാര്യൻ ഭൂദേവന്മാരെ സ്മരിക്കുന്നുണ്ടു്. ബ്രഹ്മതത്ത്വപ്രതിപാദകമായ 'ഹരിനാമകീർത്തനം' തുടങ്ങുമ്പോൾ ബ്രഹ്മജ്ഞന്മാരെ വന്ദിക്കുന്നതു് ഉചിതമാണു്. ബ്രഹ്മജ്ഞരല്ലാത്ത ബ്രാഹ്മണനാമധാരികളെ നമുക്കു മറക്കാം.

തുടർന്നു് ആചാര്യൻ മനുഷ്യജന്മത്തിൻെറ മേന്മയും മനുഷ്യനായി ജനിച്ചാൽ ചെയ്യേണ്ട കർത്തവ്യങ്ങളും സൂചിപ്പിക്കുന്നു. ഭൂമിയിൽ ജനിക്കാൻ കഴിയുന്നതു തന്നെ ഭാഗ്യമാണു്. മനുഷ്യനായി ജനിക്കുന്നതു പ്രത്യേകിച്ചും. പരഗതിക്കു വേണ്ട പ്രവർത്തനങ്ങൾ മനുഷ്യജന്മത്തിലേ കഴിയൂ. 'ഭാഗവത'ത്തിൽ ഭാരതഭൂമിയിൽ ജനിക്കുന്നവർക്കു് പരഗതി എളുപ്പമാണെന്നു കൂടി ആചാര്യൻ പറയുന്നു.

"സദ്ഗതി വേണമെന്നാകിൽ ഹരിപദ-
ഭക്തികൊണ്ടെന്നിയേ മറ്റൊന്നിനാൽ വരാ
ഭക്തിയുണ്ടായ്‌വ്വമഞ്ഞീടുകിലും ബന്ധ-
മുക്തി മനുഷ്യനേ വന്നുകൂടൂ ദൃഢം
മാനുഷൻ ഭാരതഖണ്ഡേ ജനിച്ചവൻ
താനതിനേറ്റം പ്രധാനനാകുന്നതും
.........................................................................
നാരായണൻ തിരുനാമജപത്തിനു
നേരായൊരു ഗതിയില്ലെളുതായതും
പേരായിരമുള്ളവൻ തിരുനാമമൊ-
ന്നോരാതെ കണ്ടൊരു നേരമൊരുദിനം
താനൊന്നു ചൊല്ലിനാനെന്നു വരികിലും
താനേ ദുരിതങ്ങൾ പോയകലും ക്ഷണാൽ
സൂര്യപ്രഭാതസമയേ തിമിരങ്ങ-
ളാര്യപ്രമാണേന നീങ്ങിനില്ക്കും വണ്ണം
ഘോരമഹാപാപമെല്ലാമകന്നു പോ-
മാരുമൊന്നീഷലിച്ചീടായ്‌വിനേതുമേ

(ശ്രീമഹാഭാഗവതം. ഷഷ്ഠസ്കന്ധം).

ഭൂമിയിൽ മനുഷ്യനായി ജനിച്ച തനിക്ക് മരണം വരെ ഹരിനാമകീർത്തനം ചെയ്യാൻ കഴിയണം. മരണം സംഭവിക്കുമ്പോഴും ഹരിനാമം കീർത്തിച്ചുകൊണ്ട് മരിക്കാൻ കഴിയണം. അതിന് അനുഗ്രഹിക്കണേ എന്നും ആചാര്യൻ പ്രാർത്ഥിക്കുന്നു. ഈ കീർത്തനം പാരായണം ചെയ്യുന്ന ഭക്തനും ഈ പ്രാർത്ഥന ഏറ്റു പറയണം എന്ന് ആചാര്യൻ അഭിലഷിച്ചു എന്നു പറയേണ്ടതില്ലല്ലോ.

ഈശ്വരനാമങ്ങൾ ഉരുവിടുന്നതു കൊണ്ട് ചൊല്ലുന്നവരുടേയും കേൾക്കുന്നവരുടേയും മനസ്സു ശുദ്ധമാകും. ഹരിയുടെ എല്ലാ നാമങ്ങളും മന്ത്രങ്ങളാകയാൽ ആ നാമങ്ങൾ അന്തരീക്ഷത്തിലുളവാക്കുന്ന സ്പന്ദനങ്ങൾ മന്ത്രദേവതകളെ ഉപാസകന് അനുകൂലമായി ഉദ്ധരിക്കും. ഉദാഹരണത്തിന് 'ഹരി' എന്ന നാമവും അതിൻെറ വ്യാകരണരൂപങ്ങളും 'ഹ്രീം' എന്ന ബീജമന്ത്രത്തെ ഉദ്ധരിക്കുമെന്നു തന്ത്രശാസ്ത്രം പറയുന്നു. അപ്രകാരം ഉദ്ധരിക്കപ്പെടുന്ന മന്ത്രശക്തി ഒരു കവചം എന്നപോലെ ഉപാസകനെ രക്ഷിക്കുമെന്നും.

''മരണം ഭവിപ്പളവുമുര ചെയ്‌വതിന്നരുൾക'' എന്ന് ആചാര്യൻ എടുത്തു പറയുന്നു. വിഷയകാമനകളോടെ മരിക്കുകയാണെങ്കിൽ അവയുടെ പൂർത്തീകരണത്തിനായി വീണ്ടും ജനിക്കേണ്ടിവരുമെന്നു ശാസ്ത്രങ്ങൾ പറയുന്നു. പലപ്പോഴും നീചയോനികളിൽ ജനിക്കും. വാസനകളായി സൂക്ഷ്മരൂപത്തിൽ കൂടെ ജനിക്കുന്ന കാമനകൾ നിറവേറ്റപ്പെടുമെങ്കിലും അത് കൂടുതൽ സങ്കീർണ്ണമായ വിഷയബന്ധങ്ങൾക്കു കാരണമാകും. അപ്പോഴും ജീവിതകാലത്തോ മരണസമയത്തോ ഈശ്വരോന്മുഖത ഉണ്ടാകണമെന്നില്ല. ഈശ്വരനാമങ്ങൾ ഉച്ചരിച്ചും കേട്ടും സ്മരിച്ചും ശരീരം ത്യജിക്കുന്നവർക്ക് പുനർജ്ജന്മം ഉണ്ടാകണമെന്നില്ല. ഉണ്ടായാൽത്തന്നെ ഉത്കൃഷ്ടമായ ജന്മം ലഭിക്കും. എല്ലാത്തരം വിഷയബന്ധങ്ങളും പരഗതിക്കു തടസ്സമാണ്.

ഇതിനുദാഹരണമായി ഭാഗവതം അഞ്ചാംസ്കന്ധത്തിൽ ഋഷഭ പുത്രനായ ഭരതൻെറ കഥ പറയുന്നു. യോഗ്യനായ രാജാവായിരുന്നു ഭരതൻ. ധർമ്മിഷ്ഠനും ഭക്തനുമായിരുന്നു. ഭാരതഖണ്ഡത്തിൻെറ അധിപതിയും. വാർദ്ധക്യമായപ്പോൾ രാജ്യം മക്കൾക്കു പകുത്തു കൊടുത്ത് വാനപ്രസ്ഥം സ്വീകരിച്ചു. ശുദ്ധമനസ്സോടെ തപസ്സുചെയ്ത് ബ്രഹ്മജ്ഞാനവും നേടി.

ഒരു ദിവസം സിംഹഗർജ്ജനം കേട്ടു ഭയന്ന ഒരു ഗർഭിണിയായ മാൻപേട വെള്ളത്തിൽ വീണു പോയതു് അദ്ദേഹം കണ്ടു. വീഴ്ചയിൽ ഗർഭസ്ഥ മായിരുന്ന മാൻകുട്ടി പുറത്തു പതിച്ചു. ആ മാൻകുട്ടിയെ ജീവകാരുണ്യം കൊണ്ടു് ഭരതൻ എടുത്തു വളർത്തി. മാൻകുട്ടിയോടുള്ള വാത്സല്യം മൂലം അദ്ദേഹത്തിൻെറ ശ്രദ്ധ അധികവും അതിൻെറ നേർക്കായി. മരണ മടുത്തപ്പോൾ മാൻകുട്ടിയെ ഇനി ആരു രക്ഷിക്കും എന്ന ആധിയായി. മാനിനെത്തന്നെ ചിന്തിച്ചുകൊണ്ടു മരിച്ച ഭരതനു് മാനായി ജനിക്കേണ്ടി വന്നു. പിന്നെ പല ജന്മങ്ങൾ കൊണ്ടേ ആ ജീവനു മുക്തി ലഭിച്ചുള്ളു. ഭഗവന്നാമങ്ങൾ ഉച്ചരിച്ചുകൊണ്ടു് ശരീരം ഉപേക്ഷിക്കാൻ കഴിഞ്ഞാൽ സായുജ്യം ലഭിക്കുമെന്നുള്ളതിനാൽ മരണസമയത്തും ഹരിനാമം ഉച്ചരിച്ചു കൊണ്ടു മരിക്കാൻ അനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥിക്കുന്നു.

> ''അന്ത്യകാലത്തിങ്കലെന്നെത്താനോർത്തുടൽ വെടിഞ്ഞുടൻ
> പോകുന്നോൻ ഞാൻ തന്നെയായിത്തീരുമില്ലൊരു സംശയം
> എന്തെന്തു വസ്തുവോർത്തന്തത്തിങ്കൽ ദേഹം ത്യജിക്കുമോ
> അതതിലെത്തും കൗന്തേയ, മുറ്റും തദ്ഭാവനാവശാൽ''

(ഗീത. 8. 5, 6)

മരണകാലത്തും നിന്തിരുവടിയുടെ ദിവ്യനാമങ്ങൾ ഉച്ചരിക്കാനുള്ള ഭാഗ്യം തന്നു് അനുഗ്രഹിക്കേണമേ, നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*6. ശ്രീമൂലമായ പ്രകൃതീങ്കൽതുടങ്ങി ജന-*
*നാന്ത്യത്തോളം പരമഹാമായ തൻെറ ഗതി*
*ജന്മങ്ങളും പല കഴിഞ്ഞാലുമില്ലവധി*
*കർമ്മത്തിനും പരമനാരായണായ നമഃ*

ശ്രീമൂലമായ പ്രകൃതീങ്കൽ തുടങ്ങി - മൂലപ്രകൃതിയിൽ (മഹത്ത്വവും അനിർവചനീയതയും വിഭൂതികളും സൂചിപ്പിക്കുന്നതിനും ഗണേശ മന്ത്രത്തിൻെറ രണ്ടാംഅക്ഷരത്തിൽ തുടങ്ങുന്നതിനുമായി 'ശ്രീ' എന്ന വിശേഷണം); ജനനാന്ത്യത്തോളം - ജനനങ്ങളുടെ ആവർത്തനം അവസാനിക്കുന്നതുവരെ; പരമഹാമായ തൻെറ ഗതി - പരയായ

---

*വരി 1, 2. ജനനാന്തത്തോളം*

മഹാമായയുടെ പ്രവർത്തനം; ജന്മങ്ങളും പല കഴിഞ്ഞാലും – പല ജന്മങ്ങൾ കഴിഞ്ഞാലും; കർമ്മത്തിനും – കർമ്മത്തിൽ നിന്നുണ്ടാകുന്ന സംസാര ബന്ധത്തിനും; അവധി ഇല്ല – അവസാനമില്ല, പരമനാരായണായ നമഃ – സർവാതീതനായ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

സർവചരാചരങ്ങളോടും കൂടിയ ഈ പ്രപഞ്ചം മൂലപ്രകൃതിയിൽ നിന്ന് ഉണ്ടായി. ആ മൂലപ്രകൃതിയെത്തന്നെയാണു മഹാമായ എന്നു പറയുന്നത്. മൂലപ്രകൃതിയിൽ നിന്ന് സൃഷ്ടി ആരംഭിച്ചതു മുതൽ ദേഹിയായി, ശരീരാഭിമാനിയായി, വ്യക്തിയായി രൂപം കൊള്ളുന്ന ജീവാത്മാവ് കർമ്മവാസനകളുടെ ഊരാക്കുടുക്കിൽ അകപ്പെട്ട് മായാപാശത്താൽ ബദ്ധനാകുന്നു. കർമ്മബന്ധത്താൽ വീണ്ടും വീണ്ടും ജനിക്കുന്നു. ഓരോ ജന്മത്തിലും കൂടുതൽ കൂടുതൽ വാസനാബന്ധങ്ങൾ ഉണ്ടാകുന്നു. മായാബന്ധത്തിൽ നിന്നു മുക്തി ലഭിക്കണമെങ്കിൽ ജനനം അവസാനിക്കണം. ജനനം അവസാനിക്കണമെങ്കിൽ കർമ്മം ഒടുങ്ങണം. ഇതു സാധിക്കാൻ ഒരേ ഒരു മാർഗ്ഗമേയുള്ളു. പരമനാരായണൻെറ അനുഗ്രഹം. സർവശക്തനായ അല്ലയോ നാരായണാ, അതിനായി അനുഗ്രഹിക്കേണമേ. നിന്തിരുവടിക്കു നമസ്കാരം.

> "പുനരപി ജനനം പുനരപി മരണം
> പുനരപി ജനനീ ജഠരേ ശയനം
> ഇഹസംസാരേ ബഹുദുസ്താരേ
> കൃപയാ*f* പാരേ പാഹി മുരാരേ"

(മോഹമുദ്ഗരസ്തോത്രം- ശ്ലോ. 21)

[വീണ്ടും ജനനം വീണ്ടും മരണം പിന്നെയും അമ്മയുടെ ഗർഭത്തിൽ കിടക്കൽ. ദുസ്താരമായ ഈ സംസാരസമുദ്രത്തിൽ നിന്ന് അപാരമായ, നിന്തിരുവടിയുടെ കാരുണ്യത്താൽ മുരാരേ, അവിടുന്ന് എന്നെ രക്ഷിക്കേണമേ].

ബ്രഹ്മവും മൂലപ്രകൃതിയുമായുള്ള ബന്ധം അനേകം ദർശനങ്ങളിലൂടെ പലതരത്തിൽ ആചാര്യന്മാർ ആവിഷ്കരിച്ചിട്ടുണ്ട്. ഗുണാതീതമായ ബ്രഹ്മത്തിന് ഗുണങ്ങളില്ലാത്തതിനാൽ പ്രവർത്തനവും ഇല്ല. ഉണ്ടെങ്കിൽ ത്തന്നെ അതറിയാനുള്ള ഉപാധികൾ നമുക്ക് ലഭ്യവുമല്ല. മനുഷ്യന്

ചുറ്റുപാടുകളെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഉള്ള അറിവ് ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്നതാണ്. ആ ഇന്ദ്രിയങ്ങളാകട്ടെ വളരെ പരിമിതമായ മേഖലകൾക്കുള്ളിലേ പ്രവർത്തിക്കുന്നുള്ളു. ഒരേ വസ്തു ഒന്നിലധികം ആളുകൾ കണ്ടറിയുന്നത് ഒരേ രൂപത്തിൽ ആകണമെന്നില്ല. ഒരേ ശബ്ദം പലർ കേൾക്കുമ്പോഴും ഒരേ വസ്തു പലർ സ്പർശിക്കുമ്പോഴും ഒരേ ഭോജ്യവസ്തു പലർ രുചിക്കുമ്പോഴും ഈ വ്യത്യാസം സ്വാഭാവികമായി ഉണ്ടാകുന്നു. എങ്കിൽക്കൂടി സാമാന്യമെന്നു പറയാവുന്ന ഒരു മേഖലയ്ക്കുള്ളിൽ ഈ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതു കൊണ്ട് ഒരു പ്രത്യേകകാലഘട്ടത്തിൽ ഒരു പ്രത്യേകദേശ്വവിഭാഗത്തിൽ ജീവിക്കുന്ന മനുഷ്യരുടെ പ്രപഞ്ചത്തെക്കുറിച്ചുള്ള അവബോധത്തിന് ഒട്ടൊക്കെ സമാനത ഉണ്ടാകും. പക്ഷേ, കാഴ്ചശക്തിക്ക് അല്പമൊരു മാറ്റം വന്നാൽ, കേൾവിക്ക് ഒട്ടൊരു വ്യത്യാസമുണ്ടായാൽ, സ്പർശനശക്തിക്കോ രുചിയും ഗന്ധവും അറിയാനുള്ള ഇന്ദ്രിയങ്ങളുടെ പ്രവർത്തനമേഖലയ്ക്കോ മാറ്റം വന്നാൽ പ്രപഞ്ചത്തെക്കുറിച്ച് നമുക്ക് ഇന്നുള്ള അവബോധം പാടേ മാറും. ഇന്ദ്രിയങ്ങളുടെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് ഓരോ മനുഷ്യനും ഉൾക്കൊള്ളുകയോ ഉൾക്കൊണ്ടു എന്നു ധരിക്കുകയോ ചെയ്യുന്നത്രയേയുള്ളു പ്രപഞ്ചത്തെക്കുറിച്ചുള്ള അവൻെറ ജ്ഞാനം. ആ ജ്ഞാനത്തെ അടിസ്ഥാനമാക്കി ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്താൽ ഉണ്മയുടെ നേർക്ക് ഏതാനും ചുവടുകൾ കൂടി വയ്ക്കാൻ കഴിഞ്ഞു എന്നു വരാം.

'ദുർഗ്ഗാസപ്തശതി' എന്നു പ്രസിദ്ധമായ 'ദേവീമാഹാത്മ്യ'ത്തിൽ സുമേധസ്സ് എന്ന മഹർഷി സുരഥമഹാരാജാവിനോടു പറയുന്നു.

"ജ്ഞാനമസ്തി സമസ്തസ്യ ജന്തോർവിഷയഗോചരേ
വിഷയശ്ച മഹാഭാഗ യാതി ചൈവം പൃഥക് പൃഥക്
ദിവാന്ധാഃ പ്രാണിനഃ കേചിദ്രാത്രാവന്ധാസ്തഥാപരേ
കേചിദ്ദിവാ ച രാത്രൗ ച പ്രാണിനസ്തുല്യദൃഷ്ടയഃ
ജ്ഞാനിനോ മനുജാഃ സത്യം കിം നു തേ നഹി കേവലം''

[ഈ ലോകത്തുള്ള എല്ലാ ജന്തുക്കൾക്കും ജ്ഞാനമുണ്ട്. പക്ഷേ, ഭിന്നവർഗ്ഗത്തിൽപ്പെട്ട ജീവികളുടെ ജ്ഞാനം വെവ്വേറെയാണ്. നമ്മുടെ ചുറ്റുമുള്ള ജീവികൾക്ക് ഈ പ്രപഞ്ചത്തെക്കുറിച്ചുള്ള ജ്ഞാനം ഒരേ

വിധത്തിലല്ല. ലളിതമായ ഒരു ഉദാഹരണം കൊണ്ടു് മഹർഷി ഇതു വിശദമാക്കുന്നു. ചില ജീവികൾ ദിവാന്ധങ്ങളാണു്. മറ്റു ചില ജീവികൾ രാത്രിയിൽ കാഴ്ചയില്ലാത്തവ. വേറേ ചില ജീവികളുടെ ദർശനശക്തിക്കു് രാത്രിയെന്നും പകലെന്നും വ്യത്യാസമില്ല. മനുഷ്യരായ നമ്മെ സംബന്ധിച്ചിടത്തോളം അനന്തമായ കാലത്തിൻെറ മാനം തന്നെ ദിനരാത്രങ്ങളുടെ ആവർത്തനത്തെ അടിസ്ഥാനമാക്കി ആഴ്ച, മാസം, വർഷം എന്നിങ്ങനെയാണു്. രാത്രിയും പകലും ഭേദമില്ലാത്ത ജീവികളുടെ പ്രപഞ്ചമോ?].

കണ്ണാടിയിൽ നോക്കി നമ്മെ കാണാൻ നാമൊക്കെ ശീലിച്ചിട്ടുണ്ടു്. പക്ഷേ, നാം വലതു കൈ ഉയർത്തുമ്പോൾ കണ്ണാടിയിലെ പ്രതിരൂപത്തിൻെറ ഇടതുവശത്തെ കൈയാണു് ഉയരുന്നതു്. എങ്കിലും കണ്ണാടിയിൽ നാം നമ്മെത്തന്നെയാണു കാണുന്നതു്.

ഇത്രയും വിവരിച്ചതു് മഹാമായ എന്ന സങ്കല്പത്തിൻെറ അവ്യാകൃതഭാവം സൂചിപ്പിക്കാനാണു്. ബ്രഹ്മവും മഹാമായയും രണ്ടല്ല. രണ്ടും ഒന്നു തന്നെ എന്നു പറയാനും ആവില്ല. ഏകവും അനാദ്യന്തവും ഗുണനിരപേക്ഷവും അനിർവചനീയവുമായ ബ്രഹ്മത്തിൽ എങ്ങനെയോ 'സൃഷ്ട്യഭിവാഞ്ഛ' ഉണ്ടായി എന്നു ചില ദാർശനികന്മാർ അഭിപ്രായ പ്പെടുന്നു. 'സൃഷ്ടിക്കാനുള്ള ആഗ്രഹം' എന്നതു തന്നെ വാക്കിൻെറ അർത്ഥം ഉറപ്പിച്ചു് ഉപയോഗിക്കാവുന്നതല്ല. ചിലർ ഇതിനെ 'വിമർശം' എന്ന പ്രക്രിയയായി വ്യാഖ്യാനിക്കുന്നു. ബ്രഹ്മം പ്രകൃതിയും പുരുഷനുമായി പിരിയുന്നു. ശിവശക്തികളായി എന്നു മറ്റു ചില ആചാര്യന്മാർ. ഇവിടെ സാങ്കേതികസംജ്ഞകൾ നമുക്കു് തത്ക്കാലത്തേക്കു മറക്കാം. എണ്ണമറ്റ ശബ്ദതരംഗാവലികളായും ജഡവസ്തുക്കളായും ജീവികളായും രൂപം കൊള്ളാൻ വേണ്ടി ഘനീഭൂതമാകുന്ന സത്വരജസ്തമോഗുണങ്ങളും അവയുടെ അവസ്ഥാഭേദങ്ങളായ ഭൂതസഞ്ചയങ്ങളും ആയി രൂപം കൊള്ളുന്ന ബ്രഹ്മചൈതന്യഭാഗത്തെ പ്രകൃതി എന്നു പറയാം. പുരുഷസാന്നിദ്ധ്യം കൊണ്ടും സാഹചര്യം കൊണ്ടും പ്രകൃതി പ്രപഞ്ചരൂപമായി പ്രതിഭാസിക്കുന്നു. ഈ പ്രതിഭാസനം പ്രതിവർഗ്ഗഭിന്നവും പ്രതിവ്യക്തിഭിന്നവും ആണു്. അതുകൊണ്ടു തന്നെ പ്രപഞ്ചത്തെക്കുറിച്ചു് വ്യക്തി ഇന്ദ്രിയങ്ങളിലൂടെ നേടുന്ന അവബോധത്തെ 'അവിദ്യ' എന്നു പറയാറുണ്ടു്.

എല്ലാ സൃഷ്ടിക്കും ആധാരമായി ഉണ്ടാകുന്ന പരബ്രഹ്മചോദനയെ

യാണ് മൂലപ്രകൃതി എന്നു പറയുന്നത്. മൂലപ്രകൃതിയിൽ നിന്നു പ്രപഞ്ചമുണ്ടായി എന്ന് സൗകര്യത്തിനു വേണ്ടി പറയാം.

പരമചൈതന്യം ഗുണാശ്രയം സ്വീകരിച്ച് ജീവാത്മഭാവം കൈക്കൊള്ളുമ്പോൾ വന്നകപ്പെടുന്ന ദേഹത്തിന്റെ സ്വഭാവം, അത്തരം ദേഹമുള്ള വർഗ്ഗത്തിന്റെ സഹജവാസനകൾ, ദേഹവും ദേഹിയും ചേർന്നുണ്ടായ ജന്തുവിന്റെ പ്രവർത്തനങ്ങൾ അഥവാ കർമ്മങ്ങൾ, പ്രകൃതിയുടെ സനാതനവ്യാപാരങ്ങൾ മൂലം ആ കർമ്മങ്ങൾക്കുണ്ടാകുന്ന പ്രതികരണങ്ങൾ തുടങ്ങിയ കാരണങ്ങളാൽ അനന്തമായ വ്യാപാരങ്ങൾ സംഭവിക്കുന്നു. ഇവയിൽ നിന്ന് ഒഴിഞ്ഞുനിൽക്കാൻ ഒരു ജീവിക്കും സാദ്ധ്യമല്ല. ദേഹദേഹികളെ ബന്ധിപ്പിച്ച് ജീവിയായി തുടരാൻ തന്നെ നിരവധി വ്യാപാരങ്ങൾ കൂടിയേ കഴിയൂ. ജീവിയുടെ ദേഹാന്തസ്ഥമായ ആത്മചൈതന്യം കർമ്മഫലങ്ങൾക്കനുസൃതമായി ആ വർഗ്ഗത്തിൽത്തന്നെയോ മറ്റു വർഗ്ഗത്തിലോ വീണ്ടും വീണ്ടും ദേഹങ്ങൾ സ്വീകരിച്ച് ജനിക്കുകയും കുറെക്കാലം ജീവിക്കുകയും സ്വാഭാവികമായി മരിക്കുകയും ചെയ്യുന്നു. ജനനമരണങ്ങളുടെ ഈ ആവർത്തനം സംസാരചക്രഭ്രമണത്തോടൊപ്പം നടന്നുകൊണ്ടേയിരിക്കുന്നു. ഓരോ ജന്മത്തിലും കൂടുതൽ കൂടുതൽ ബന്ധങ്ങളുണ്ടാകുന്നു. ഓരോ ജന്മത്തിലും വാസനയും സാഹചര്യങ്ങളും അനുസരിച്ച് നിരവധി പ്രവർത്തനങ്ങൾ നടക്കുന്നു. പ്രവൃത്തിക്കു ഫലം അനിവാര്യമായതുകൊണ്ട് കർമ്മഫലങ്ങൾ വന്നു കൂടുന്നു. അവയിൽ അനുഭവിച്ചൊടുങ്ങാത്തവയുടെ ബീജങ്ങൾ ജന്മാന്തരവാസനകളായി അടുത്ത ജന്മങ്ങളിലേക്കു പകരുന്നു. ഈ കർമ്മഗതിയിൽ നിന്ന് ത്രിമൂർത്തികൾ പോലും മുക്തരല്ല.

''ബ്രഹ്മാ യേന കുലാലവന്നിയമിതോ ബ്രഹ്മാണ്ഡഭാണ്ഡോദരേ
വിഷ്ണുര്യേന ദശാവതാരഗഹനേ ക്ഷിപ്തോ മഹാസങ്കടേ
ശംഭുര്യേന കപാലപാണിരനിശം ഭിക്ഷാമടൻ സേവ്യതേ
സൂര്യോ ഭ്രാമ്യതി നിത്യമേവ ഗഗനേ തസ്മൈ നമഃ കർമണേ''

[ബ്രഹ്മാവ് കുശവൻ തന്റെ പണിപ്പുരയിലെന്ന പോലെ നിരന്തരമായി സൃഷ്ടിയിൽ വ്യാപൃതനായിരിക്കുന്നു. സൃഷ്ടിക്കപ്പെടുന്നവ അല്പകാലം നിലനില്ക്കുകയും നശിക്കുകയും ചെയ്യുന്നു. നശിക്കുന്നതു വീണ്ടും സൃഷ്ടിക്കപ്പെടുന്നു. ഈ പ്രക്രിയ അവിരാമമായി തുടരുന്നു. സർവ

ലോകത്തിൻെറയും രക്ഷകനായ വിഷ്ണു മത്സ്യമായും കൂർമ്മമായും വരാഹമായും നരസിംഹമായും വാമനനായും പരശുരാമ - ശ്രീരാമ - ബലരാമന്മാരായും ശ്രീകൃഷ്ണനായും കല്ക്കി ആയും വീണ്ടും വീണ്ടും ജനിച്ച് ജീവിതദുഃഖങ്ങൾ അനുഭവിക്കുന്നു. സർവമംഗളകാരിയായ ശംഭു തലയോട്ടിയും കൈയിലെടുത്ത് ഇരന്നു നടക്കുന്നു. പ്രപഞ്ചത്തിനാകെ പ്രകാശരൂപമായ ചൈതന്യം പകരുന്ന സൂര്യന് ആകാശത്തിൽ ചുറ്റിക്കറങ്ങേണ്ടി വരുന്നു. അനിവാര്യമായ കർമ്മഗതിയിൽ നിന്ന് ഇവരാരും മുക്തരല്ലെങ്കിൽ മനുഷ്യരുടെ കാര്യം പറയേണ്ടതുണ്ടോ?].

മൂലപ്രകൃതിയിൽ തുടങ്ങുന്ന കർമ്മബന്ധത്തിൻെറ ഊരാക്കുടുക്കിൽ ജീവാത്മാവിനെ അകപ്പെടുത്തുന്ന മഹാമായയുടെ ലീലയിൽ നിന്നു മോചനം ലഭിക്കാൻ എത്ര ജന്മങ്ങളെടുത്താലും സാദ്ധ്യമല്ല. എന്നുവച്ച് അനിവാര്യതയ്ക്കു വഴങ്ങുന്നതു വിവേകമല്ല. ജനനമരണങ്ങൾ അവസാനിക്കണമെങ്കിൽ കർമ്മവാസനകൾ ഒടുങ്ങണം. ഏതൊന്നിൽ നിന്നു വേർപെട്ട് അഹംബുദ്ധിയോടെ ദേഹാഭിമാനിയായി ജീവൻ ഭവിച്ചുവോ ആ ബ്രഹ്മത്തിലേക്കു മടങ്ങണമെന്നത് എല്ലാ ജീവാത്മാക്കൾക്കുമുള്ള സനാതനമായ അഭിവാഞ്ഛയാണ്. ദുഃഖങ്ങളിൽ നിന്നു മോചനം നേടാൻ ആ ഒരു മാർഗ്ഗമേയുള്ളു.

ശാശ്വതമായ ബ്രഹ്മാനന്ദം നേടാൻ സുഗമമായ ഒരു മാർഗ്ഗം ആചാര്യൻ നിർദ്ദേശിക്കുന്നു. ''പരമ നാരായണായ നമഃ'' എന്ന്. ബ്രഹ്മരൂപിയായ നാരായണന്നായി നമസ്കാരം. ''ഞാൻ ഈ ശരീരത്തെയും അത് ഉൾക്കൊള്ളുന്ന ദേഹിയെയും ഈ ദേഹദേഹികൾക്കുള്ള പുണ്യ പാപങ്ങളെയും വാസനകളെയും ഞാൻ എന്ന ഭാവത്തെയും എല്ലാ ജീവികൾക്കും ആശ്രയമായ അല്ലയോ ഭഗവാനേ, അങ്ങേയ്ക്കു സമർപ്പിക്കുന്നു'' എന്ന്. എല്ലാം നാരായണനിൽ അർപ്പിക്കുക. ഈ സമർപ്പണബുദ്ധി ജനനമരണങ്ങളുടെ അവസാനത്തിനും ചിദാനന്ദ ലബ്ധിക്കും തീർച്ചയായും കാരണമായിത്തീരും. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*7. ഗർഭസ്ഥനായ് ഭുവി ജനിച്ചും മരിച്ചുമുദ-*
*കപ്പോളപോലെ, ജനനാന്ത്യേന നിത്യഗതി*

---

*വരി 1. ഗർഭത്തിലായ്*

*വരി 2. ജനനാന്തേന, ജനനത്യേന*

*ത്വദ്ഭക്തിവർദ്ധനമുദിക്കേണമെൻ മനസി*
*നിത്യം തൊഴായ്‌വരിക നാരായണായ നമഃ*

ഗർഭസ്ഥൻ - ഗർഭത്തിൽ സ്ഥിതി ചെയ്യുന്നവൻ, ഗർഭത്തിൽ അകപ്പെടുന്നവൻ; ആയ് - ആയി; ഭുവി - ഭൂമിയിൽ; ഉദകപ്പോള - നീർക്കുമിള; പോലെ - മാതിരി, തുല്യം; ജനനാന്ത്യേന - ജനനത്തിന്റെ അവസാനം കൊണ്ടു് (ആവർത്തിച്ചുവരുന്ന ജനനങ്ങളുടെ അവസാനം കൊണ്ടു്); നിത്യഗതി - പരമഗതി, മോക്ഷം; ത്വദ്ഭക്തിവർദ്ധനം - നിന്തിരുവടിയിലുള്ള ഭക്തിയുടെ വർദ്ധനവു്; ഉദിക്കേണം - ഉണ്ടാകണം; എൻ മനസി - എന്റെ മനസ്സിൽ; നിത്യം - എന്നും, എല്ലായ്പോഴും; തൊഴായ്‌വരിക - തൊഴാൻ ഇടയാകട്ടെ; നാരായണായ നമഃ - നാരായണാ, അങ്ങേക്കായിക്കൊണ്ടു നമസ്കാരം.

മാതൃഗർഭത്തിൽ അകപ്പെട്ടും ജനിച്ചും മരിച്ചും, വീണ്ടും വീണ്ടും ഉണ്ടാകുന്ന നീർക്കുമിള പോലെ, ജീവിതം തുടരുന്നു. ജനനങ്ങൾ ഒടുങ്ങി നിത്യഗതി ലഭിക്കാൻ വേണ്ടി എന്റെ മനസ്സിൽ നിന്തിരുവടിയെക്കുറിച്ചുള്ള ഭക്തി ഉണ്ടാകുകയും വർദ്ധിക്കുകയും വേണം. അതിനാൽ നിന്തിരുവടിയെ എന്നും തൊഴാനായി ഇടവരട്ടെ. നാരായണാ, അങ്ങയെ ഞാൻ നമസ്കരിക്കുന്നു.

മുൻശ്ലോകത്തിൽ പറഞ്ഞ അനന്തമായ മഹാമായാവൈഭവത്തെക്കുറിച്ചു് ആചാര്യൻ തുടർന്നു പറയുന്നു. ജന്മങ്ങൾ കഴിയുന്തോറും കർമ്മബന്ധങ്ങളുടെ വ്യാമിശ്രത കൂടി വരികയേയുള്ളു എന്നു മുൻശ്ലോകത്തിൽ പറഞ്ഞു. മാതൃഗർഭത്തിൽ അകപ്പെടുന്ന ജീവൻ അമ്മയുടെ പഞ്ചഭൂതാത്മകമായ ശരീരത്തിൽ നിന്നു കലകളും ധാതുക്കളും അധ്യാഹരിച്ചു് ജീവിയായി രൂപപ്പെടുന്നു. ഒരു ദേഹത്തിനുള്ളിൽ ഒന്നിലധികം ദേഹികൾക്കു പ്രവർത്തിക്കേണ്ടിവരുന്ന അത്യധികം ക്ലിഷ്ടമായ ഒരവസ്ഥാവിശേഷമാണു ഗർഭവാസം. ഗർഭത്തിൽ നിന്നു ഭൂമിയിൽ പെറ്റുവീഴുന്നതോടെ ഗർഭസ്ഥമായിരുന്ന ക്ലേശം മാറുന്നു എന്നേയുള്ളു. അമ്മയുടെ ശരീരവും മനസ്സും നൽകുന്ന സംരക്ഷണം ഗർഭസ്ഥശിശുവിനുണ്ടു്. പുറത്തു വരുമ്പോൾ അമ്മയുൾപ്പെടെ പലരുടേയും

---

*വരി 3. ഉദിക്കേണമേ മനസി*
*വരി 4. തൊഴാമടികൾ*

പരിചരണം ലഭിക്കുമെങ്കിലും ജീവിതത്തിലെ സുഖദുഃഖങ്ങൾക്ക് ദേഹിയും ദേഹവും പാത്രമാകുന്നു. കുറേക്കാലം സുഖദുഃഖങ്ങളനുഭവിച്ചു ജീവിച്ചു കഴിഞ്ഞാൽ മരിച്ചേ പറ്റൂ. ജീവിച്ചിരുന്ന കാലത്ത് ഉണ്ടാക്കിയ കർമ്മബന്ധങ്ങളുടെ തന്മാത്രകളുമായി വീണ്ടും ജനിക്കേണ്ടിവരുന്നു.

ജനനമരണങ്ങളുടെ ആവർത്തനത്തെ, പ്രകൃതിയിൽ ആർക്കും എളുപ്പത്തിൽ കാണാവുന്ന ഒരു പ്രതിഭാസത്തോടു് ആചാര്യൻ ഉപമിക്കുന്നു. വെള്ളത്തിൽ ചലനമുണ്ടാകുമ്പോൾ അതിൽ ബുദ്ബുദങ്ങൾ ഉണ്ടാകുന്നു. ചലനവേഗം കൊണ്ടു് ജലകണികകൾക്കുള്ളിൽ വായു അകപ്പെടുമ്പോഴാണല്ലോ നീർക്കുമിളകൾ ഉണ്ടാകുന്നതു്. വായു ജലത്തിൽ അന്തർഹിതമാണ്. വെള്ളമുള്ളിടത്തെല്ലാം ഏതെങ്കിലും രീതിയിൽ വായുവുമുണ്ട്. ഒരു കണക്കിനു് നീർക്കുമിള വെള്ളത്തിൽ നിന്നോ വായുവിൽ നിന്നോ ഭിന്നമല്ല. വെള്ളത്തിൻെറ വളരെ നേരിയ ഒരു പാളിക്കുള്ളിൽ വായു കുടുങ്ങി എന്നു മാത്രം. വായുവിനെ അങ്ങനെ കുടുക്കി നിർത്താനുള്ള കഴിവു് ജലത്തിനില്ല. ഭൂമിയുടെ അഭ്യാകർഷണം കൊണ്ടു് ജലം താഴോട്ടു വലിയുമ്പോൾ നീർക്കുമിള പൊട്ടും. വായു അന്തരീക്ഷവായുവിൽ ലയിക്കും. ജലം ജലത്തിലും ലയിക്കും. ഏതാനും നിമിഷനേരമേയുള്ളു നീർക്കുമിളയ്ക്കു് ആയുസ്സു്. എങ്കിലും അവ ഉണ്ടാകുന്നു, നിലനില്ക്കുന്നു, നശിക്കുന്നു. ചില നീർക്കുമിളകൾ സൂര്യകിരണങ്ങളെ പ്രതിഫലിപ്പിച്ചു് സപ്തവർണ്ണോജ്ജ്വലമായ മാരിവില്ലുകളുടെ മനോഹാരിത പ്രദർശിപ്പിക്കുന്നു. മറ്റു ചില നീർക്കുമിളകളിൽ കാർമേഘങ്ങളുടെ ഇരുൾച്ച നിഴലിക്കുന്നു. ഇനിയും ചിലതു് ചുറ്റുപാടുമുള്ള മരങ്ങളുടെയും ആകാശത്തിൻെറയും പ്രതിച്ഛായ ഉൾക്കൊള്ളുന്നു. ഒരു നീർക്കുമിളയും മറ്റൊന്നിനോടു തുല്യമല്ല. എങ്കിലും എല്ലാം ക്ഷണഭംഗുരം ആണ്. എല്ലാം ഏതിൽനിന്നുണ്ടായോ അതിൽ ലയിക്കുകയും ചെയ്യും. അതേ ജലകണം വീണ്ടും മറ്റൊരു നീർക്കുമിള ആയിത്തീരുകയില്ല എന്നു പറയാനാവില്ല. ഇതു തന്നെയാണ് 'ശ്രീമൂലമായ പ്രകൃതി'യിൽ നിന്നു് ഉദ്ഭവിച്ച ജീവാത്മാവിൻെറയും ഗതി. സർവാതീതയായ പരാശക്തിയുടെ ലീലാവ്യാപാരങ്ങളിൽപ്പെട്ടു് വീണ്ടും വീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. ജനനം തൊട്ട് മരണം വരെയുള്ള കാലമാണു ജീവിതം. ആ ജീവിതം ദുഃഖസുഖസമ്മിശ്രമാണ്. യഥാർത്ഥത്തിൽ ദുഃഖമില്ലാത്തിടത്തും ദുഃഖം സങ്കല്പിക്കാൻ നമുക്കു കഴിയും. യഥാർത്ഥത്തിലുള്ളതും ഉണ്ടെന്നു ഭാവിക്കുന്നതുമായ ദുഃഖത്തിൻെറ ഭാരവും പേറിയുള്ള ജീവിതയാത്രയിൽ നിന്നു് മോചനം എവിടെ?

'നിത്യഗതി' എന്നു് ആചാര്യൻ ഉത്തരം പറയുന്നു. ജലം നിശ്ചലമാണെങ്കിൽ നീർക്കുമിളകൾ ഉണ്ടാവുകയില്ല. മറ്റൊന്നിൻേറയും സ്പർശമില്ലാതെ, ഗുണാരോപമില്ലാതെ, അഹങ്കാരവും പ്രവൃത്തിയുമില്ലാതെ ആയിത്തീരുന്ന അവസ്ഥയിലേ നിത്യഗതിക്കു് അർഹതയുണ്ടാവുകയുള്ളു.

ആ നിത്യഗതി എങ്ങനെ നേടാം - "ത്വദ്ഭക്തിവർദ്ധനമുദിക്കേണമെൻ മനസി". "ഭഗവാനേ! എൻെറ മനസ്സിൽ അങ്ങയുടെ നേർക്കു് ഭക്തിയുണ്ടാകണം. ഉണ്ടായാൽ പോര, ആ ഭക്തി വർദ്ധിക്കുകയും വേണം. ആ ഭക്തി ഏതാനും ദിവസം ഉണ്ടായാൽ പോര, എന്നും അങ്ങയെ ഭജിക്കാനുള്ള മനസ്സും സാഹചര്യവും എനിക്കുണ്ടാകണം. ഇതൊന്നും സ്വന്തം തീരുമാനം കൊണ്ടോ പ്രവർത്തനശക്തി കൊണ്ടോ സാധിക്കാവുന്ന തല്ല. അങ്ങയുടെ കരുണാപൂർണമായ അനുഗ്രഹം കൊണ്ടു മാത്രമേ മനസ്സിൽ ഭക്തിയുണ്ടാവുകയുള്ളു. ഭക്തി വർദ്ധിക്കാനും അതു താത്കാലികമാകാതെ നിലനില്ക്കാനും അങ്ങയുടെ അനുഗ്രഹം കൊണ്ടു മാത്രമേ കഴിയൂ. നാരായണാ, അങ്ങേക്കായിക്കൊണ്ടു നമസ്കാരം."

8. *ഞത്താരിൽ മാനിനിമണാളൻ പുരാണപുരു-*
*ഷൻ ഭക്തവത്സലനനന്താദിഹീനനിതി*
*ചിത്തത്തിലച്യുത കളിപ്പന്തലിട്ടു വിള-*
*യാടീടുവാനരുൾക നാരായണായ നമഃ*

ഞത്താരു് - 'ഞ' എന്ന അക്ഷരത്തിനു് 'ജലം' എന്നും 'ചെമപ്പുനിറം' എന്നും ഏകാക്ഷരനിഘണ്ടു അർത്ഥം കൊടുക്കുന്നു. ഈ അർത്ഥം സ്വീകരിച്ചാൽ 'ജലത്തിലുണ്ടായ പൂവു്' എന്നും 'ചെമപ്പുനിറമുള്ള പൂവു്' (താമരപ്പൂവു്) എന്നും വ്യാഖ്യാനിക്കാം. 'നൽ-താർ' എന്നതിനു് രൂപവിപരിണാമം വന്നുണ്ടായ പദമാണു 'ഞത്താർ' എന്നും പക്ഷം. അതു സ്വീകരിച്ചാലും അർത്ഥവ്യത്യാസമില്ല; ഞത്താരിൽമാനിനി - പൂമാതു്, ലക്ഷ്മീദേവി; ഞത്താരിൽ മാനിനിമണാളൻ ലക്ഷ്മീദേവിയുടെ മണവാളൻ, വിഷ്ണു; പുരാണപുരുഷൻ - ആദിപുരുഷൻ(മറ്റൊന്നും ഇല്ലായിരുന്നപ്പോഴും ഉണ്ടായിരുന്നവൻ); ഭക്തവത്സലൻ - ഭക്തന്മാരിൽ വാത്സല്യമുള്ളവൻ;

---

*വരി 2. അനന്താദിഹീനനപി, അനന്താഹീന മതി*

*വരി 3. കളിയാടീടുവാൻ*

*വരി 3, 4. വിളയാടീടുകെൻ മനസി*

അനന്താദിഹീനൻ - അനന്തനും ആദിയില്ലാത്തവനും ആയവൻ (നാശവും ഉത്പത്തിയും ഇല്ലാത്തവൻ); ഇതി - ഇപ്രകാരം; ചിത്തത്തിൽ - മനസ്സിൽ; അച്യുത - 'അച്യുതൻ' എന്നതിൻെറ സംബോധനാരൂപം, നാശമില്ലാത്തവനേ; കളിപ്പന്തൽ - കളിക്കാനുള്ള പന്തൽ, കേളീരംഗം; ഇട്ടു് - നിർമ്മിച്ച്, ഉണ്ടാക്കി; വിളയാടീടുവാൻ - കളിക്കുന്നതിനു്; അരുൾക - അനുഗ്രഹിക്കേണമേ; നാരായണായ നമഃ - നാരായണനായിക്കൊണ്ടു നമസ്കാരം.

മഹാലക്ഷ്മീവല്ലഭനും ആദിയും അന്തവുമില്ലാത്തവനും ആയ അല്ലയോ അച്യുതാ! ഭക്തവത്സലനായ നിന്തിരുവടി എൻെറ മനസ്സിൽ കളിപ്പന്തലിട്ടു് അതിൽ ഇളകൊണ്ടു് വിളയാടി എന്നെ അനുഗ്രഹിക്കേണമേ. നാരായണാ, അങ്ങേക്കായി നമസ്കാരം.

വിഷ്ണു ലക്ഷ്മീവല്ലഭനാണു്. ലക്ഷ്മീദേവി പ്രപഞ്ചത്തിലുള്ള എല്ലാ വിഭൂതികളുടെയും അധിദേവതയാണു്. താമരപ്പൂവിൽ സ്ഥിതിചെയ്യുന്ന രൂപത്തിലാണു ലക്ഷ്മിയെ സാധാരണയായി സങ്കല്പിക്കുന്നതു്. ആ താമരപ്പൂവു് പ്രപഞ്ചസൗന്ദര്യത്തിൻെറയും സർവസമ്പത്തുകളുടെയും പ്രതീകമാണു്. യോഗസാധനകളിൽ വിവരിക്കപ്പെടുന്ന ആധാരചക്രങ്ങൾക്കു മുകളിലുള്ള സഹസ്രാരപദ്മത്തിൽ എത്തിച്ചേർന്ന കുണ്ഡലിനിയാണു് മഹാലക്ഷ്മി എന്നും വ്യാഖ്യാനിക്കാം. ഏതു സങ്കല്പത്തിലും എല്ലാ പ്രപഞ്ചശക്തികൾക്കും സൗന്ദര്യത്തിനും സമ്പത്തിനും അധിദേവതയാണു മഹാലക്ഷ്മി. അങ്ങനെയുള്ള 'ഞത്താരിൽ മാനിനി'യുടെ മണാളനാണു മഹാവിഷ്ണു. ഏതൊരു ദേവി ചരാചരചേതനയായും സൗന്ദര്യസാരമായും സമ്പത്പ്രഭവമായും വിരാജിക്കുന്നുവോ ആ ദേവി വിഷ്ണുവിനു വിധേയയാണു്.

വിഷ്ണു ആകട്ടെ, പുരാണപുരുഷനാണു്; പ്രപഞ്ചത്തിനു കാരണഭൂതനായ പുരുഷൻ. എല്ലാത്തിനെയുംകാൾ പൂർവികനായതു കൊണ്ടു് 'പുരാണപുരുഷൻ' എന്നു പ്രയോഗം. എന്നുണ്ടായിയെന്നോ വ്യാപ്തി എത്രത്തോളമെന്നോ എന്നവസാനിക്കുമെന്നോ നിർണ്ണയിക്കാനാകാത്ത അനന്തനും ആദിഹീനനും ആണു ഭഗവാൻ.

അപ്രകാരമുള്ള ഭഗവാൻ തൻെറ ഹൃദയത്തിൽ ഒതുങ്ങിക്കൂടുന്നതെങ്ങനെ എന്നു സംശയിക്കുന്ന രീതിയിലാണു് ശ്ലോകത്തിൻെറ രചന. ആചാര്യപാദർ ധൈര്യംകൊള്ളുന്നതു് ഭഗവാൻ ഭക്തവത്സലനാണു് എന്ന

വിശ്വാസത്താലാണ്. ഭഗവാൻ ഭക്തദാസനാണ് എന്നതിന് എല്ലാ അവതാരകഥകളും സാക്ഷ്യം വഹിക്കുന്നു. ഭക്തൻെറ സന്തോഷത്തിനായി മീനായും ആമയായും പന്നിയായും മറ്റും ഭഗവാൻ അവതരിച്ചു. മനുഷ്യരൂപത്തിൽ അവതരിച്ചപ്പോഴും മറ്റു മനുഷ്യർ അഭിമാനകരമല്ലെന്നു കരുതുന്ന പ്രവൃത്തികൾ ചെയ്യാൻ ഭക്തവത്സലനായ ഭഗവാൻ മടിച്ചില്ല. രാമാവതാരത്തിൽ ശബരി കടിച്ച് എച്ചിലാക്കിയ പഴങ്ങൾ സന്തോഷത്തോടു കൂടി സ്വീകരിച്ച് ആഹരിച്ചതും, കൃഷ്ണാവതാരത്തിൽ ഗോപസ്ത്രീകളുടെ ശകാരവും ശിക്ഷയും ഏറ്റതും, കുചേലൻ നൽകിയ കല്ലും നെല്ലും നിറഞ്ഞ അവൽ സ്വാദോടെ ഭുജിച്ചതും, അർജ്ജുനൻെറ സൂതനായി തേരുതെളിച്ചതും, തൻെറ ശപഥത്തെ മറന്നുകൊണ്ടു് യുദ്ധഭൂമിയിൽ ആയുധമേന്തി ഭീഷ്മർക്കെതിരെ കുതിച്ചതും എല്ലാം ഭക്തൻെറ നേർക്കു് ഭഗവാനുള്ള കാരുണ്യത്തെയാണല്ലോ പ്രത്യക്ഷമാക്കുന്നത്. ഭക്തനായ തൻെറ അപേക്ഷയും ഭഗവാൻ വാത്സല്യപൂർവം അംഗീകരിക്കുമെന്ന വിശ്വാസത്തോടുകൂടി ആചാര്യൻ ഒരപേക്ഷ സമർപ്പിക്കുന്നു.

"എൻെറ മനസ്സിൽ നിന്തിരുവടി കളിപ്പന്തലിട്ടു വിളയാടേണമേ! അവിടുന്ന് അച്യുതനാണല്ലോ". 'മാറിപ്പോകാത്തവൻ', തെറ്റിപ്പോകാത്തവൻ' എന്നാണ് 'അച്യുത' ശബ്ദത്തിൻെറ അർത്ഥം. മനസ്സിൽ വെറുതെ വന്ന് ഇരിക്കാനല്ല ആചാര്യൻ ഭഗവാനോടു് ആവശ്യപ്പെടുന്നത്. ഭഗവാന് ഉള്ളിൽ കടക്കാനും കടന്നാൽ സന്തോഷത്തോടെ വിളയാടാനും പറ്റിയ ഒരു കളിപ്പന്തൽ അവിടെ ഒരുക്കിയിട്ടുണ്ടു്. ജ്ഞാനവൈരാഗ്യാദികൾ കൊണ്ടു നിർമ്മിച്ച് ഭക്തി കൊണ്ടു് അലങ്കരിച്ചിട്ടുള്ള ഒരു പന്തൽ. അതിൽ കടന്നാൽ 'അച്യുത'നായ ഭഗവാന് അവിടം വിട്ടു പോകാൻ സാധിക്കുകയില്ല. എന്നെന്നും ആ പന്തലിൽ ഭഗവാൻ വിളയാടിക്കൊണ്ടേയിരിക്കും. പക്ഷേ, ആ പന്തലൊരുക്കാനും അതിൽ ഭഗവാനു കടന്നിരിക്കാനുള്ള സാഹചര്യമുണ്ടാക്കാനും തൻെറ പരിശ്രമം പോരാ എന്ന് ആചാര്യന് ഉത്തമബോധ്യം ഉള്ളതുകൊണ്ടു് 'അരുൾക' എന്ന പ്രയോഗം. ഈശ്വരാനുഗ്രഹം കൊണ്ടു മാത്രമേ അതു സാധിക്കുകയുള്ളൂ. അതിനായി അല്ലയോ നാരായണാ , അങ്ങയെ ഞാൻ നമസ്കരിക്കുന്നു.

ഹരിനാമകീർത്തനം ആചാര്യൻ ഉപദേശിച്ചതു് ആവർത്തിക്കുന്ന അനുവാചകനും ഓർക്കേണ്ട കാര്യമാണിത്. 'ഞത്താരിൽ മാനിനി'യായ മഹാലക്ഷ്മി ലോകത്തെയാകെ ഭ്രമിപ്പിക്കുന്നവളാണ്. ധനം, കീർത്തി,

പദവി തുടങ്ങിയവയൊക്കെ അല്പകാലത്തേക്കു മാത്രമേ പലപ്പോഴും ഉണ്ടാകാറുള്ളു. അക്കാരണം കൊണ്ടു് ലക്ഷ്മി ചഞ്ചലയാണു് എന്നു പറയാറുണ്ടു്. കുറച്ചു കിട്ടുമ്പോൾ ഇനിയും വേണമെന്ന മോഹം ലോഭമോഹമദമാത്സര്യങ്ങളായി വളർന്നു് മനുഷ്യരെ നിത്യദുഃഖത്തിൽ പെടുത്തുന്നു. 'ബലീയസി'യായ ആ ആകർഷണത്തിനു വഴങ്ങേണ്ട കാര്യമില്ല. 'ഞത്താരിൽമാനിനിമണാള'നായ 'പുരാണപുരുഷ'നിൽ അഭയം തേടുക. അഭയം ലഭിക്കും എന്നു തീർച്ച. കാരണം ഭഗവാൻ ഭക്തവത്സലനാണല്ലോ. അങ്ങനെയുള്ള ഭഗവാനുവേണ്ടി മനസ്സിൽ കളിപ്പന്തലൊരുക്കുക. ആ കളിപ്പന്തലിൽ ഭഗവാൻ വിളയാടിത്തുടങ്ങുമ്പോൾ ലക്ഷ്മീദേവി തീർച്ചയായും അവിടെ ഉണ്ടാകും. ഭഗവാൻ അച്യുതനായനു കൊണ്ടു് ആ വിളയാട്ടം അനന്തമായി തുടരും; കൂടെ ലക്ഷ്മീദേവിയുടെ വിളയാട്ടവും.

എൻെറ ചിത്തത്തിൽ ഞാനൊരുക്കുന്ന കളിപ്പന്തലിൽ എല്ലായ്പോഴും അവിടുത്തെ സാന്നിധ്യമുണ്ടാകേണമേ. അല്ലയോ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*9. പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്ത നിറ-*
*മിച്ഛരിപ്പവർക്കു ഷഡാധാരം കടന്നുപരി*
*വിശ്വസ്ഥിതിപ്രളയസൃഷ്ടിക്കു സത്വരജ-*
*സ്തമോഭേദരൂപ ഹരിനാരായണായ നമഃ*

പച്ചക്കിളിപ്പവിഴ പാൽവർണ്ണമൊത്ത നിറം - പച്ചക്കിളിയുടെ നിറം( കടും പച്ച നിറം. തമോഗുണത്തെ കുറിക്കുന്നു), പവിഴത്തിൻെറ നിറം (ചെമപ്പു നിറം. രജോഗുണത്തെ കുറിക്കുന്നു), പാലിൻെറ നിറം(വെളുപ്പുനിറം. സത്വഗുണത്തെ കുറിക്കുന്നു), ഈ മൂന്നു നിറങ്ങളും ഒത്ത നിറം (മൂന്നു നിറങ്ങളും സമമായിരിക്കുന്ന അവസ്ഥ. സത്വരജസ്തമോഗുണങ്ങൾ തുല്യങ്ങളായിരിക്കുന്ന അവസ്ഥ, നിർവികാരമായ അവസ്ഥ, ഗുണവിശിഷ്ടമായ പ്രപഞ്ചപ്രവർത്തനത്തിനു് അതീതമായ. അവസ്ഥ); ഇച്ഛരിപ്പവർക്കു് - ആഗ്രഹിക്കുന്നവർക്കു്; ഷഡാധാരം - ആറു്

---

*വരി 1. പവഴ പാൽവർണ്ണമൊത്തു, പാൽവർണ്ണമൊത്തപരം*

*വരി 2. ഇച്ഛരിച്ചവർക്കു, ഇച്ഛരിപ്പതിന്നു*

*വരി 3, 4. സത്വരജസ്തമാദിഭേദ, സത്വരജസ്തമോ ഭേദനാഥ*

ആധാരചക്രങ്ങൾ (മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നിവ); കടന്ന് ഉപരി - ഷഡാധാരങ്ങളെയും കടന്ന് അവയ്ക്കു മുകൾഭാഗത്തായി (സഹസ്രാരപദ്മത്തിൽ); വിശ്വസ്ഥിതിപ്രളയ സൃഷ്ടിക്ക് - വിശ്വത്തിൻെറ നിലനില്പ്, നാശം, സൃഷ്ടി എന്നിവയ്ക്കു കാരണമായി; സത്വരജസ്തമോഭേദരൂപ - സത്വരജസ്തമോഭേദരൂപത്തോടു കൂടി സ്ഥിതിചെയ്യുന്ന; ഹരിനാരായണായ നമഃ - അല്ലയോ നാരായണാ, അങ്ങേക്കായി നമസ്കാരം.

അല്ലയോ ഭഗവാനേ! പച്ചക്കിളിയുടെയും പവിഴത്തിൻെറയും പാലിൻെറയും നിറത്തിൽ അങ്ങയെ ഉപാസിക്കുന്നവർക്ക് കാലക്രമത്തിൽ ആറ് ആധാരചക്രങ്ങളെയും കടന്ന് വിശ്വത്തിൻെറ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്കു വേണ്ടി സത്വരജസ്തമോഭേദങ്ങൾ കൈക്കൊണ്ട നിന്തിരുവടിയെ സഹസ്രാരത്തിൽ സാക്ഷാത്കരിക്കാൻ കഴിയും. നാരായണാ, ഹരേ, അങ്ങേക്കായി നമസ്കാരം.

സഗുണോപാസനയുടെയും നിർഗ്ഗുണോപാസനയുടെയും കുണ്ഡലിനീയോഗത്തിൻെറയും തത്ത്വങ്ങൾ ആചാര്യൻ ഒരു ശ്ലോകത്തിൽ ഒതുക്കിച്ചേർക്കുന്നു. ഗുണാതീതവും അനാദിയും ആയ ബ്രഹ്മം സത്വരജസ്തമോഗുണങ്ങളായി രൂപംകൊള്ളുന്നു. അപ്പോൾ 'ഗുണവിശിഷ്ട' ങ്ങളായ ഭിന്നരൂപങ്ങളും സ്വീകരിക്കേണ്ടി വരുന്നു. (ഒന്നാം ശ്ലോകത്തിൻെറ വ്യാഖ്യാനം നോക്കുക). ലോകത്തിൻെറ സൃഷ്ടിക്ക് രജോഗുണവും സ്ഥിതിക്ക് സത്ത്വഗുണവും ലയത്തിന് തമോഗുണവും ആധാരമാകയാൽ ആ ഗുണങ്ങൾ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരായി രൂപം കൊണ്ടു. സാധാരണഗതിയിൽ ഈശ്വരസാക്ഷാത്കാരമോ ഈശ്വരപ്രസാദമോ ആഗ്രഹിക്കുന്നവരാണ് ഉപാസകർ. ശരാശരി ഉപാസകൻെറ മാനസികഘടനയിൽ സത്വം, രജസ്സ്, തമസ്സ് എന്നിവയിൽ ഒന്നിന് പ്രാധാന്യം കാണും. ഇതിനു കാരണം ജന്മാന്തരസംസ്കാരവും ജീവിതസാഹചര്യങ്ങളുമാണ്. മിക്ക ഉപാസകരും ഭൗതികമായ എന്തെങ്കിലും ആഗ്രഹം മനസ്സിൽ വച്ചുകൊണ്ടാണ് ഉപാസനയ്ക്ക് ഒരുങ്ങുന്നത്. ഗുരുപ്രസാദവും ഈശ്വരപ്രസാദവും കൊണ്ട് കാലക്രമത്തിൽ മനസ്സ് ഭോഗങ്ങളിൽ നിന്ന് നിവൃത്തമാകുന്ന ഘട്ടത്തിലേ ഈശ്വരനു മാത്രം വേണ്ടിയുള്ള ഈശ്വരാരാധന സാധ്യമാകുകയുള്ളു. ആ നിലയിലെത്തിയ അപൂർവം ചിലരെ ഒഴിച്ചുള്ളവർക്കു സഗുണോപാസനയേ മാർഗ്ഗമുള്ളു. മുമ്പു പറഞ്ഞ നിരീഹത നേടിയ

ഉപാസകർക്കും സഗുണോപാസന വർജ്യമല്ല. മൂർത്തികളായും ദേവചൈതന്യങ്ങളായും അവയുടെ പ്രതീകങ്ങളായും ആരാധ്യശക്തിയെ സമീപിക്കുന്നവരെ മൊത്തത്തിൽ കുറിക്കാനാണ് ''പച്ചക്കിളിപ്പവിഴ പാൽവർണ്ണമൊത്തനിറം'' എന്നു പ്രയോഗിച്ചതു്. മൂർത്തിഭേദങ്ങൾക്കും ദേവതാഭേദങ്ങൾക്കും കാരണം സത്വരജസ്തമോഗുണങ്ങളുടെ ഏറ്റക്കുറച്ചിലാണ്. ഗുണങ്ങൾക്ക് ആചാര്യന്മാർ വർണ്ണഭേദം കല്പിക്കുന്നു. കറുപ്പുനിറം - തമോഗുണം, പവിഴനിറം - രജോഗുണം, പാൽവർണം(വെളുപ്പു നിറം) - സത്ത്വഗുണം. ഈ മൂന്നു ഗുണങ്ങളും പരസ്പരം വിരുദ്ധങ്ങളല്ലെന്നും ഒരേ ചൈതന്യത്തിൻെറ ഭിന്നഭാവങ്ങൾ മാത്രമാണെന്നും ഓർക്കേണ്ടതുണ്ട്. നാം അറിയുന്ന പ്രപഞ്ചം ഈ ഗുണങ്ങളുടെ പല തരത്തിലുള്ള കൂടിച്ചേരലുകൾ കൊണ്ടു പ്രതീയമാനമാകുന്നു.

വിഷ്ണു വ്യാപനശീലനാണ്. പ്രപഞ്ചരൂപത്തിൽ വ്യാപിക്കുന്നവൻ എന്നോ പ്രപഞ്ചമാകെ വ്യാപിക്കുന്നവൻ എന്നോ വ്യാഖ്യാനിക്കാം. ധർമ്മസംസ്ഥാപനത്തിനായി ഭഗവാൻ പലപ്പോഴും ഭൂമിയിൽ അവതരിച്ചിട്ടുണ്ട്. യുഗധർമ്മങ്ങൾക്കു ചേർന്ന തരത്തിലുള്ള വർണ്ണങ്ങൾ വിവിധ അവതാരങ്ങളിൽ ഭഗവാൻ സ്വീകരിച്ചതായി പുരാണങ്ങൾ പറയുന്നു. വാമനാവതാരത്തിൽ വെളുത്തനിറത്തോടുകൂടിയും യജ്ഞേശ്വരാവതാരത്തിൽ (പരശുരാമാവതാരത്തിൽ) ചുവപ്പുനിറത്തോടുകൂടിയും രാമകൃഷ്ണാദ്യവതാരങ്ങളിൽ കറുപ്പുനിറത്തോടുകൂടിയുമാണ് അവതരിച്ചതു്. ഈ രൂപങ്ങളിൽ ഭഗവാനെ ആരാധിക്കാം. ഇത്തരം ആരാധനകൾക്ക് ലൗകികജീവിതവുമായി നിഷ്കൃഷ്ടമായ ബന്ധമുണ്ടായിരിക്കും.

ആരാധനയ്ക്ക് പല തലങ്ങളാണുള്ളതു്. തീവ്രമായ സാധനകളിലൂടെ ചിത്തവൃത്തിയെ നിരോധിക്കാൻ ശീലിക്കുന്ന ദുർഗ്ഗമമായ യോഗമാർഗ്ഗം എല്ലാവർക്കും എളുപ്പത്തിൽ സ്വീകരിക്കാവുന്നതല്ല. എങ്കിലും ആ മാർഗ്ഗം പിന്തുടരുന്ന യോഗികൾ നിരവധിയുണ്ട്. യോഗമാർഗ്ഗങ്ങളും അവയ്ക്കാധാരമായ തത്ത്വങ്ങളും നിരവധിയാണ്. സമ്പ്രദായങ്ങൾ പലതാണെങ്കിലും അവയെല്ലാം 'കുണ്ഡലിനീയോഗ'വുമായി ഏതെങ്കിലും തരത്തിൽ ബന്ധപ്പെട്ടിരിക്കുന്നു.

കുണ്ഡലിനീയോഗത്തിൻെറ സാമാന്യതത്ത്വങ്ങളെ ഇങ്ങനെ

സംഗ്രഹിക്കാം. പരബ്രഹ്മമെന്നോ പരാശക്തിയെന്നോ പറയാവുന്ന നിർഗ്ഗുണവും നിരാശ്രയവും നിരവദ്യവും അനാദ്യന്തവുമായ ചൈതന്യം തന്നെയാണു ബ്രഹ്മാണ്ഡകോടികളായി പ്രപഞ്ചരൂപത്തിൽ പ്രഭവിക്കുന്നത്. ഗുണങ്ങൾ സ്വയം സ്വീകരിച്ച് പ്രപഞ്ചമായി ഭവിക്കുമ്പോൾ പരബ്രഹ്മം അഥവാ പരാശക്തി അതിനു സാക്ഷിയായി വർത്തിക്കുന്നു വെന്ന് ഒന്നാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചു. പ്രപഞ്ചത്തിൽ കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങളുണ്ട്. ഓരോ ബ്രഹ്മാണ്ഡത്തിലും അനേകമനേകം ലോകങ്ങളുണ്ട്. ഓരോ ലോകത്തിലും ജഡവസ്തുക്കളായും പ്രാണികളായും ഉള്ളവയും കോടിക്കണക്കിനാണ്. ലോകങ്ങളും ഓരോ ലോകത്തിലുമുള്ള വസ്തുക്കളും പ്രാണികളുമെല്ലാം ഉണ്ടാവുകയും നിലനില്ക്കുകയും നശിക്കുകയും ചെയ്തുകൊണ്ടേയിരിക്കുന്നു. അല്പാല്പമായ പരിണാമങ്ങളൊഴിച്ചാൽ ചക്രനേമി പോലെ ഈ പ്രക്രിയകൾ ആവർത്തനഭ്രമണത്തിനു വിധേയമാണെന്നു കാണാം. പ്രപഞ്ചത്തിന്റെ കേന്ദ്രചൈതന്യമായും ആധാരമായും പ്രപഞ്ചമാകെ വ്യാപ്തമായ പ്രവർത്തനമായും വർത്തിക്കുന്നത് ബ്രഹ്മചൈതന്യമാണ്. പ്രപഞ്ച ഘടകമായ ഏതെങ്കിലും ഒരു ലോകമോ അതിന്റെ ഏതെങ്കിലും ഘടകമോ എടുത്തു പരിശോധിച്ചാലും അതിന്റെയും ചൈതന്യകേന്ദ്രവും പ്രവർത്തനശക്തിയും രൂപവും ഒരേ ചൈതന്യമാണ് എന്നു കാണാം.

പ്രാണികളുടെ ശരീരം ബ്രഹ്മാണ്ഡത്തിന്റെ ഒരു പകർപ്പാണ്. ചിച്ഛക്തി ലോകങ്ങൾക്ക് ആധാരവും പ്രഭവവും പ്രവർത്തന ക്ഷമതയുമായി വർത്തിക്കുന്നതുപോലെ ഓരോ ജീവിയുടെ ശരീരവും ഉണ്ടാകുന്നതും നിലനിൽക്കുന്നതും പ്രവർത്തിക്കുന്നതും ചിച്ഛക്തിയുടെ ഭാഗമെന്ന നിലയ്ക്കാണ്. ഭൂമിയിലുള്ള ജീവിയുടെ ശരീരം പഞ്ചഭൂതാത്മകമാണ്. പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നിവ ചേർന്നുണ്ടായതാണ്. ഈ മഹാഭൂതങ്ങളിലോരോന്നും പരബ്രഹ്മത്തിന്റെ അഥവാ പരാശക്തിയുടെ പ്രതിഭാസങ്ങൾ മാത്രമാണ്. അപ്പോൾ ശരീരകാരണം പരബ്രഹ്മം അഥവാ പരാശക്തി തന്നെയാണ്. എങ്കിലും ശരീരം ജഡവസ്തുവാണ്. അതിനുള്ളിൽ പ്രവർത്തിക്കുന്ന ജീവശക്തി യാണ് അതിനെ ജീവിയാക്കുന്നത്. ആ ജീവശക്തിയും പരമചൈതന്യ ത്തിന്റെ അല്പമാത്രമായ സ്ഫുരണമാണ്. എഴുപത്തീരായിരം നാഡികളിലൂടെയും അനേകനാഴിക നീളം വരുന്ന ധമനികളിലൂടെയും

നിരന്തരമായ ഹൃദയസ്പന്ദനത്തിലൂടെയും അനുസ്യൂതമായ രക്തചംക്രമണ ത്തിലൂടെയും തുടർച്ചയായി നടക്കുന്ന ശ്വാസോച്ഛ്വാസത്തിലൂടെയും അനുനിമിഷം ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്ന ബഹുകോടി ജൈവ കോശങ്ങളിലൂടെയും ഇവയുടെയൊക്കെ സമാഹാരമായ പേശികളിലൂടെയും അവയവങ്ങളിലൂടെയും ജ്ഞാനേന്ദ്രിയങ്ങളിലൂടെയും നടക്കുന്ന പ്രവർത്തന ങ്ങളുടെ വൈവിധ്യവും അവയുടെ കരണപ്രതികരണങ്ങളും മനസ്സി ലാക്കാനോ വിവരിക്കാനോ സാധ്യമല്ല. ''പ്രപഞ്ചത്തിൽ എന്തെല്ലാം ഉണ്ടോ അതൊക്കെ ഓരോ ശരീരത്തിലുമുണ്ട്. പ്രപഞ്ചത്തിൽ എന്തെല്ലാം സംഭവിക്കുന്നുവോ അതെല്ലാം ഓരോ ശരീരത്തിലും സംഭവിക്കുന്നു'' എന്നു യോഗശാസ്ത്രം ഇതിനെ സംഗ്രഹിക്കുന്നു. പ്രപഞ്ചത്തിൻെറ കേന്ദ്രമായും എല്ലാ ഘടകങ്ങളിലും വ്യാപ്തമായും ചിച്ഛക്തി പ്രവർത്തിക്കുന്നതുപോലെ ഓരോ ശരീരത്തിനുള്ളിലും എല്ലാ അംശങ്ങളിലും വ്യാപിച്ചും അതേ സമയം ശരീരകേന്ദ്രമായും ചിച്ഛക്തി പ്രവർത്തിക്കുന്നു. അതു കൊണ്ടു് ശരീരത്തെ പിണ്ഡാണ്ഡം എന്നു പറയാറുണ്ട്. ബ്രഹ്മാണ്ഡത്തിൻെറ പകർപ്പാണ്് പിണ്ഡാണ്ഡം. ബ്രഹ്മാണ്ഡവും പിണ്ഡാണ്ഡവും ഒന്നു തന്നെയാണ്് എന്നും പറയാം. പ്രപഞ്ചമെന്നപോലെ ബ്രഹ്മാണ്ഡവും ബ്രഹ്മാണ്ഡമെന്ന പോലെ പിണ്ഡാണ്ഡവും മായയാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. മായാമോഹിതമായ ദേഹി ദേഹത്തെ താൻ എന്നു ധരിക്കുന്നു. ദർശിക്കാനും കേൾക്കാനും രുചിക്കാനും ഘ്രാണിക്കാനും സ്പർശിക്കാനും ഉള്ള അവയവങ്ങളുടെയും ഇന്ദ്രിയങ്ങളുടെയും ഘടനാപരിമിതിക്കു വിധേയനായ ജീവി പ്രപഞ്ചസത്യം ഭാഗികമായി മാത്രമേ ഉൾക്കൊള്ളുന്നുള്ളു.

ഭൂമിയിലുള്ള എല്ലാത്തിനും ആശ്രയവും ആധാരവും സംരക്ഷണവും ഭൂമി തന്നെയാണ്. മാതൃവാത്സല്യത്തോടെ ഭൂമീദേവി എല്ലാത്തിനെയും തന്നിലേക്കു് ആകർഷിക്കുന്നു. മക്കൾ തന്നെ വിട്ടുപോകരുതു് എന്നു് അമ്മയെപ്പോലെ ഈ ദേവിയും അഭിലഷിക്കുന്നു. ഭൂമിയുടെ ആകർഷണശക്തി എന്നു നാം പറയുന്നതു് ഈ വാത്സല്യത്തെയാണ്. ഭൂമിയിലുള്ള ജീവികൾ പലവകയാണ്. പരിണാമഗതിയിൽ ഉയർന്ന ശരീരഘടനയുള്ള ജീവികളിൽ അധികവും നട്ടെല്ലുള്ളവയാണ്. അത്തരം ജീവികൾക്കെല്ലാം ശരീരഘടനയുടെ ഭാഗമായി തലച്ചോറുമുണ്ട്. ഒരളവുവരെ ജ്ഞാനവും അവയ്ക്കു സർഗ്ഗസിദ്ധമാണ്. നട്ടെല്ലുള്ള ജീവികളിൽ അധികവും തിര്യക്കുകളാണ്. ശരീരം ഭൂമിക്കു സമാന്തരമായി നിലനിറുത്തിക്കൊണ്ടാണ്

അവ ജീവിക്കുന്നത്. മനുഷ്യർ ഈ പൊതുതത്ത്വത്തിന് അപവാദമാണ്. ഭൂമിയിൽ നിന്നു ലംബമായി ഉയർന്നു നില്ക്കുന്ന ശരീരഘടനയാണു മനുഷ്യർക്കുള്ളത്. തീരെ കുട്ടിയായിരിക്കുമ്പോൾ മാത്രമേ മനുഷ്യശിശു മറ്റു ജന്തുക്കളെപ്പോലെ ഭൂമിക്കു സമാന്തരമായി വർത്തിക്കുന്നുള്ളു. ഈ 'നിവർന്നുനിൽക്കൽ' ആണ് മനുഷ്യനു 'വിശേഷബുദ്ധി' ഉണ്ടാകാൻ കാരണമെന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. 'നിവർന്നുനിൽക്കൽ' യോഗശാസ്ത്രത്തിലും തന്ത്രശാസ്ത്രത്തിലും വളരെ പ്രാധാന്യം അർഹിക്കുന്നു. തലച്ചോറിലെ രക്തപ്രവാഹം മറ്റു മൃഗങ്ങളെക്കാൾ താരതമ്യേന മനുഷ്യനിൽ കുറവാണ്. അതിന്റെ ഫലമായി കാണുക, കേൾക്കുക തുടങ്ങിയ ഇന്ദ്രിയപ്രവർത്തനങ്ങൾക്ക് മറ്റു മൃഗങ്ങളെക്കാൾ മനുഷ്യനിൽ തീവ്രത കുറവാണ്. പക്ഷേ, ഈ നഷ്ടം ബുദ്ധിയുടെ വികാസം കൊണ്ട് പരിഹരിക്കപ്പെട്ടിരിക്കുന്നു. "ഞാൻ ആര്" എന്നു ചിന്തിക്കാനും പ്രപഞ്ചരഹസ്യങ്ങളിലേക്ക് ആഴ്ന്നിറങ്ങാനും ഈശ്വരസങ്കല്പം ആവിഷ്കരിക്കാനും സർവകാരണമായ ബ്രഹ്മചൈതന്യം താൻതന്നെ യാണ് എന്നറിയാനും മനുഷ്യരിൽ ചിലർക്കെങ്കിലും കഴിഞ്ഞിട്ടുണ്ട്. ബഹുകാലങ്ങളിലായി ഇങ്ങനെ ചിന്തിച്ച പ്രതിഭകൾക്കു ലഭിച്ച ദർശനങ്ങൾ മതങ്ങളായും തത്ത്വശാസ്ത്രങ്ങളായും ഭൗതികശാസ്ത്രങ്ങളായും പ്രവർത്തിച്ചതിന്റെ ഫലമാണ് നാം ഇന്നു കാണുന്ന മനുഷ്യസമൂഹം. സമൂഹജീവിതം, പെരുമാറ്റച്ചട്ടങ്ങൾ, ശാസ്ത്രസങ്കേതങ്ങൾ തുടങ്ങിയവയുടെ വികാസത്തിനു കാരണവും ഇതാണ്.

മറ്റു ജീവികളിൽ നിന്നു വ്യത്യസ്തമായി ജീവിതചര്യകളും ശ്രുതികളും സ്മൃതികളും നിയമങ്ങളും ശാസ്ത്രങ്ങളും വികസിപ്പിച്ച മനുഷ്യർ ഒരളവിൽ സൃഷ്ടിശക്തിയെ അനുകരിക്കാൻ പ്രാപ്തനായിത്തീർന്നു. ഈശ്വരത്വ ത്തിലേക്ക് ഉയരാനുള്ള മനുഷ്യന്റെ അഭിവാഞ്ഛയ്ക്ക് ഭൂമിയുടെ മാതൃവാത്സല്യം തടസ്സമായിത്തീർന്നു.

നട്ടെല്ലിനുള്ളിൽ മറ്റു നാഡികൾക്ക് ചൈതന്യം പകരുന്ന ഒരു നാഡിയുണ്ട്, 'സുഷുമ്ന'. അതിന്റെ ഇടത്തും വലത്തും വശങ്ങളിൽ 'ഇഡ' എന്നും 'പിംഗല' എന്നും പേരുള്ള രണ്ടു നാഡികളും. പ്രകൃതിയിൽ സൂര്യനും ചന്ദ്രനും അഗ്നിയും പ്രകാശത്തിന്റെയും ശക്തിയുടെയും സ്രോതസ്സുകളായി വ്യാപിച്ചിരിക്കുന്നതുപോലെ മനുഷ്യശരീരത്തിലും സൂര്യ, ചന്ദ്ര, അഗ്നികലകൾ പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. ഇവയുടെ കേന്ദ്രമായ

ചിച്ഛക്തി അഖിലശരീരവ്യാപ്തമാണെങ്കിലും സുഷുമ്നയിലാണു കേന്ദ്രീകരിച്ചിരിക്കുന്നത്. ഭൂമിയുടെ ആകർഷണശക്തി, മറ്റൊരു തരത്തിൽ പറഞ്ഞാൽ ഭൂമീദേവിയുടെ മാതൃവാത്സല്യം, ഈ കേന്ദ്രചൈതന്യത്തെ കീഴ്പോട്ടാകർഷിച്ചു് ചുരുക്കി നട്ടെല്ലിൻെറ കീഴേ അറ്റത്തുള്ള ത്രികോണാകൃതിയിലുള്ള അസ്ഥിയുടെ ഉള്ളിൽ സ്ഥാപിച്ചിരിക്കുന്നു. അതു മിന്നൽക്കൊടിപോലെ വെട്ടിത്തിളങ്ങിക്കൊണ്ടു് 'ബിസതന്തു' പോലെ 'തനീയസി'യായി മൂന്നരച്ചുറ്റുള്ള സർപ്പത്തിൻെറ ആകൃതിയിൽ നട്ടെല്ലിൻെറ കീഴേഅറ്റത്തുള്ള മൂലാധാരപദ്മത്തിൽ സ്ഥിതിചെയ്യുന്നു. അവിടെ അതു് ഉറക്കമാണു്. എങ്കിലും ശരീരത്തിൻെറ എല്ലാ ഭാഗത്തുമുള്ള എല്ലാ പ്രവർത്തനങ്ങളും അതു് അറിയുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. ഭൗതികതയിൽ മനുഷ്യൻെറ മനസ്സും വ്യാപാരങ്ങളും ഒതുങ്ങിപ്പോകുന്നതിനു മുഖ്യകാരണം കുണ്ഡലിനിയുടെ ഉറക്കമാണു്. ഉണ്മ എന്തെന്നു ബോധമുണ്ടായിരിക്കെത്തന്നെ ഭൗതികപ്രേരണകൾക്കും സുഖദുഃഖ ങ്ങൾക്കും അഹംബുദ്ധിക്കും മനുഷ്യർ വഴങ്ങിപ്പോകുന്നതിനു കാരണവും അതുതന്നെ. ഈ മിഥ്യാബോധത്തെയാണു് 'മായ' എന്നു പറയുന്നതു്.

ചില സാഹചര്യങ്ങളിൽ 'അമ്മ' അനുവദിക്കുമ്പോൾ കുണ്ഡലിനി ഉണരാറുണ്ടു്. ഉണർന്നു് നട്ടെല്ലിനുള്ളിലൂടെ അതു് ഉയരുന്നു. ആ ഗതിയെ ശരീരശാസ്ത്രസങ്കേതങ്ങളിലൂടെ വിവരിക്കാൻ സാധ്യമല്ല. യോഗശാസ്ത്ര ത്തിൻെറ സങ്കേതങ്ങൾ ഉപയോഗിച്ചു പറഞ്ഞാൽ ഏകദേശജ്ഞാനമേ ഉണ്ടാവുകയുമുള്ളു. അനുഭവൈകവേദ്യമാണതു്. കുണ്ഡലിനി ഉണർന്നു മുകളിലേക്കു പോകുന്ന വഴിയെ സുഷുമ്നാമാർഗ്ഗമെന്നോ കുലപഥമെന്നോ പറയാറുണ്ടു്. ഈ മാർഗ്ഗത്തിലൂടെ കുണ്ഡലിനി ഉയർന്നു് ആറു് ആധാരങ്ങളും മൂന്നു ഗ്രന്ഥികളും ഭേദിച്ചു് സഹസ്രാരത്തിൽ എത്തുമ്പോൾ ജീവാത്മാവു് പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു.* ഷഡാധാരങ്ങൾ കടന്നു് സഹസ്രാരത്തിൽ എത്തുമ്പോൾ ജീവൻ പരമാത്മചൈതന്യത്തിൽ ലയിക്കുകയാണെങ്കിൽ പിന്നെ പിണ്ഡാണ്ഡവുമായി ജീവനു ബന്ധമില്ലെന്നു പറയേണ്ടതില്ല. ''വിശ്വസ്ഥിതിപ്രളയസൃഷ്ടിക്കു'' ''സത്വരജസ്തമോഭേദ''ങ്ങൾ സ്വീകരിക്കുന്ന ബ്രഹ്മരൂപിയായ ഹരിയായി അതു മാറിക്കഴിയുന്നു. ഈശ്വരകാര്യങ്ങൾക്കായി ഈ അവസ്ഥയെത്തിയ യോഗി ശരീരത്തിൽത്തന്നെ ചിലപ്പോൾ തുടർന്നു എന്നു വരും. അപ്പോൾ

---

*കുണ്ഡലിനീയോഗത്തെക്കുറിച്ചു കൂടുതൽ വിവരങ്ങൾക്കു് 41-ാം കീർത്തനം നോക്കുക.

ജീവചൈതന്യം സഹസ്രാരത്തിൽ നിന്നു് പോയ വഴിയിലൂടെ തിരിച്ചു വന്നു് മൂലാധാരത്തിൽ വിശ്രമിക്കും. ഈ അവസ്ഥയിൽ യോഗിയെ 'ജീവന്മുക്തൻ' എന്നു പറയാം. ദുഃഖസ്പർശമില്ലാത്ത ആനന്ദമനുഭവിച്ചുകൊണ്ടു് ആത്മാരാമനായി യോഗി ജീവിക്കും. മറ്റു മനുഷ്യരുടെ വ്യാപാരങ്ങൾ എല്ലാം ഉണ്ടാകുമെങ്കിലും അവ യോഗിയെ സ്പർശിക്കുകയില്ല.

പച്ചക്കിളിയുടെയോ പവിഴത്തിൻെറയോ പാലിൻെറയോ വർണ്ണത്തിലുള്ള മൂർത്തരൂപത്തിൽ അംഗോപാംഗങ്ങളോടെയോ തേജോരൂപത്തിലോ ഹരിയെ ഭജിച്ചു തുടങ്ങുന്നവർക്കു് കാലംകൊണ്ടു് യോഗചര്യകൾ സ്വായത്തമാകും. യോഗചര്യ കൂടാതെയും കുണ്ഡലിനീ ശക്തി ഉണരാം. അതിൻെറ ഫലമായി സൃഷ്ടിസ്ഥിതി ലയങ്ങൾക്കു കാരണഭൂതമായ ശക്തിയിൽ ലയിക്കാം.

ഏതെങ്കിലും രൂപത്തിൽ അവിടുത്തെ ഉപാസിക്കുന്നതിനു് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*10. തത്ത്വത്തിനുള്ളിലുദയം ചെയ്തിരുന്ന പൊരു-*
*ളെത്തീടുവാൻ ഗുരുപദാന്തേ ഭജിപ്പവനു*
*മുക്തിക്കു തക്കൊരുപദേശം തരും ജനന-*
*മറ്റീടുമന്നവനു നാരായണായ നമഃ*

തത്ത്വത്തിനുള്ളിലുദയം ചെയ്തിരുന്ന പൊരുൾ - തത്ത്വങ്ങൾക്കുള്ളിൽ ഉദിച്ചു പ്രകാശിക്കുന്ന സത്യം; എത്തീടുവാൻ - പ്രാപിക്കുന്നതിനു്; ഗുരുപദാന്തേ - ഗുരുപാദങ്ങൾക്കു സമീപം; ഭജിപ്പവനു് - ഭക്തിയോടെ ആരാധിക്കുന്നവനു്;മുക്തിക്കുതക്കൊരുപദേശം - മോക്ഷപ്രാപ്തിക്കുതകുന്ന യോജിച്ച ഉപദേശം; തരും - ഗുരു തന്നനുഗ്രഹിക്കും; ജനനമറ്റീടുമന്നവനു് - ആ ഉപദേശം ലഭിക്കുമ്പോൾ അവനു മോക്ഷം ലഭിക്കും; നാരായണായ നമഃ - നാരായണനായി നമസ്കാരം.

തത്ത്വങ്ങൾക്കുള്ളിൽ ഉദിച്ചു പ്രകാശിക്കുന്ന സത്യം തേടി

---

*വരി 1. തത്ത്വത്തിലുള്ളൊരുപദേശം കൊണ്ടു പൊരുൾ,*
*ഉദയം ചെയ്തിടുന്ന പൊരുൾ*
*വരി 2. ഗുരുപദത്തെ ഭജിച്ചളവു, ഗുരുപദാന്തേ തൊഴുന്നവനു*
*വരി 3. നല്ലൊരുപദേശം*
*വരി 4. അറ്റീടുവാനരുൾക*

ഗുരുപാദങ്ങളെ ആശ്രയിച്ചു ഭജിക്കുന്നവന് മോക്ഷപ്രാപ്തിക്കുതകുന്ന ഉപദേശം ഗുരു നൽകും. ആ അനുഗ്രഹം ലഭിക്കുന്നതോടെ ജനനങ്ങളിൽ നിന്ന് അവൻ മുക്തനാകും.

ശ്രീമൂലമായ പ്രകൃതിയിൽ തുടങ്ങി ഗർഭസ്ഥനായ് ഭുവി ജനിച്ചും മരിച്ചും ഉദകപ്പോള പോലെ കഴിയുന്ന ജീവാത്മാവിനു മോചനം എങ്ങനെ ലഭിക്കുമെന്ന് ആചാര്യൻ ഈ കീർത്തനത്തിൽ വ്യക്തമാക്കുന്നു.

''തത്ത്വത്തിനുള്ളിലുദയം ചെയ്തിരുന്ന പൊരുൾ'' എന്ന പ്രയോഗം ഒരു ദാർശനികസങ്കല്പത്തെ കുറിക്കുന്നു. പ്രപഞ്ചരഹസ്യങ്ങൾ തേടി അന്വേഷണം നടത്തുന്ന മനസ്സിന് ദൃശ്യപ്രപഞ്ചത്തിൽ തുടങ്ങി പിന്നിലേക്കു പോകാനാണ് എളുപ്പം. പ്രപഞ്ചാനുഭവത്തെ ആധാരമാക്കി ഉണ്മ കണ്ടെത്താനുള്ള പരിശ്രമം. പ്രപഞ്ചത്തെക്കുറിച്ചറിയാനുള്ള ഇന്ദ്രിയങ്ങൾ അഞ്ച്, പ്രപഞ്ചത്തിൽ വ്യാപരിക്കുന്ന കർമ്മേന്ദ്രിയങ്ങൾ അഞ്ച് എന്നിങ്ങനെ എണ്ണിക്കണക്കാക്കി ഉള്ളിലേക്ക് അന്വേഷണം നടത്തുന്ന രീതിക്ക് 'സാംഖ്യം' എന്നു പേര്. ആ രീതിയിൽ സത്യാന്വേഷണം നടത്തുന്നവരെ സാംഖ്യന്മാർ എന്നു പറയാറുണ്ട്.*

തത്ത്വങ്ങളുടെ എണ്ണം ഇരുപത്തി അഞ്ചാണെന്നും അറുപതാണെന്നും തൊണ്ണൂറാണെന്നും മറ്റും പക്ഷഭേദമുണ്ട്. ആചാര്യൻ തൊണ്ണൂറ്റാറായാണ് ഇരുപത്തിഅഞ്ചാം കീർത്തനത്തിൽ പറയുന്നത്. സംഖ്യ ഇവിടെ പ്രധാനമല്ല. ഈ സംഖ്യകളായി എണ്ണിപ്പറയുന്ന തത്ത്വങ്ങളെല്ലാം അപഗ്രഥിക്കുന്നത് ദൃശ്യവും അനുഭവവേദ്യവുമായ പ്രപഞ്ചത്തെയാണ്. ഇന്ദ്രിയങ്ങളുടെ പരിമിതമായ സാധ്യതകളിലൂടെ പ്രപഞ്ചസത്യത്തെക്കുറിച്ച് ആരായുമ്പോൾ ബോധ്യമാകുന്ന ഒരു കാര്യം ''ഞാൻ ഇങ്ങനെയാണ് അറിയുന്നത്'' എന്നേ പറയാനാകൂ എന്നതാണ്. പരമായ ബ്രഹ്മശക്തിയിൽ പ്രപഞ്ചം പ്രതീയമാനമാകുകയാണ്. കയറിനെ പാമ്പെന്നു കരുതുന്നതിനു കാരണമായ നയനവിഭ്രാന്തി വെളിച്ചം തട്ടുമ്പോൾ മാറും. മേഘങ്ങളിൽ മണിമാളികകളും നിരത്തുകളും ഒക്കെയായി പ്രത്യക്ഷപ്പെടുന്ന 'ഗന്ധർവനഗരം' കാറ്റടിച്ച് മേഘങ്ങൾ ചിതറുമ്പോൾ അപ്രത്യക്ഷമാകും. മരുഭൂമിയിൽ സൂര്യപ്രകാശം തട്ടിയുണ്ടാകുന്ന മരീചിക അടുത്തു ചെന്നു നോക്കുമ്പോൾ മാഞ്ഞുപോകും. അതുപോലെയൊക്കെയാണു പ്രപഞ്ചത്തെ

*25-ാം ശ്ലോകത്തിൽ തത്ത്വങ്ങളെക്കുറിച്ചു വിശദമായി പ്രതിപാദിക്കുന്നുണ്ട്.

ക്കുറിച്ചുള്ള നമ്മുടെ ബോധവും. ശാസ്ത്രീയമായി അപഗ്രഥിച്ച് പ്രപഞ്ചസത്യം കണ്ടെത്താൻ ശ്രമിച്ചാൽ കണ്ടെത്തുന്നത് പ്രപഞ്ചാതീതമായ സത്തയാണ്. ആ സത്തയെയാണ് ''ഓങ്കാരമായ പൊരുൾ'' എന്ന് ആചാര്യൻ തുടക്കത്തിൽ പറഞ്ഞത്. മൂന്നായി പിരിഞ്ഞ് പിന്നെ പലതായി രൂപംകൊണ്ടു പ്രപഞ്ചമായി മാറിയ പ്രക്രിയയ്ക്കു സാക്ഷിയായി നിന്ന പരംപൊരുളിനെ എല്ലാ ജീവന്മാരും തേടുന്നു. അതു തേടിയുള്ള അലച്ചിലിൽ അനേകം ജന്മങ്ങൾ സ്വീകരിച്ചിട്ടും വിജയിക്കാത്തവർക്ക് ആചാര്യൻ നൽകുന്ന • ഉപദേശം ''ഗുരുപദാന്തേ'' ഭജിക്കുക എന്നാണ്.

വിക്ഷേപം, ആവരണം എന്ന മായയുടെ രണ്ടു വിധത്തിലുള്ള പ്രവർത്തനങ്ങളിൽ ആവരണത്തിന്റെ പ്രവർത്തനം മൂലം സ്വർണ്ണപ്പാത്രം കൊണ്ടു മൂടപ്പെട്ട ദീപത്തിന്റെ പ്രകാശം പോലെ പരമസത്യം മറഞ്ഞു നില്ക്കുന്നു. പാത്രത്തിന്റെ തിളക്കവും ഭംഗിയുമൊക്കെ കണ്ടു മതിമറന്നാൽ ശാശ്വതമായ ദീപത്തിന്റെ പ്രകാശം കണ്ടറിയാനാവില്ല. അതു പാത്രമാണെന്നറിയണം. അതിന്റെ ഘടന കണ്ടെത്തണം. ആ പാത്രം മാറ്റാനുള്ള വഴി അറിയണം. അതിനാണ് ഗുരുവിന്റെ ആവശ്യം*.

ഗുരുരൂപത്തിൽ ജ്ഞാനോപദേശം ചെയ്യുന്നത് ചരാചരഗുരുവായ ഭഗവാൻ തന്നെയാണ്. ശിഷ്യന്റെ അർഹത, യോഗ്യത, ജിജ്ഞാസ തുടങ്ങിയവയെല്ലാം പഠിച്ച് അയാൾക്കു യോജിക്കുന്ന ഉപദേശം നൽകാൻ ഗുരുവിനു കഴിയും. അത്തരത്തിലുള്ള ഒരു ഗുരുവിനെ ലഭിക്കണമെങ്കിലും ഭഗവത്കൃപ വേണം. ബ്രഹ്മസാക്ഷാത്കാരത്തിനു നിരവധി സമ്പ്രദായങ്ങൾ ആചാര്യന്മാർ ആവിഷ്കരിച്ചിട്ടുണ്ട്. പല തരത്തിലുള്ള ആരാധനാവിധികൾ, യോഗചര്യകൾ, മന്ത്രസാധനകൾ, യന്ത്രങ്ങൾ, വ്രതങ്ങൾ, ധർമ്മാചരണ രീതികൾ എന്നിങ്ങനെ. ഇതിൽ ഏതിൽക്കൂടിയും സാക്ഷാത്കാരം നേടാം. എല്ലാം എല്ലാവർക്കും യോജിച്ചതല്ല. പ്രായം, ആരോഗ്യസ്ഥിതി, പാരമ്പര്യം, കുടുംബബന്ധങ്ങൾ തുടങ്ങിയ ഭൗതികസാഹചര്യങ്ങൾ തൊട്ട് ജന്മാന്തര വാസനകൾ, കർമ്മഫലങ്ങൾ തുടങ്ങിയവയൊക്കെ കണക്കാക്കിയേ യോജിച്ച ഉപാസനാരീതി കൈക്കൊള്ളാൻ കഴിയൂ. അതിനു പ്രാപ്തിയുള്ള ഗുരുവിനെ സ്വീകരിച്ച് ഗുരുപാദങ്ങളെ ശരണം പ്രാപിക്കുന്ന ശിഷ്യന് മോക്ഷപ്രാപ്തിക്കു തക്ക ഉപദേശം ഗുരു കൊടുക്കും. അതനുസരിച്ചുള്ള ഉപാസന കൊണ്ട് ജനനമരണരൂപമായ സംസാരത്തിൽ നിന്നു മോചനം ലഭിക്കും.

---

*ഗുരുസങ്കല്പത്തെക്കുറിച്ച് 14-ാം കീർത്തനത്തിന്റെ വ്യാഖ്യാനത്തിൽ ചർച്ച ചെയ്യുന്നുണ്ട്.

ഇതു് തനിയേ ചെയ്തുകൂടേ എന്നു് ന്യായമായ സന്ദേഹം തോന്നാം. മുമ്പു സൂചിപ്പിച്ചതുപോലെ, ചരാചരഗുരുവായ ഭഗവാനെത്തന്നെ ഗുരുവായി സ്വീകരിക്കാൻ ഭാഗ്യവാന്മാരായ ചിലർക്കു കഴിയും. ദേഹക്ലേശകരങ്ങളായ യോഗസാധനകൾ വായിച്ചറിഞ്ഞോ ആരെങ്കിലും പറയുന്നതു കേട്ടോ ആരംഭിച്ച ചിലർക്കെങ്കിലും മാറാരോഗങ്ങളും മറ്റു് ആപത്തുകളും പിണഞ്ഞതായി കാണുന്നുണ്ടു്. നാമജപംപോലെ ഭക്തിമാർഗ്ഗത്തിലുള്ള ആരാധനയിൽ ആപത്തില്ല. ബഹുജന്മങ്ങൾ കൊണ്ടു് ആർജ്ജിച്ച വാസനകളെ നശിപ്പിക്കുന്ന യോഗമാർഗ്ഗം ദുർഗ്ഗമമാണു്. അവിടെ മാർഗ്ഗദർശനം ചെയ്യാൻ ഗുരു ഉണ്ടാകുന്നതു നന്നു്. ജ്ഞാനമാർഗ്ഗവും ഇതു പോലെ ക്ലിഷ്ടമാണു്. ചർച്ചാവിഷയം അതിഗഹനമാകയാൽ വായനയിലൂടെയോ ചർച്ചയിലൂടെയോ സത്യം കണ്ടെത്തുന്നതു് എളുപ്പമല്ല. ആദ്ധ്യാത്മികവിഷയങ്ങൾ ഗൂഢശാസ്ത്രങ്ങളായി കണക്കാക്കിയിരുന്നതിനാൽ പടിപടിയായും വിശദമായും ഉള്ള ചർച്ച ഉപനിഷദ്വാക്യങ്ങൾക്കും അതുപോലുള്ള സൂത്രവാക്യങ്ങൾക്കും കിട്ടാറില്ല. ശങ്കരാചാര്യരെയും എഴുത്തച്ഛനെയും പോലെയുള്ള ലോകാചാര്യന്മാർ ഇവയിൽ പലതും വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും ആ വ്യാഖ്യാനങ്ങൾക്കും വ്യാഖ്യാനം ആവശ്യമാണു്.

യോഗ്യനായ ഗുരുവിൻെറ അനുഗ്രഹപൂർവമായ സ്പർശനമോ കടാക്ഷമോ ഉപദേശമോ കിട്ടാൻ ഭാഗ്യമുണ്ടായാൽ സംശയങ്ങൾ സൂര്യപ്രകാശത്തിൽ ഇരുട്ടെന്നപോലെ മറയും. ശുദ്ധവിദ്യ സ്വയം അനാവരണം ചെയ്യപ്പെടും. അതു തന്നെയാണു മോക്ഷം.

അപ്രകാരം യോഗ്യനായ ഗുരുവിൻെറ പാദസേവ ചെയ്യാനുള്ള ഭാഗ്യം തന്നു് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*11. യെൻപാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ*
*സമ്പൂർണ്ണലേഖ്യമതു കേട്ടങ്ങു ധർമ്മപതി-*
*യെൻ പക്കലുള്ള ദുരിതം പാർത്തു കാണുമള-*
*വംഭോരുഹാക്ഷ തുണ നാരായണായ നമഃ*

---

*വരി 1. പാപമോർത്തതറിവാൻ; ചിത്രഗുപ്തരുടെ, ചിത്രപുത്രനുടെ*

*വരി 2. സമ്പൂർണ്ണമാകിയഗിരം, സമ്പൂർണ്ണ ലിഖ്യതഗിരം, സമ്പൂർണ്ണലിഖിതഗിരം സമ്പൂർണ്ണലേഖനം*

*വരി 3. എൻപോക്കൽ; കാണളവിൽ*

*വരി 4. അംഭോരുഹാക്ഷ ഗതി*

യെൻ പാപമൊക്കെയറിവാൻ – എന്റെ പാപങ്ങളെല്ലാം അറിയുന്നതിന്; ചിത്രഗുപ്തനുടെ – ചിത്രഗുപ്തന്റെ; സമ്പൂർണലേഖ്യമത് – പൂർണ്ണമായ കുറ്റച്ചാർത്ത്; കേട്ടങ്ങു ധർമ്മപതി – കേട്ടിട്ടു യമൻ; യെൻ പക്കലുള്ള – എന്റെ വകയായ; ദുരിതം – പാപഫലം; പാർത്തു കാണുമളവ് – നോക്കിക്കാണുമ്പോൾ, കണക്കാക്കുമ്പോൾ; അംഭോരുഹാക്ഷ – താമരയിതൾ പോലെ മനോഹരമായ കണ്ണുകളുള്ള വിഷ്ണുഭഗവാനേ; തുണ – സഹായം (നൽകേണമേ); നാരായണായ നമഃ – നാരായണന്നായി നമസ്കാരം.

എന്റെ പാപങ്ങൾ എന്തെല്ലാം എന്നറിയാൻ യമധർമ്മൻ ചിത്രഗുപ്തന്റെ കുറ്റച്ചാർത്തു കേട്ട് പാപഫലം കണക്കാക്കുമ്പോൾ വിഷ്ണു ഭഗവാനേ, എനിക്കു തുണയാകേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

'ഗണപതയേ' എന്നതിലെ ഒടുവിലത്തെ അക്ഷരമായ 'യേ' കൊണ്ടു കീർത്തനം തുടങ്ങാൻ വേണ്ടിയാണ് ''യെൻ പാപമൊക്കെയറിവാൻ'' എന്നു തുടങ്ങിയത്. 'യെൻ' എന്നോ 'യേൻ' എന്നോ മലയാളത്തിൽ പദമില്ല. 'എൻ' എന്നു മനസ്സിലാക്കണം. ചിത്രഗുപ്തനുടെ സമ്പൂർണ ലിഖിതഗിരം, ലിഖ്യതഗിരം എന്നൊക്കെയാണ് അധികം ഗ്രന്ഥങ്ങളിലും കാണുന്ന പാഠം. 'ലിഖ്യതഗിരം' എന്നു പദമുണ്ടാകാൻ വയ്യ. 'ലിഖിതഗിരം' സ്വീകരിക്കാമെന്നു വച്ചാലും താളക്രമവും വൃത്തവും തെറ്റും. 'ലേഖ്യം' എന്നതിന് ''പ്രതിയുടെ മേൽ ചുമത്തപ്പെടുന്ന കുറ്റങ്ങൾ വിവരിക്കുന്ന കുറിപ്പ്, കുറ്റപത്രം'' എന്നു സംസ്കൃതത്തിൽ പ്രസിദ്ധമായ അർത്ഥമുണ്ട്. ''സമ്പൂർണലേഖ്യമതു കേട്ടങ്ങു ധർമ്മപതി'' എന്ന പാഠമാണു മെച്ചം. ''ചിത്രഗുപ്തൻ തയ്യാറാക്കിയ പൂർണ്ണമായ കുറ്റപത്രം'' എന്നു സംസ്കൃതഭാഷയ്ക്കും സ്വീകാര്യമായ അർത്ഥം കിട്ടും. അതു സന്ദർഭത്തിനു യോജിക്കുന്നുമുണ്ട്.

ഒരു പുരാണസങ്കല്പത്തെ ആസ്പദമാക്കിയാണ് ഈ കീർത്തനം. കാലത്തിന്റെ അധിദേവതയായി ഒരു ദേവനുണ്ട്. സൂര്യപുത്രനായ യമൻ. മനുഷ്യരുടെ പുണ്യപാപങ്ങളുടെ കണക്കുനോക്കി പുണ്യകർമ്മങ്ങളുടെയും പാപകർമ്മങ്ങളുടെയും ഫലം നിർണ്ണയിക്കുന്നത് യമധർമ്മനാണ്. യമധർമ്മന്റെ കാര്യാലയത്തിൽ ഈ വകുപ്പിന്റെ ചുമതല ചിത്രഗുപ്തനാണ്. ചിത്രഗുപ്തന്റെ കണക്കുപുസ്തകങ്ങളിൽ ഓരോ വ്യക്തിയുടെയും എല്ലാ പ്രവർത്തനങ്ങളും രേഖപ്പെടുത്തിയിരിക്കും. ശരീരം ഉപേക്ഷിച്ച ജീവനെ യമഭടന്മാർ യമധർമ്മന്റെ മുന്നിൽ ഹാജരാക്കും. ചിത്രഗുപ്തൻ

പുണ്യപാപങ്ങളുടെ കണക്കു വായിച്ചു കേൾപ്പിക്കും. അതുകേട്ട് യമധർമ്മൻ നരകമോ സ്വർഗ്ഗവാസമോ യോഗ്യതയനുസരിച്ച് വിധിക്കും.

ജീവിതത്തിൽ പാപം ചെയ്യാത്തവർ ആരുമില്ല. പുണ്യമെന്നു കരുതുന്ന പലതും പാപമായിരിക്കും. മൊത്തം കണക്കെടുത്താൽ അധികം പേരുടെയും ജീവിതത്തിൽ പാപത്തിനായിരിക്കും മുൻതൂക്കം. പുണ്യത്തിനാണു പ്രാമുഖ്യമെങ്കിലും ഈ വിചാരണ നേരിടാൻ ആർക്കും ഭയം തോന്നുന്നതു സ്വാഭാവികമാണ്. പ്രത്യേകിച്ചും കോടിക്കണക്കിനുള്ള നരകങ്ങളെക്കുറിച്ചും അവിടെ പാപികൾക്കു നൽകുന്ന അതിക്രൂരമായ ശിക്ഷാവിധികളെക്കുറിച്ചും പുരാണങ്ങളിലുള്ള വിവരണങ്ങൾ വായിച്ചിട്ടുള്ളവർക്കു പേടി കൂടുതൽ തോന്നും. എല്ലാ കർമ്മങ്ങൾക്കും ഫലമുണ്ട്. നല്ല കർമ്മങ്ങൾക്കു നല്ല ഫലങ്ങൾ. അവയെ നാം പുണ്യമെന്നും ഭാഗ്യമെന്നും പറയും. ചീത്തക്കർമ്മ ങ്ങൾക്കു ചീത്തഫലങ്ങൾ. അവയെ നാം ദുരിതങ്ങളായി അനുഭവിക്കുന്നു. കാര്യകാരണബന്ധം എല്ലാ അനുഭവങ്ങൾക്കും ഉണ്ടാകും. കാമക്രോധലോഭ മോഹമദമാത്സര്യങ്ങളുടെ പ്രേരണ കൊണ്ട് മനുഷ്യർ തെറ്റാണെന്നും ചെയ്യരുതാത്തതാണെന്നും അറിഞ്ഞു കൊണ്ടു തന്നെ പാപം ചെയ്തു പോകും. 'ഭഗവദ്ഗീത'യിൽ

"അറിവോനും തൽപ്രകൃതിയൊത്തിടും ചേഷ്ടകൊള്ളുമേ
പ്രകൃതിക്കെത്തുമേ ലോകർ നിഗ്രഹം ചെയ്വതെന്തുവാൻ
രാഗദ്വേഷങ്ങൾ നില്പുണ്ടിങ്ങിന്ദ്രിയാർത്ഥങ്ങൾ തോറുമേ
അവറ്റിൻ പാട്ടിലായ്പ്പോകൊല്ലിവന്നിവ വിരോധികൾ''

എന്നും

''ഈ കാമമീക്രോധമിതു രജോഗുണസമുദ്ഭവം
മഹാശനൻ മഹാപാപി കാൺകിവൻ തന്നെ വൈരിയാം
പുകയഗ്നിയെ മൂടുന്നു ചളി കണ്ണാടിയേയുമേ
ജരായു ഗർഭം മൂടുന്നുണ്ടേവം മൂടുമിതെങ്ങുമേ
ഇതിനാലാവൃതം ജ്ഞാനം ജ്ഞാനിക്കോ നിത്യവൈരിയാൽ
കൗന്തേയ, കാമപൂരത്തിൽ തൃപ്തിയില്ലാത്തൊരഗ്നിയാൽ''

(ഗീത. 3- 33, 34; 37, 38, 39).

എന്നും ഭഗവാൻ അരുളിച്ചെയ്യുന്നു. ഇന്ദ്രിയവിഷയമായ പ്രേരണയ്ക്കു വഴങ്ങി അവശനായി അറിഞ്ഞുകൊണ്ടു ചെയ്യുന്ന പാപങ്ങൾ ഒരു വക. അറിയാതെ ചെയ്തുപോകുന്ന പാപങ്ങൾ മറ്റൊരു വക. ജീവിക്കാൻ വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ നാം എത്രയെത്ര ജീവികളെ കൊല്ലുന്നു, ആരെയൊക്കെ വേദനിപ്പിക്കുന്നു, ആരുടെയൊക്കെ ശാപം ഏറ്റുവാങ്ങുന്നു! കാലഗതിയിൽ നാം ഇതൊക്കെ മറക്കുമെങ്കിലും ചിത്രഗുപ്തന്റെ കണക്കിൽ ഇതെല്ലാം രേഖപ്പെടുത്തിയിരിക്കും. അതു കുറ്റച്ചാർത്തായി ധർമ്മപതിയുടെ മുന്നിൽ അവതരിപ്പിക്കുമ്പോൾ ഭയത്തോടെയല്ലാതെ കേട്ടുനില്ക്കാൻ വിഷമം. ആചാര്യൻ പറയുന്നു ഭയം വേണ്ട, അംഭോരുഹാക്ഷനെ ആശ്രയിക്കുക. ഭഗവാന്റെ കാരുണ്യമുണ്ടെങ്കിൽ പാപങ്ങൾ സ്വയം നശിക്കും. ചിത്രഗുപ്തന്റെ കണക്കിൽ പുണ്യം മാത്രമേ അവശേഷിക്കൂ. പാപമില്ലെങ്കിൽ പാപത്തിനു ശിക്ഷയായി അനുഭവിക്കേണ്ട ദുരിതങ്ങൾ ധർമ്മപതിയുടെ വിധിന്യായത്തീർപ്പിൽ ഉണ്ടാകുകയില്ല. ഭഗവാൻ തന്നെ അരുളിച്ചെയ്യുന്നു

> "സർവധർമ്മങ്ങൾ വിട്ടെന്നെത്തന്നേ ശരണമേൽക്ക നീ
> നിൻപാപമെല്ലാം ഞാൻ തീർത്തുകൊള്ളുവൻമാഴ്കിടേണ്ടെടോ''
>
> (ഗീത. 18– 66).

അംഭോരുഹാക്ഷന്റെ തുണയ്ക്കുവേണ്ടി അന്വേഷിച്ചു നടക്കേണ്ടതില്ലെന്നും ഭഗവാൻ ഗീതയിൽ വ്യക്തമാക്കിയിട്ടുണ്ട്.

> ''നിൽപുണ്ടർജ്ജുന സർവർക്കും ഹൃദയത്തിങ്കലീശ്വരൻ
> യന്ത്രം കേറ്റിബ്ഭൂതജാലം മായ കൊണ്ടു തിരിപ്പവൻ
> എല്ലാംകൊണ്ടിട്ടുമവനെശ്ശരണം കൊൾക ഭാരത
> തത്പ്രസാദാത്ശ്ശാന്തിയേന്തിശ്ശാശ്വതസ്ഥാനമെത്തുമേ''
>
> (ഗീത.18– 61,62).

ഹൃദയത്തിലുള്ള അംഭോരുഹാക്ഷനെ ശരണം പ്രാപിച്ചാൽ പിന്നെ പാപമില്ല, ദുരിതമില്ല. ധർമ്മപതി പുണ്യപാപങ്ങളുടെ കണക്കെടുക്കുന്ന വിചാരണയെ ഭയപ്പെടേണ്ട കാര്യവുമില്ല.

നിന്റെ തിരുവടികളെ ശരണം പ്രാപിക്കാനുള്ള കഴിവു തന്ന് അനുഗ്രഹിക്കേണമേ. നാരായണാ, അങ്ങേക്കായി നമസ്കാരം.

*12. നക്ഷത്രപംക്തികളുമിന്ദുപ്രകാശവുമൊ-*
*ളിക്കും ദിവാകരനുദിച്ചങ്ങുയർന്നളവിൽ*
*പക്ഷീഗണം ഗരുഡനെക്കണ്ടു കൈതൊഴുതു*
*രക്ഷിക്കയെന്നിടുമേ നാരായണായ നമഃ*

ദിവാകരൻ - സൂര്യൻ; ഉദിച്ചങ്ങുയർന്നളവിൽ - ഉദിച്ചുയരുമ്പോൾ; നക്ഷത്രപംക്തികളും - നക്ഷത്രസമൂഹങ്ങളും; ഇന്ദുപ്രകാശവും - ചന്ദ്രന്റെ പ്രകാശവും; ഒളിക്കും - മറയും; പക്ഷീഗണം - പക്ഷിഗണം, പക്ഷികളുടെ കൂട്ടം; ഗരുഡനെക്കണ്ടു് - ഗരുഡനെ കാണുമ്പോൾ; കൈതൊഴുതു് - വണങ്ങി; രക്ഷിക്കയെന്നിടുമേ - രക്ഷിക്കണേ എന്നു പ്രാർത്ഥിക്കും; നാരായണായ നമഃ - നാരായണനായി നമസ്കാരം.

സൂര്യൻ ഉദിച്ചുയരുമ്പോൾ നക്ഷത്രസമൂഹവും ചന്ദ്രന്റെ ഒളിയും മറയും. ഗരുഡൻ പ്രത്യക്ഷപ്പെടുമ്പോൾ മറ്റു പക്ഷികൾ വണങ്ങി രക്ഷിക്കണേ എന്നു് അപേക്ഷിക്കും. നാരായണനായി നമസ്കാരം.

'ജ്ഞാനം' എന്നതിനു് 'അറിവു്' എന്നാണു സാമാന്യമായ അർത്ഥം. പൊതുവെ പറഞ്ഞാൽ പ്രപഞ്ചാനുഭവത്തിന്റെ സാകല്യത്തെ വ്യക്തിയുടെ അറിവു് എന്നു പറയാം. ജ്ഞാനം ഒട്ടെങ്കിലും ഇല്ലാത്ത ഒരു ജീവിയുമില്ല. ഇന്ദ്രിയവിഷയമായ പ്രപഞ്ചത്തിന്റെ അല്പാംശങ്ങളെക്കുറിച്ചുള്ള അറിവിന്റെ നുറുങ്ങുകളാണു് നമുക്കു സ്വാധീനമാകുന്നതു്. അതു വച്ചാണു് നാം ചിലരെ പണ്ഡിതരെന്നും മറ്റു ചിലരെ പാമരരെന്നും വേർതിരിച്ചു പറയുന്നതു്. ജ്ഞാനം വിഷയസംബന്ധി ആയാലും ജ്ഞാനം തന്നെയാണു്. ഏതു ജ്ഞാനവും അജ്ഞാനത്തിന്റെ അന്ധകാരത്തിൽ അല്പമെങ്കിലും പ്രകാശം പരത്തും. പരമമായ ജ്ഞാനം വിഷയസ്പർശമില്ലാത്തതാണു്. ആത്മജ്ഞാനം എന്നു് നിർവിഷയജ്ഞാനത്തെ പറയാം.

ഈ കീർത്തനത്തിൽ നക്ഷത്രപംക്തികളും ഇന്ദുപ്രകാശവുമായി അവതരിപ്പിക്കുന്നതു് വിഷയസംബന്ധിയായ ഭൗതികവിജ്ഞാനത്തെയാണു്. രാത്രിയിൽ ഇരുട്ടിനെ ഭേദിച്ചുകൊണ്ടു് നക്ഷത്രങ്ങൾ മിന്നിത്തിളങ്ങും.

---

*വരി 1. നക്ഷത്രപത്തികളും, നക്ഷത്രമണ്ഡലവും*
*വരി 2. ഉയർന്നളവും, ഉയർന്നിടവെ*
*വരി 3. പക്ഷിഗണം*
*വരി 4. രക്ഷിക്കയെന്നടിമ*

നിലാവുള്ള രാത്രിയിൽ ചന്ദ്രപ്രകാശം പരക്കും. സൂര്യൻ ഉദിക്കുമ്പോൾ നക്ഷത്രങ്ങളും ചന്ദ്രനും അവിടെത്തന്നെയുണ്ടെങ്കിലും അവയുടെ പ്രകാശം സൂര്യപ്രകാശത്തിന്റെ തീവ്രതയിൽ മറഞ്ഞു പോകും. ഇവിടെ, ദിവാകരനായ സൂര്യനെ ശുദ്ധജ്ഞാനത്തിന്റെ പ്രതീകമായി അവതരിപ്പിക്കുന്നു. സൂര്യ പ്രകാശത്തിൽ നക്ഷത്രങ്ങളുടെയും ചന്ദ്രന്റെയും പ്രകാശം ലയിച്ചു ചേരുന്നതു പോലെ, ആത്മജ്ഞാനമുണ്ടാകുമ്പോൾ പ്രപഞ്ചാനുഭവങ്ങളിൽ നിന്നുണ്ടാകുന്ന വൈഷയികജ്ഞാനം അതിനു കീഴ്പ്പെട്ടുകൊള്ളും.

ഈ ആശയം പ്രകൃതിയിൽത്തന്നെ കാണപ്പെടുന്ന മറ്റൊരു ദൃഷ്ടാന്തം കൊണ്ട് ആചാര്യൻ സമർത്ഥിക്കുന്നു. ആകാശത്തിൽ ഉയർന്നും താണും പറക്കാൻ കഴിവുള്ള പക്ഷികൾ എത്രയോ ഉണ്ട്. ആകാശത്തിന്റെ ആധിപത്യം അവയ്ക്കാണെന്ന മട്ടിൽ പറന്നുനടക്കുന്ന പക്ഷിക്കൂട്ടങ്ങൾ ഗരുഡൻ പ്രത്യക്ഷപ്പെടുമ്പോൾ ബഹുമാനത്തോടെ വണങ്ങി രക്ഷിക്കണേ എന്ന് അപേക്ഷിച്ച് അഭയം തേടും. ബിംബപ്രതിബിംബഭാവത്തിൽ അവതരിപ്പിച്ചിരിക്കുന്ന നക്ഷത്രപംക്തികളും ഇന്ദുപ്രകാശവും പക്ഷി ക്കൂട്ടങ്ങളും വിഷയബന്ധമുള്ള അറിവിന്റെ പ്രതിരൂപങ്ങളാണ്. ദിവാകരനും ഗരുഡനും ശുദ്ധജ്ഞാനത്തിന്റെയും. ഏതൊന്നറിഞ്ഞാൽ അറിയപ്പെടേണ്ട തായി മറ്റൊന്നുമില്ലാതാകുമോ ആ അറിവിനെയാണ് 'ശുദ്ധജ്ഞാനം' എന്നു പറഞ്ഞത്. ജീവാത്മാവിനെ സംബന്ധിച്ച് ആത്മസാക്ഷാത്കാരമെന്നോ ബ്രഹ്മജ്ഞാനമെന്നോ പറയാം. ഇരുട്ടിൽ വഴിയറിയാൻ നക്ഷത്രങ്ങളുടെ വെളിച്ചവും നിലാവും തീർച്ചയായും സഹായിക്കും. ആ മങ്ങിയ വെളിച്ചത്തിൽ വഴിയിൽ കിടക്കുന്ന കയറുകഷണത്തെ പാമ്പാണെന്നു തെറ്റിദ്ധരിച്ച് ഭയപ്പെടാൻ ഇടയുണ്ട്. പാമ്പിനെ കയറെന്നു കരുതി അവഗണിച്ച് അപകടം പറ്റാനും ഇടയുണ്ട്. എങ്കിലും ആ വെളിച്ചം ഉപയോഗിച്ച് ഒട്ടൊക്കെ നേർവഴി കാണാം. ക്രമമായി ദിവാകരൻ ഉദിക്കുമ്പോൾ ആ മങ്ങിയ വെളിച്ചം പ്രകാശധാരയിൽ അലിഞ്ഞുചേരും.

എല്ലാ ജ്ഞാനവും ഒരേ സ്രോതസ്സിൽ നിന്നു തന്നെയാണ് ആവിർഭവിക്കുന്നത്. ഉൾക്കൊള്ളാൻ ഉപയോഗിക്കുന്ന ഇന്ദ്രിയങ്ങളുടെ പരിമിതിയാണ് ജ്ഞാനം സ്വീകരിക്കുന്നതിൽ തടസ്സമുണ്ടാക്കുന്നത്. ഇന്ദ്രിയങ്ങളുടെ പ്രവർത്തനത്തെ ഉള്ളിലേക്കു തിരിച്ചാൽ, ഉള്ളിൽ സദാ പ്രകാശിക്കുന്ന ദിവാകരനെ കണ്ടെത്തിയാൽ, നക്ഷത്രപ്രകാശംതന്നെ സൗരജ്യോതിസ്സാണെന്നു കാണാം.

സൂര്യനും ഗരുഡനും ബ്രഹ്മരൂപിയായ ശ്രീനാരായണൻെറ പ്രതീകങ്ങളാണെന്നും നക്ഷത്രങ്ങളും ചന്ദ്രനും പക്ഷിക്കൂട്ടവും പ്രപഞ്ച നിയാമകശക്തികളായ ദേവതാചൈതന്യങ്ങളാണെന്നും വ്യാഖ്യാനിക്കാം. അപ്രകാരം വ്യാഖ്യാനിച്ചാൽ ഈ കീർത്തനം മുൻകീർത്തനവുമായി ഘടിപ്പിച്ച് അർത്ഥം പറയാൻ എളുപ്പമാണ്. പുണ്യപാപങ്ങളുടെ ചർച്ച നടക്കുന്ന ധർമ്മപതിയുടെ സദസ്സിൽ ചിത്രഗുപ്തൻെറ കുറ്റച്ചാർത്ത് എന്തുതന്നെ ആയാലും നാരായണൻെറ കാരുണ്യമാകുന്ന ഉജ്ജ്വലപ്രകാശത്തിൽ അത് അപ്രസക്തമായിത്തീരും. ധർമ്മദേവൻ തന്നെ ആ പ്രകാശത്തിൽ ലയിച്ചു പോകും. പിന്നെ പുണ്യവും പാപവും ഇല്ല. പാപജന്യമായ ദുരിതവും ഇല്ല. ഇരുപത്തിഒൻപതാം കീർത്തനത്തിൽ ആചാര്യൻ അജാമിളൻെറ കഥ പറയുന്നത് ഈ ആശയം സമർത്ഥിക്കാനാണ്.

ആത്മജ്ഞാനം ഉണ്ടാകാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*13. മത്പ്രാണനും പരനുമൊന്നെന്നുരപ്പവനു*
*തത്പ്രാണദേഹവുമനിത്യം കളത്രധനം*
*സ്വപ്നാദിയിൽ പലവു കണ്ടിട്ടുണർന്നവനൊ-*
*ടൊപ്പം ഗ്രഹിക്ക ഹരി നാരായണായ നമഃ*

മത്പ്രാണനും – എൻെറ പ്രാണനും; പരനും – പരമാത്മാവും; ഒന്നെന്നു രപ്പവനു് - ഒന്നു തന്നെയാണെന്നു പറയുന്നവനു്, ഒന്നു തന്നെയെന്ന ദൃഢ ബോധം ഉള്ളവനു്; തത്പ്രാണദേഹവും – അവൻെറ പ്രാണനും ദേഹവും; കളത്രധനം – ഭാര്യയും ധനവും, കുടുംബബന്ധങ്ങളും സമ്പത്തുക്കളും; അനിത്യം – നിത്യമല്ലാത്തതു് [എന്ന ബോധം ഉണ്ടാകും]; സ്വപ്നാദിയിൽ - സ്വപ്നം, ഭ്രമം, രോഗം തുടങ്ങിയവയിൽ; പലവു – പലതു്; കണ്ടിട്ടുണർന്ന വനൊടൊപ്പം - കണ്ടു കഴിഞ്ഞു് സുബോധാവസ്ഥയിലേക്കു തിരിച്ചു വന്നവ നെപ്പോലെ; ഗ്രഹിക്ക – അറിയുക; ഹരിനാരായണായ നമഃ – ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

എൻെറ പ്രാണനും പരനായ നാരായണനും ഒന്നു തന്നെയാണ് എന്ന

---

*വരി 3. പലതു, ചിലതു, ചിലവു*
*കണ്ടാലുണർന്നവൻ, കണ്ടങ്ങുണർന്നവൻ*
*വരി 4. ഒപ്പം ധരിക്ക*

ദൃഢബോധമുള്ള ആളിന് ജീവനും ദേഹവും കുടുംബബന്ധങ്ങളും സമ്പത്തുകളും എല്ലാം അനിത്യമാണെന്ന് അറിവുണ്ടാകുന്നു. സ്വപ്നം തുടങ്ങിയവയിൽ പല ദൃശ്യങ്ങളും കണ്ടുകഴിഞ്ഞ് ഉണർന്നയാളിൻെറ സ്ഥിതിക്കൊപ്പമാണ് അയാളുടെ സ്ഥിതി എന്നറിയുക. ഹരിക്കായി, നാരായണന്നായി നമസ്കാരം.

എൻെറ പ്രാണനും പരമായ ബ്രഹ്മവും ഒന്നുതന്നെയാണെന്ന ബോധം പരമജ്ഞാനമാണ്. 'ബൃഹദാരണ്യകോപനിഷത്തി'ലെ ''അഹം ബ്രഹ്മാസ്മി'' എന്ന മഹാവാക്യം ഈ ആശയം വ്യക്തമാക്കുന്നതാണ്. ഈ ബോധം സുദൃഢമായിക്കഴിഞ്ഞാൽ ജീവാത്മഭാവവും ദേഹത്തെ താനെന്നു ധരിക്കുന്ന അഹംഭാവവും അതിനോടു ബന്ധപ്പെട്ട എൻെറ ഭാര്യ, എൻെറ കുടുംബം, എൻെറ ധനം തുടങ്ങിയ ധാരണകളും അനിത്യമാണ് എന്നറിയും. അപ്പോൾ ഇതൊക്കെ ഉള്ളതല്ലേ? ഭാര്യയുണ്ട്, കുടുംബമുണ്ട്, ധനമുണ്ട്, ദേഹമുണ്ട്, ദേഹത്തെ പ്രവർത്തിപ്പിക്കുന്ന പ്രാണങ്ങളും ഉണ്ട്. ഇതെങ്ങനെ പൊരുത്തപ്പെടും എന്നൊരു ചോദ്യം ന്യായമാണ്. ആചാര്യൻ ഉത്തരം പറയുന്നു.

സ്വപ്നത്തിൽ നാം പലതും കാണുന്നില്ലേ? അതുപോലെ രോഗം കൊണ്ടോ മറ്റോ ഭ്രമിക്കുമ്പോൾ പല ദൃശ്യങ്ങളും കാണുന്നില്ലേ? കാണുന്ന സമയത്ത് അതൊക്കെ സത്യമല്ലേ? ഉറക്കത്തിൽ നിന്നുണരുമ്പോൾ സ്വപ്നാനുഭവങ്ങൾക്കു നിലനില്പില്ലല്ലോ. അതുപോലെയാണ് പ്രാണൻ, ദേഹം, കുടുംബം, ധനം തുടങ്ങിയവയെക്കുറിച്ചുള്ള മമതയും. തത്ത്വബോധം ഉണ്ടായിക്കഴിഞ്ഞാൽ ഭൗതികബന്ധങ്ങൾ ജാഗ്രദവസ്ഥയിൽ സ്വപ്നത്തെക്കുറിച്ചുള്ള സ്മരണപോലെ ആണെന്നറിയുക.

"സ്വപ്നസമാനം കളത്രസുഖം നൃണാം
അല്പമായുസ്സും നിരൂപിക്ക ലക്ഷ്മണാ
രോഗാദിസംകുലമായുള്ള സംസാര-
മാകെ നിരൂപിക്കിൽ സ്വപ്നതുല്യം സഖേ
ഓർക്ക ഗന്ധർവനഗരസമമതിൽ
മൂർഖന്മാർ നിത്യമനുവർത്തിച്ചീടുന്നു
.......................................................''

എന്നിങ്ങനെ 'അദ്ധ്യാത്മരാമായണ'ത്തിൽ ആചാര്യൻ ഈ ആശയം വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഇക്കാര്യം പല രീതിയിൽ തുടർന്നുള്ള കീർത്തനങ്ങളിൽ അവതരിപ്പിച്ചിട്ടുണ്ട്. മൽപ്രാണനും പരനും ഒന്നെന്ന ബോധം ഉൾക്കൊള്ളാനുള്ള കഴിവു നൽകേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*14. അൻപേണമെൻ മനസി ശ്രീനീലകണ്ഠഗുരു-*
*വംഭോരുഹാക്ഷമപി വാഴ്ത്തുന്നു ഞാനതിനു*
*അമ്പത്തൊരക്ഷരവുമോരോന്നിതെൻ മൊഴിയി*
*ലൻപോടു ചേർക്ക ഹരി നാരായണായ നമഃ*

അൻപേണം - പ്രസാദിക്കണം, സ്നേഹമുണ്ടാകണം; എൻ മനസി - എന്റെ മനസ്സിൽ; ശ്രീനീലകണ്ഠഗുരു - നീലകണ്ഠൻ എന്നു പേരുള്ള ഗുരു (ശ്രീനീലകണ്ഠൻ - ശിവൻ - ആകുന്ന ഗുരു എന്നും); അംഭോരുഹാക്ഷമപി- അംഭോരുഹാക്ഷനായ വിഷ്ണുവിനെയും; വാഴ്ത്തുന്നു - സ്തുതിക്കുന്നു; അൻപത്തൊരക്ഷരവുമോരോന്നിതെൻമൊഴിയിൽ - അമ്പത്തിഒന്നക്ഷരങ്ങളിൽ ഓരോന്നും എന്റെ വാക്കുകളിൽ; അൻപോടു് - കനിവോടു്, കാരുണ്യത്തോടെ; ചേർക്ക - ചേർക്കുക(ചേർത്തു തരുന്നതിനു് അനുഗ്രഹിക്കേണമേ); ഹരിനാരായണായ നമഃ - ഹരിക്കായി, നാരായണനായി നമസ്കാരം.

എന്റെ മനസ്സിൽ ശ്രീനീലകണ്ഠഗുരുവും അഭോരുഹാക്ഷനായ വിഷ്ണുവും പ്രസാദത്തോടെ തെളിഞ്ഞു വിളങ്ങണം. അൻപത്തിഒന്നക്ഷരങ്ങളിൽ ഓരോന്നും എന്റെ വാക്കുകളിൽ ചേർത്തുതരുന്നതിനായി അനുഗ്രഹിക്കേണമേ. ഹരിക്കായി, ശ്രീനാരായണനായി നമസ്കാരം.

ഗണപതിസ്തോത്രം കഴിഞ്ഞു് ഹരിയുടെ അക്ഷരബ്രഹ്മരൂപത്തിലേക്കു് ആചാര്യൻ കടക്കുന്നു. ''ഹരിഃ ശ്രീഗണപതയേ നമഃ'' എന്ന വിഘ്നേശ്വരസ്തുതിവാക്യത്തിൽ 'ഹരി' എന്നതുകൊണ്ടു് അഞ്ചാംശ്ലോകം

---

*വരി 1. മനസു; നീലകണ്ഠഗുരും*

*വരി 2. അംഭോരുഹാക്ഷമിഹ, അംഭോരുഹാക്ഷമിതി*
*അംഭോരുഹാക്ഷ തുണ; ഞാനിതിനു, ഞാനുമിഹ, ഞാനുമിത*

*വരി 3. തൻ മൊഴിയിൽ, ഇതിൻ മൊഴിയിൽ*

*വരി 4. അൻപോടു ചേർത്തു*

ആരംഭിച്ചു. തുടർന്നുള്ള ശ്ലോകങ്ങൾ ശ്രീ, ഗ, ണ, പ, ത, യെ, ന, മ എന്നീ അക്ഷരങ്ങൾ കൊണ്ടു തുടങ്ങി. തുടർന്ന് അക്ഷരമാലയിലെ ഓരോ അക്ഷരം കൊണ്ടും ആരംഭിക്കുന്ന അൻപത്തിഒന്നു ശ്ലോകങ്ങൾ രചിക്കാൻ ആചാര്യൻ ആഗ്രഹിക്കുന്നു. ഹരിനാമകീർത്തനം തുടങ്ങുന്നത് ഈ ശ്ലോകം തൊട്ടാണെന്നും അഭിപ്രായമുണ്ട്.

ഗുരുവന്ദനത്തോടെ കീർത്തനം ആരംഭിക്കുന്നു. ഏതു പരിശ്രമവും വിജയിക്കുന്നതിന് ഗുരുവിന്റെ അനുഗ്രഹം വേണം. ശ്രീനീലകണ്ഠ നാമാവായ തന്റെ ഗുരുവിന്റെ അനുഗ്രഹത്തിനായി പ്രാർത്ഥിക്കുന്നു ''അൻപേണമെൻ മനസി ശ്രീനീലകണ്ഠഗുരു'' എന്ന്. എന്റെ മനസ്സിൽ കാരുണ്യത്തോടെ നീലകണ്ഠഗുരു ഇളകൊണ്ട് അനുഗ്രഹിക്കേണമേ. 'നീലകണ്ഠഗുരു' എന്ന പ്രയോഗം ചരാചരഗുരുവും പശുപതിയുമായ ശിവനെ കുറിക്കുന്നതായും വ്യാഖ്യാനിക്കണം. എല്ലാ ആരാധനാസമ്പ്രദായ ങ്ങളുടെയും ആദിഗുരു ശിവനാണ്. തന്ത്രശാസ്ത്രങ്ങളും മന്ത്രസംഹിതകളും യന്ത്രവിധാനവും പൂജാവിധികളും നിർമ്മിച്ച് നേരിട്ടും ഋഷിമാരിലൂടെയും ലോകനന്മയ്ക്കായി പ്രചരിപ്പിച്ചത് യോഗീശ്വരന്മാർക്കും ഈശ്വരനായ പരമേശ്വരനാണ്. പാലാഴിമഥനത്തിൽ ഉണ്ടായ കാളകൂടവിഷം ലോകത്തെ നശിപ്പിക്കാതിരിക്കാൻ വേണ്ടി ശിവൻ കുടിച്ചതും വിഷം ദേവേശന്റെ കണ്ഠ ത്തിന് അലങ്കാരമായി നീലവർണ്ണത്തിലുള്ള രേഖകളായിത്തീർന്നതും പുരാണപ്രസിദ്ധം. നീലനിറമുള്ള കണ്ഠം ഉണ്ടായതിനാൽ 'നീലകണ്ഠൻ' എന്നു ലോകനാഥനു പേരുണ്ടായി. എല്ലാ ഗുരുക്കന്മാർക്കും ഗുരുവായ ശ്രീനീലകണ്ഠഗുരു എന്നെ അനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥന.

ഭാരതീയരുടെ ഗുരുസങ്കല്പം ഈശ്വരസങ്കല്പത്തിൽ നിന്നു ഭിന്നമല്ല.

"ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ''

എന്ന ഗുരുവന്ദനശ്ലോകം ബ്രഹ്മാവായും വിഷ്ണുവായും മഹേശ്വരനായും ഗുണാതീതമായ പരബ്രഹ്മമായും ഗുരുവിനെ വിവരിക്കുന്നു. ചരാചരഗുരുവായ ഭഗവാൻ ചിലപ്പോൾ മനുഷ്യശരീരമുള്ള ഗുരുക്കന്മാരിലൂടെ ശിഷ്യർക്കു വിദ്യാദാനം ചെയ്യുന്നു. ചിലപ്പോൾ

മധ്യവർത്തികളുടെ സാഹായ്യമില്ലാതെ നേരിട്ടും ശിഷ്യരെ അനുഗ്രഹിക്കുന്നു. രക്തമാംസാസ്ഥിയുക്തമായ ശരീരമുള്ള ഗുരു തന്നെ വേണമെന്നില്ല. അങ്ങനെയുള്ള ഗുരുവിലും ഗുരുഭാവത്തിൽ വർത്തിക്കുന്നതു് ഈശ്വര ചൈതന്യം തന്നെയാണു്. 'ലളിതാസഹസ്രനാമ'ത്തിൽ 'ഗുരുമൂർതിഃ, ഗുരു മണ്ഡലരൂപിണീ' എന്ന രണ്ടു നാമങ്ങളിലൂടെ ഈ ആശയം വാഗ്ദേവതകൾ വ്യക്തമാക്കുന്നുണ്ടു്. ഗുരുഃ, ഗുരുതമഃ എന്നീ നാമങ്ങൾ വിഷ്ണു സഹസ്രനാമത്തിലും ഉണ്ടു്. ചരാചരഗുരുവായ പരമശിവനെയും തന്റെ ആചാര്യനായ ശ്രീനീലകണ്ഠനെയും ഒരേ പദം കൊണ്ടു വന്ദിച്ചശേഷം ഈ കീർത്തനത്തിനു വിഷയമായ വിഷ്ണുവിനെയും വന്ദിക്കുന്നു. ''അംഭോരുഹാക്ഷമപി'' എന്നു്. അംഭോരുഹം താമരയാണു്. അംഭോരു ഹാക്ഷൻ താമരയിതൾപോലെ മനോഹരമായ കണ്ണുകളോടുകൂടിയവനായ വിഷ്ണു.

ശ്രീനീലകണ്ഠഗുരുവും അംഭോരുഹാക്ഷനും എന്റെ മനസ്സിൽ തെളി ഞ്ഞരുളി അനുഗ്രഹിക്കണം. അതിനായി ഞാൻ സ്തുതിക്കുന്നു. അൻപത്തി ഒന്നു് അക്ഷരങ്ങളും* ആദ്യക്ഷരമായി ചേർത്തു് ശ്ലോകങ്ങൾ രചിക്കാൻ ഞാൻ തുടങ്ങുന്നു. ഓരോ അക്ഷരവും ശ്ലോകാദിയിൽ അൻപോടുകൂടി നീലകണ്ഠഗുരുവും അംഭോരുഹാക്ഷനും ചേർത്തുതരേണമേ എന്നു പ്രാർത്ഥന.

താനാണു കീർത്തനം രചിക്കാൻ ആരംഭിക്കുന്നതെങ്കിലും ഗുരുവിന്റെ കാരുണ്യവും അംഭോരുഹാക്ഷനായ വിഷ്ണുവിന്റെ അനുഗ്രഹവും ഇല്ലെ ങ്കിൽ പരിശ്രമം വിജയിക്കുകയില്ലെന്നു് അറിയാവുന്ന ആചാര്യൻ അൻപത്തി ഒന്നു് അക്ഷരങ്ങളും മുറയ്ക്കു് ഭംഗിയായി ചേർത്തു് ശ്ലോകങ്ങൾ നിർമ്മിച്ചു തരണേ എന്നു് തന്റെ ഗുരുവിനോടും ഉപാസ്യശക്തിയായി സ്വീകരിച്ച വിഷ്ണുവിനോടും അഭ്യർത്ഥിക്കുന്നു.

ഗുരുവരകരുണാലേശമുണ്ടെന്നു വന്നാ-
ലൊരുവനുമൊരുകാര്യം സാദ്ധ്യമല്ലാതെയുണ്ടോ?
പരമതിലൊരു ദൈവം മറ്റെനിക്കില്ല പാർത്താൽ
പരമശിവനതാകുമാചാര്യനെ കൈതൊഴുന്നേൻ.

---

*അമ്പത്തിഒന്നു് അക്ഷരങ്ങളുടെ പ്രാധാന്യം അടുത്ത കീർത്തനത്തിന്റെ വ്യാഖ്യാനത്തിൽ ചർച്ച ചെയ്തിട്ടുണ്ടു്.

15. *ആദ്യക്ഷരത്തിലുളവായോന്നിതൊക്കെയുമി-*
*താദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി*
*ആദ്യക്ഷരാവലിയിലോരോന്നെടുത്തു പരി-*
*കീർത്തിപ്പതിന്നരുൾക നാരായണായ നമഃ*

ഇതൊക്കെയും- ഈ കാണുന്ന എല്ലാം(പ്രപഞ്ചം മുഴുവൻ എന്നും അകാരാദിക്ഷകാരാന്തങ്ങളായ അക്ഷരങ്ങൾ എല്ലാം എന്നും); ആദ്യക്ഷരത്തിൽ- ഓങ്കാരരൂപമായ ബ്രഹ്മത്തിൽ; ഉളവായോന്ന്- ഉണ്ടായിട്ടുള്ളതാണ്; ഇത്- ഈ പ്രപഞ്ചം (വിവിധരൂപത്തിലുള്ള അക്ഷരസമുച്ചയം എന്നും); ആദ്യക്ഷരത്തിൽ അടങ്ങുന്നതും- ആദ്യക്ഷരത്തിനുള്ളിൽ അടങ്ങിയിട്ടുള്ളതും (ആദ്യക്ഷരത്തിൽത്തന്നെ ലയിക്കുന്നതും); കരുതി- വിചാരിച്ച്; ആദ്യക്ഷരാവലിയിൽ- മാതൃകാവർണ്ണങ്ങൾ എന്നറിയപ്പെടുന്ന അക്ഷരങ്ങളുടെ കൂട്ടത്തിൽ നിന്ന്; ഓരോന്നെടുത്ത്- ക്രമമായി ഒന്നൊന്നായി എടുത്ത്; പരികീർത്തിപ്പതിന്ന്- സ്തുതിക്കുന്നതിന്; അരുൾക- അനുഗ്രഹിക്കേണമേ; നാരായണായ നമഃ- നാരായണനായി നമസ്കാരം.

ഇതെല്ലാം ആദ്യക്ഷരത്തിൽ നിന്നുണ്ടായി. അതിൽത്തന്നെ സ്ഥിതി ചെയ്യുന്നു. അതിൽത്തന്നെ ലയിക്കുകയും ചെയ്യും എന്നു കരുതി ആദ്യക്ഷരാവലിയിൽ ഓരോന്നു ക്രമമായി എടുത്ത് ഓരോന്നു കൊണ്ടും ആരംഭിക്കുന്ന സ്തുതികളാൽ കീർത്തിക്കുന്നതിനു ഞാൻ തുനിയുന്നു. അതിന് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

ഈ ശ്ലോകത്തിൽ ആദ്യക്ഷരം, ആദ്യക്ഷരാവലി എന്നീ രണ്ടു പദങ്ങളുടെ പ്രയോഗം കൊണ്ട് ദൃശ്യപ്രപഞ്ചത്തെയും ശബ്ദപ്രപഞ്ചത്തെയും ബന്ധിക്കുന്ന തന്ത്രശാസ്ത്രതത്ത്വം ആചാര്യൻ അവതരിപ്പിക്കുന്നു.

''അൻപത്തൊന്നരക്ഷരവുമോരോന്നിതെൻ മൊഴിയിലൻപോടു ചേർക്ക'' എന്നു മുൻശ്ലോകത്തിൽ പ്രാർത്ഥിച്ചു. അതിന്റെ കാരണം ഇവിടെ സൂചിപ്പിക്കുന്നു. ഓങ്കാരമായ പൊരുൾ മൂന്നായ് പിരിഞ്ഞ് ആങ്കാരമായി എന്നും മൂലകാരണമായ ഓങ്കാരം ആങ്കാരത്തിനു സാക്ഷിയായി ഭവിച്ചു

---

*വരി 1, 2. ഒരാദ്യക്ഷരത്തിലിതടങ്ങുന്നതും, അതടങ്ങുന്നതും*

*വരി 3. ആദ്യക്ഷരാലിവയിലോരോന്നെടുത്തു,*
*ആദ്യക്ഷരത്തിലിതിലോരോന്നെടുത്തു*

*വരി 4. കീർത്തിപ്പതിന്നു ഹരി*

എന്നും ഒന്നാംശ്ലോകത്തിൽ പറഞ്ഞതു് ഓർക്കുക. അവിടെ ബ്രഹ്മത്തെ കുറിക്കുന്നതാണു് ഓങ്കാരം എന്നു പറഞ്ഞു.

ആദിയിൽ ഉള്ളതും ക്ഷരം ഇല്ലാത്തതുമായ ബ്രഹ്മത്തെ 'ആദ്യക്ഷരം' എന്ന പദം കുറിക്കുന്നു. അതിൻെറ പ്രതീകമാണു് ഓങ്കാരം. അതു് എല്ലാ അക്ഷരങ്ങളെയും ഉൾക്കൊള്ളുന്നു.

ഈ പ്രപഞ്ചം അനേകകോടി ശബ്ദതരംഗങ്ങളുടെ ആഘാതപ്രത്യാഘാതങ്ങളുടെ ഫലമായി പ്രതീയമാനമാകുന്നതാണെന്നും അതിൻെറ ബൃഹത്തും അണീയസ്സുമായ എല്ലാ ഭാഗങ്ങളും ശുദ്ധചൈതന്യത്തിൻെറ അവിരാമമായ ചലനവും തത്ഫലമായ ശബ്ദവും കൊണ്ടു് ഉണ്ടെന്നു തോന്നുന്നതാണെന്നും തന്ത്രശാസ്ത്രം ഘോഷിക്കുന്നു. ഈ ആശയം വ്യക്തമാക്കുന്നതാണു് ശബ്ദബ്രഹ്മം എന്ന സാങ്കേതികസംജ്ഞ. കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങൾ. ഓരോ ബ്രഹ്മാണ്ഡത്തിലും നിരവധി സൗരയൂഥങ്ങൾ. അതിൽ ഒരു സൗരയൂഥത്തിലെ അല്പമാത്രമായ അംശമായ ഭൂമി. ആ ഭൂമിയിൽ വസിക്കുന്ന മനുഷ്യൻ. മനുഷ്യൻ പ്രപഞ്ചത്തെ മനസ്സിലാക്കാൻ ശ്രമിക്കുകയാണു്. ബാഹ്യപ്രപഞ്ചത്തെ ഉൾക്കൊള്ളാനുള്ള ഉപാധികളോ? കണ്ണു്, മൂക്കു്, ചെവി, നാക്കു്, ത്വക്കു് എന്നീ അഞ്ചു് അവയവങ്ങളും അവയോടു ബന്ധപ്പെട്ട നാഡീവ്യൂഹങ്ങളും മസ്തിഷ്കഭാഗവും മാത്രം. പക്ഷെ, ഈ മനുഷ്യൻ പ്രപഞ്ചത്തെയാകെ ഉൾക്കൊള്ളാനും പ്രപഞ്ചാതീതമായി വളരാനും പ്രാപ്തിയുള്ളവനാണു്. വലിപ്പവും ചെറുപ്പവും തോന്നലുകൾ മാത്രമാണു്. നിസ്സാരമെന്നു കരുതാവുന്ന ജഡവസ്തുവിൻെറ ഏറ്റവും ചെറിയ അണുവും പ്രപഞ്ചത്തെയാകെ ഉൾക്കൊള്ളുന്നു. ഒരേ ചൈതന്യം തന്നെ അണുവായും ഭൂമിയായും ഭൂമി ഉൾക്കൊള്ളുന്ന സൗരയൂഥങ്ങളായും പ്രപഞ്ചമായും പ്രതിഭാസിക്കുന്നു. പ്രപഞ്ചത്തിനു നിയാമകമായി പ്രവർത്തിക്കുന്ന നിരവധി ശക്തികളുണ്ടു്. അഖിലപ്രപഞ്ചത്തിലും വ്യാപിച്ചു വർത്തിക്കുകയും അവയ്ക്കെല്ലാം കേന്ദ്രമായി നിയന്ത്രിക്കുകയും ചെയ്യുന്ന ചിച്ഛക്തി അതേ രീതിയിൽ ഓരോ പ്രാണിയുടെ ശരീരത്തിലും വർത്തിക്കുന്നു. പ്രപഞ്ചഘടകങ്ങളെല്ലാം ശരീരത്തിലുണ്ടു്. എല്ലാ പ്രപഞ്ചശക്തികളും ഓരോ ശരീരത്തിലുമുണ്ടു്. ശരീരമാകെ വ്യാപിച്ചു വർത്തിക്കുകയും അതേ സമയം എല്ലാത്തിനും നിയാമകമായി പ്രവർത്തിക്കുകയും ചെയ്യുന്നതു് ചിച്ഛക്തി തന്നെയാണു്.

മറ്റൊരു തരത്തിൽ പറഞ്ഞാൽ ബ്രഹ്മാണ്ഡത്തിൻെറ പ്രതിരൂപമാണു്

ജീവിയുടെ ശരീരം. ഈ വാദം തിരിച്ച് ശരീരത്തിൻെറ പ്രതിരൂപമാണു പ്രപഞ്ചം എന്നു പറഞ്ഞാലും തത്ത്വത്തിൽ ശരിയാണ്. പ്രപഞ്ചമാകെ വ്യാപിച്ച് എല്ലാ ഭാഗങ്ങളെയും പ്രവർത്തിപ്പിക്കുകയും അതിൻെറ കേന്ദ്രമായി പ്രവർത്തിക്കുകയും ചെയ്യുന്ന ശക്തിയെ പരാശക്തിയെന്നോ, ബ്രഹ്മമെന്നോ ഈശ്വരനെന്നോ മതഭേദവും രുചിഭേദവും സാഹചര്യങ്ങളും അനുസരിച്ച് പലരും പല പേരുകൾ കൊണ്ടു കുറിക്കുന്നു. അതുപോലെ ശരീരമാകെ വ്യാപിച്ച് വിവിധപ്രവർത്തനങ്ങളായും പേശികളായും കലകളായും അവയവങ്ങളായും പ്രഭവിക്കുന്ന ശക്തിതന്നെ അതിൻെറ കേന്ദ്രമായും വർത്തിക്കുന്നു. മനുഷ്യശരീരത്തിൽ ആ ശക്തിയെ കുണ്ഡലിനി എന്നു പറയുന്നു. കുണ്ഡലിനീശക്തിയെക്കുറിച്ച് കൂടുതൽ ചർച്ച അന്യത്ര കാണുക.

ശബ്ദബ്രഹ്മം എന്ന സങ്കല്പത്തിനു ഭാഷയുമായുള്ള ബന്ധം സൂചിപ്പിക്കുന്നതിന് ആമുഖമായി ഇത്രയും പറഞ്ഞതാണ്. ബ്രഹ്മാണ്ഡത്തിലുള്ള എല്ലാ ശക്തികളും ശരീരത്തിനുള്ളിലും പ്രവർത്തിക്കുന്നു. അഗ്നിയും ജലവും വായുവും ഭൂമിയും എല്ലാം. ഇവയ്ക്കു തമ്മിൽ പരസ്പരബന്ധവും ഉണ്ട്. മനുഷ്യൻെറ ആരോഗ്യവും സുഖവും സന്തുഷ്ടിയും തൃപ്തിയും ബ്രഹ്മാണ്ഡത്തിൽ വർത്തിക്കുന്ന വിവിധശക്തികളും ശരീരത്തിൽ - സാങ്കേതികമായി പറഞ്ഞാൽ പിണ്ഡാണ്ഡത്തിൽ - ഉള്ള ശക്തികളും ആയുള്ള ബന്ധത്തെ ആശ്രയിച്ചിരിക്കുന്നു. ബ്രഹ്മാണ്ഡത്തിൽ പ്രവർത്തിക്കുന്ന ശക്തികളുടെ മൂർത്തീഭാവങ്ങളെ ദേവന്മാരെന്നു പറയുന്നു. ആ ദേവന്മാരെ പ്രീതിപ്പെടുത്തിയാൽ പിണ്ഡാണ്ഡത്തിലുള്ള ആ ദേവശക്തികൾ തൃപ്തിപ്പെടുകയും അനുഗ്രഹിക്കുകയും ചെയ്യും.

പൂജ, ഉപാസന, യജ്ഞം, ദാനം, തപസ്സ് എന്നിങ്ങനെ പല പേരുകളിൽ അറിയപ്പെടുന്ന ആരാധനാരീതികളെല്ലാം ബ്രഹ്മാണ്ഡത്തിലും പിണ്ഡാണ്ഡത്തിലും പ്രവർത്തിക്കുന്ന ദേവശക്തികളെ ഉദ്ധരിക്കുന്നതിനും ഉണർത്തുന്നതിനും അവയുടെ അനുഗ്രഹം വ്യക്തിജീവിതത്തിനും സമൂഹജീവിതത്തിനും ഉപകാരപ്രദമാംവണ്ണം ഉപയോഗിക്കുന്നതിനും ഉദ്ദേശിച്ചുള്ളവയാണ്. അതുകൊണ്ട് ആരാധനാസമ്പ്രദായങ്ങളെ പൊതുവായി കുറിക്കാൻ 'തന്ത്രം' എന്നു പറയാറുണ്ട്.

ആരാധനാതന്ത്രങ്ങൾക്ക് ഉപയോഗപ്പെടുന്ന രണ്ടു സങ്കേതങ്ങൾ

കൂടിയുണ്ട്; മന്ത്രം, യന്ത്രം എന്നിവ. ഉച്ചരിക്കപ്പെടുന്ന വർണ്ണങ്ങളും അക്ഷരങ്ങളും ഉപാധികളാക്കി ദേവശക്തികളുടെ അനുഗ്രഹം നേടാനുള്ള തന്ത്രമാണ് 'മന്ത്രം'. മനനം ചെയ്യുന്നവരെ രക്ഷിക്കുന്നത് (മനനാത് ത്രായതേ ഇതി മന്ത്രഃ) എന്നു മന്ത്രപദത്തിന് അർത്ഥം. സംഭാഷണത്തിനുപയോഗിക്കുന്ന വർണ്ണങ്ങളും അക്ഷരങ്ങളും ചേർന്നാണ് മന്ത്രങ്ങളും ഉണ്ടാകുന്നത്. വർണ്ണങ്ങളുടെ ഉത്പത്തി പ്രപഞ്ചസൃഷ്ടിയുടെ എല്ലാ സങ്കീർണ്ണതകളും ഉൾക്കൊള്ളുന്നു. ശബ്ദത്തിൻെറ പരാ, പശ്യന്തി, മദ്ധ്യമാ, വൈഖരീ എന്നീ നാലു ഘട്ടങ്ങളിൽ അവസാനത്തേതായ 'വൈഖരി'യാണ് ഭാഷാരൂപത്തിൽ വർത്തിക്കുന്നത്. അതു തന്നെയാണു മന്ത്രബീജങ്ങളായി രൂപം കൊള്ളുന്നത്.*

ഉച്ചാരണരീതിയും ഉച്ചാരണാവയവങ്ങൾ സ്പർശിക്കുന്ന സ്ഥാനങ്ങളും അടിസ്ഥാനമാക്കി ഉച്ചരിതശബ്ദങ്ങളെ സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നു രണ്ടു മഹാവിഭാഗങ്ങളായി തിരിച്ചു പഠിക്കുന്നുണ്ട്. സ്വരങ്ങൾ സ്വയം ഉച്ചാരണക്ഷമങ്ങളായ വർണ്ണങ്ങളാണ്. വ്യഞ്ജനങ്ങൾക്കു സ്വരസഹായമില്ലാതെ ഉച്ചാരണമില്ല. സ്വരോച്ചാരണത്തിൽ വിവിധവർണ്ണങ്ങളെ വ്യഞ്ജിപ്പിക്കാനേ അവയ്ക്കു കഴിയൂ. സ്വരങ്ങൾ അക്ഷരങ്ങളാണ്. സ്വരയുക്തങ്ങളായ വ്യഞ്ജനങ്ങളും അക്ഷരങ്ങളാണ്. 'അ' എന്ന സ്വരത്തിൽ തുടങ്ങി 'ക്ഷ' എന്ന കൂട്ടക്ഷരത്തിൽ അവസാനിക്കുന്ന അക്ഷരമാല മിക്കഭാഷകളും സംഭാഷണത്തിനുപയോഗിക്കുന്നു. ദേശഭേദവും കാലഭേദവും കൊണ്ട് അക്ഷരമാലയുടെ ഘടകസംഖ്യയിലും ഉച്ചാരണത്തിലും ഭേദം തോന്നുമെങ്കിലും ലോകഭാഷകൾക്കെല്ലാം ഏറെക്കുറെ ഈ അക്ഷരമാലാക്രമം സ്വീകാര്യമാണ്. 'അ'യിൽ തുടങ്ങി 'ക്ഷ'യിൽ അവസാനിക്കുന്ന അക്ഷരങ്ങളെ 'മാതൃകാക്ഷരങ്ങൾ' എന്നു പറയാറുണ്ട്. മറ്റ് അക്ഷരങ്ങൾ ഇവയിൽ നിന്നുണ്ടാകുന്നതിനാൽ അവയുടെ മാതൃസ്ഥാനം നൽകി ഈ പേര്. ഓരോ സ്വരത്തിനും മറ്റു വ്യഞ്ജനങ്ങളുമായും വ്യഞ്ജനസംയുക്തങ്ങളുമായും ചേർന്ന് അക്ഷരങ്ങൾ ഉണ്ടാക്കാൻ കഴിയും. അതുപോലെ വ്യഞ്ജനങ്ങൾക്ക് മറ്റു വ്യഞ്ജനങ്ങളുമായും എല്ലാ സ്വരങ്ങളുമായും ചേർന്ന് അക്ഷരങ്ങൾ ഉണ്ടാക്കാൻ കഴിയും. മാതൃകാക്ഷരങ്ങളാണ് ഭാഷയുടെ അടിസ്ഥാനഘടകങ്ങൾ.

---

******ശബ്ദോച്ചാരണപ്രക്രിയയെക്കുറിച്ച് ഈ വ്യാഖ്യാതാവ് എഴുതിയ 'ലളിതാസഹസ്രനാമവ്യാഖ്യാന'ത്തിൽ പരാ, പശ്യന്തീ, മദ്ധ്യമാ, വൈഖരീ എന്നീ നാമങ്ങളുടെ വ്യാഖ്യാനഭാഗത്തു സാമാന്യം വിശദമായി ചർച്ച ചെയ്തിട്ടുണ്ട്.*

മന്ത്രഭാഷയിലും ഇങ്ങനെ തന്നെ.

മാതൃകാക്ഷരങ്ങൾ പല വിധത്തിൽ ചേർന്നുണ്ടായവയാണു മന്ത്രങ്ങൾ. മന്ത്രങ്ങൾ എഴുപത്തിരണ്ടു കോടിയോളം ഉണ്ടെന്നു പറയപ്പെടുന്നു. അവയെല്ലാം പ്രപഞ്ചശക്തികളുമായി ബന്ധപ്പെട്ടവയാണ്. മന്ത്രം വിധിപ്രകാരം ഉച്ചരിക്കപ്പെടുമ്പോൾ മന്ത്രങ്ങളുമായി ബന്ധപ്പെട്ട ശക്തികൾ ഉപാസകന് അനുകൂലമായി ഉണർന്നു പ്രവർത്തിക്കുന്നു. ഈ പ്രക്രിയയ്ക്ക് 'മന്ത്രോദ്ധാരം' എന്നു പറയുന്നു.

എല്ലാ അക്ഷരങ്ങളും ഓങ്കാരത്തിൽ നിന്നുണ്ടായി എന്ന് ശ്ലോകത്തിലെ പ്രഥമപാദം സൂചിപ്പിക്കുന്നു. പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുന്ന ബ്രഹ്മം തന്നെയാണ് ഓങ്കാരം. പ്രപഞ്ചവും പ്രപഞ്ചഘടകങ്ങളായ വസ്തുക്കളും ബ്രഹ്മത്തിന്റെ പ്രതിഭാസങ്ങൾ മാത്രമാണെന്നതുപോലെ എല്ലാ അക്ഷരങ്ങളും വർണ്ണങ്ങളും ഓങ്കാരത്തിന്റെ പരിണതഭാവങ്ങൾ മാത്രമാകയാൽ ''ആദ്യക്ഷരത്തിലുളവായോന്നിതൊക്കെയും'' എന്ന് ആചാര്യൻ പ്രയോഗിച്ചിരിക്കുന്നു. ആദ്യക്ഷരമായ ഓങ്കാരത്തിൽ നിന്ന് പരിണമിച്ചവ എന്നല്ല ആദ്യക്ഷരത്തിൽ ഉണ്ടായവ എന്നാണു പറഞ്ഞത്. ഇതിനെല്ലാം ആധാരം ഓങ്കാരം തന്നെയാണ് എന്നർത്ഥം. ബ്രഹ്മം പ്രപഞ്ചത്തിന് ആധാരം. ബ്രഹ്മത്തിൽ നിന്നു ഭിന്നമായി പ്രപഞ്ചം ഇല്ല. ഒന്നാംശ്ലോകത്തിൽ ഓങ്കാരമായ പൊരുൾ മൂന്നായി പിരിഞ്ഞ് ആങ്കാരമായതിനു സാക്ഷി ഓങ്കാരം തന്നെയാണെന്നു പറഞ്ഞത് ഓർക്കുക.

രണ്ടാംപാദം അക്ഷരമാല രൂപംകൊണ്ടതിനു ശേഷമുള്ള കഥയാണു പറയുന്നത്. ബ്രഹ്മം അരൂപവും അവ്യാകൃതവുമാണ്. അത് എന്തെന്നും എങ്ങനെയെന്നും കണ്ടറിയാനോ വിവരിക്കാനോ സാദ്ധ്യമല്ല. പ്രപഞ്ചരൂപം കൈക്കൊണ്ടു കഴിയുമ്പോൾ– ഗുണരൂപങ്ങൾ സ്വീകരിക്കുമ്പോൾ – നമ്മുടെ ഇന്ദ്രിയങ്ങൾക്കും മനസ്സിനും ബുദ്ധിക്കും കഴിയുന്നിടത്തോളം വിവിധ ഭാഗങ്ങൾക്കുള്ള പരസ്പരബന്ധവും ആധാരാധേയഭാവവും വിവരിക്കാൻ കഴിയും. ശബ്ദബ്രഹ്മത്തെ പ്രതിനിധാനം ചെയ്യുന്ന ഓങ്കാരത്തെ അത് ഓങ്കാരമായിക്കഴിഞ്ഞാൽ 'അ', 'ഉ', 'മ' എന്നു മൂന്നു വർണ്ണങ്ങളായി പിരിക്കാം. അവയിൽ ആദ്യത്തേത് അകാരമാകയാൽ അകാരത്തെ പ്രകൃതത്തിൽ ആദ്യക്ഷരം എന്നു പറഞ്ഞിരിക്കുന്നു. മറ്റ് എല്ലാ അക്ഷരങ്ങളെയും അകാരത്തിന്റെ വികാരഭേദങ്ങൾ മാത്രമാണെന്നു പറയാം. ശ്വാസകോശങ്ങളിൽ നിന്നു പുറപ്പെടുന്ന വായുപ്രവാഹം ശബ്ദതന്ത്രികളുടെ

പ്രകമ്പനം ഉൾക്കൊണ്ടു് മറ്റു തടസ്സങ്ങളില്ലാതെ തുറന്ന വായിലൂടെ പുറപ്പെടുമ്പോൾ അകാരമുണ്ടാകുന്നു. അകാരോച്ചാരണത്തിൽ ചുണ്ടുകൾ സംവൃതമോ വിവൃതമോ ആകുകയും നാവിൻെറ സ്ഥിതിക്കു മാറ്റം ഉണ്ടാകുകയും ചെയ്യുമ്പോൾ മറ്റു സ്വരങ്ങളായിത്തീരുന്നു. അതുപോലെ അകാരോച്ചാരണത്തിൽ വായുപ്രവാഹത്തെ ഉച്ചാരണസ്ഥാനങ്ങളിൽ ഏതിലെങ്കിലും തടയുകയോ ഞെരുക്കുകയോ മാർഗ്ഗഭേദം വരുത്തുകയോ ചെയ്യുമ്പോൾ വ്യഞ്ജനങ്ങൾ ഉണ്ടാകുന്നു. വ്യഞ്ജനങ്ങളെല്ലാം അകാരയുക്തമായാണു് ഉച്ചരിക്കപ്പെടുന്നതു്. മിക്ക ഭാരതീയഭാഷകളിലും അക്ഷരങ്ങളെ പ്രതിനിധീകരിക്കുന്ന ലിപികളിൽ 'അ' ഉൾപ്പെടുന്നു. മറ്റു സ്വരചിഹ്നങ്ങൾ ചേരുമ്പോൾ 'അ' ലോപിക്കുന്നു. ഇതെല്ലാം കണക്കാക്കിയാകണം 'ഗീത'യിൽ ഭഗവാൻ ''അക്ഷരാണാം അകാരോƒസ്മി'' എന്നു് അരുളിച്ചെയ്തതു്.

മേൽപറഞ്ഞവയെ ആധാരമാക്കി ''ആദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി'' എന്ന പ്രയോഗത്തെ രണ്ടുതരത്തിൽ വ്യാഖ്യാനിക്കാം. ഒന്നാം പാദത്തിൽ ആദ്യക്ഷരം ബ്രഹ്മവാചിയാണല്ലോ. ആ അർത്ഥം തന്നെ ഇവിടെയും യോജിപ്പിക്കാം. അപ്പോൾ ഓങ്കാരത്തിൽ നിന്നുണ്ടായ അക്ഷരങ്ങൾ ഓങ്കാരത്തിൽത്തന്നെ അടങ്ങുന്നവയാണു് എന്നു വ്യാഖ്യാനം. ഈ വ്യാഖ്യാനം ഒന്നാംശ്ലോകത്തിൻെറ വ്യാഖ്യാനവുമായി യോജിക്കും. ഇനിയൊരു വ്യാഖ്യാനം രണ്ടാംപാദത്തിലെ 'ആദ്യക്ഷരം' എന്ന പ്രയോഗം അകാരത്തെ കുറിക്കുന്നു എന്നതാണു്. ഓങ്കാരത്തിൻെറ ഘടനയിൽ ആദ്യക്ഷരമായി വരുന്ന അകാരം മറ്റു് എല്ലാ സ്വരങ്ങൾക്കും വ്യഞ്ജനങ്ങൾക്കും ആധാരമാകയാൽ അതിനു് ആദ്യസ്ഥാനം കൊടുക്കുന്നു.

മൂന്നാംപാദത്തിലെ 'ആദ്യക്ഷരാവലി' എന്ന പ്രയോഗം മാതൃകാക്ഷരങ്ങളെ കുറിക്കുന്നു. ലോകനന്മയ്ക്കായി തപസ്സുചെയ്യുന്ന യോഗിയുടെ ഉള്ളിൽ പ്രപഞ്ചനിയാമകശക്തികൾ നിറങ്ങളായി പ്രത്യക്ഷപ്പെടും. അവയെ മാതൃകാവർണ്ണങ്ങളായി ഉച്ചരിക്കാൻ പാകത്തിനു് അവർ ശിഷ്യരിലൂടെ ലോകത്തിനു ദാനംചെയ്യുന്നു. മന്ത്രങ്ങൾ ഇങ്ങനെ കണ്ടറിഞ്ഞവരെ മന്ത്രദ്രഷ്ടാക്കളായ ഋഷിമാരെന്നു് നാം പറയുന്നു. മന്ത്രമോ മന്ത്രാക്ഷരബദ്ധമായ സ്തോത്രമോ ഉരുവിടുന്നതിനു മുമ്പു് ഋഷിയെ സ്മരിക്കുന്ന പതിവുണ്ടു്. വർണ്ണങ്ങളായി കണ്ടതിനെ അക്ഷരങ്ങളായി പരാവർത്തനം ചെയ്യാൻ ഈശ്വരസാക്ഷാത്കാരം സിദ്ധിച്ചവർക്കേ കഴിയൂ.

ഇന്ന നിറത്തിന് ഇന്നയിന്ന അക്ഷരങ്ങളെന്നു ശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്നുണ്ടെങ്കിലും ആ ദർശനങ്ങളെ തിരിച്ചറിയാനും വ്യാഖ്യാനിക്കാനും സാധാരണക്കാർക്കു സാദ്ധ്യമല്ല.

വർണ്ണങ്ങളായി ദർശിച്ച മന്ത്രശക്തികളെ അക്ഷരങ്ങളാക്കി മാറ്റുമ്പോൾ പല തരത്തിലുള്ള സ്വരവ്യഞ്ജനസംഘാതങ്ങൾ ഉണ്ടാകുമെങ്കിലും അവയ്ക്കെല്ലാം ആധാരം അക്ഷരമാലയിലൂടെ പരിചയപ്പെടുന്ന അടിസ്ഥാനശബ്ദങ്ങളാണ്. ഉദാഹരണത്തിന്, 'അ' തൊട്ടുള്ള സ്വരങ്ങൾക്ക് ഓരോന്നിനും ഹ്രസ്വമായും ദീർഘമായും പ്ലുതമായും ഉച്ചാരണഭേദങ്ങളുണ്ട്. അവയ്ക്ക് സ്വതന്ത്രമായ ഉച്ചാരണവും മറ്റു വ്യഞ്ജനങ്ങളുമായും വ്യഞ്ജനസംയുക്തങ്ങളുമായി ചേർന്നുള്ള ഉച്ചാരണവുമുണ്ട്. അതുപോലെ വ്യഞ്ജനങ്ങളിൽ ഓരോന്നിനും എല്ലാ സ്വരങ്ങളുമായും ചേർന്ന് ഉച്ചാരണഭേദങ്ങൾ. ഒറ്റയ്ക്കും ഇരട്ടിച്ചും ഉള്ള ഉച്ചാരണം, ഒന്നിലധികം വ്യഞ്ജനങ്ങൾ സംശ്ലേഷിച്ചുള്ള ഉച്ചാരണം, ഇവയിൽ ഓരോ വ്യഞ്ജനസംയുക്തത്തിനും സ്വരങ്ങളുടെ ഹ്രസ്വ, ദീർഘ, പ്ലുതഭേദങ്ങൾ ചേർന്നുണ്ടാകുന്ന വിവിധരൂപങ്ങൾ- ഇങ്ങനെ എണ്ണമറ്റ അക്ഷരവൈവിധ്യങ്ങൾ. ഈ വിവിധഭാവങ്ങൾ സംഭാഷണഭാഷയിൽ വാക്കുകളും വാക്യങ്ങളുമായി രൂപംകൊണ്ട് സർവപ്രപഞ്ചത്തെയും ജ്ഞാനരൂപത്തിൽ ഉൾക്കൊള്ളുന്നു.

ഇതേ അക്ഷരങ്ങൾ പല തരത്തിൽ ചേർന്നും ഒറ്റയ്ക്കൊറ്റയ്ക്കും എല്ലാ പ്രപഞ്ചശക്തികളെയും സർവാധാരമായ ബ്രഹ്മത്തെയും പ്രതിനിധാനം ചെയ്യുന്നു. ഓരോ അക്ഷരത്തിൻെറയും മന്ത്രരൂപത്തിലുള്ള ഉച്ചാരണം കൊണ്ട് പ്രപഞ്ചശക്തികൾ അഥവാ മന്ത്രദേവതകൾ ഉദ്ധരിക്കപ്പെടുന്നു. അവ ഉച്ചരിക്കുന്ന വ്യക്തിക്ക് അനുകൂലമായി പ്രവർത്തിക്കുന്നു. അങ്ങനെയുള്ള മന്ത്രാക്ഷരങ്ങളിൽ 'അ' തൊട്ട് 'ക്ഷ' വരെയുള്ളവ അടിസ്ഥാനരൂപങ്ങളാകയാൽ ആചാര്യൻ അവയെ മൊത്തത്തിൽ കുറിക്കാൻ 'ആദ്യക്ഷരാവലി' എന്നു പ്രയോഗിച്ചു. ആദ്യക്ഷരാവലിയിൽ - മാതൃകാക്ഷരങ്ങളുടെ മാലയിൽ- ഓരോന്നായി എടുത്ത് ഓരോ അക്ഷരം കൊണ്ടു തുടങ്ങുന്ന ശ്ലോകങ്ങളാൽ നിന്തിരുവടിയെ പരികീർത്തിക്കുന്നതിന് ഞാൻ ആഗ്രഹിക്കുന്നു എന്നു നാലാംപാദം.

ഓരോന്നെടുത്ത് - ഉപരി - കീർത്തിപ്പതിന്ന് എന്നും പദച്ഛേദം ചെയ്യാം. അങ്ങനെ പിരിച്ചാൽ 'ഉപരി' എന്നതിന് മേല്ക്കുമേൽ, തുടർന്ന്

എന്നിങ്ങനെ അർത്ഥം.

ഇങ്ങനെ മന്ത്രമാതൃകാക്ഷരങ്ങൾ കൊണ്ടു് സ്തോത്രമാല രചിക്കുന്നതു് ഈശ്വരാനുഗ്രഹം കൊണ്ടു മാത്രം സാധിക്കാവുന്ന കാര്യമാണു്. സർവ്വമന്ത്ര സ്വരൂപിയായ നാരായണൻെറ അനുഗ്രഹവും ആശീർവാദവും ഇതിനു കൂടിയേ കഴിയൂ എന്നു് അറിവുള്ള ആചാര്യൻ ഈ മന്ത്രാക്ഷരമാല നിർമ്മിക്കുന്നതിനു് അനുഗ്രഹിച്ചരുളേണമേ എന്നു വിനയാന്വിതനായി പ്രാർത്ഥിക്കുന്നു.

*16. ഇക്കണ്ട വിശ്വമതുമിന്ദ്രാദിദേവകളു-*
*മർക്കേന്ദുവഹ്നികളുമൊപ്പം ത്രിമൂർത്തികളും*
*അഗ്രേ വിരാട്പുരുഷ നിൻമൂലമക്ഷരവു-*
*മോർക്കായ് വരേണമിഹ നാരായണായ നമഃ*

ഇക്കണ്ടവിശ്വമതും - ഇന്ദ്രിയവിഷയമായ ഈ വിശ്വവും; ഇന്ദ്രാദിദേവകളും - ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും; അർക്കേന്ദുവഹ്നികളും - അർക്കൻ, ഇന്ദു, വഹ്നി എന്നിവകളും (സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നീ പ്രഭാമൂർത്തികളും); ഒപ്പം ത്രിമൂർത്തികളും - കൂടെ ബ്രഹ്മാവും വിഷ്ണുവും ശിവനും; അഗ്രേ മുന്നിൽ, ആദ്യമായി; വിരാട്പുരുഷ - അല്ലയോ വിരാട്പുരുഷാ; നിൻമൂലമക്ഷരവും - നിന്തിരുവടിക്കും കാരണമായ ബ്രഹ്മവാചിയായ അക്ഷരവും (നിന്തിരുവടിയുടെ മൂലമന്ത്രവും എന്നും വ്യാഖ്യാനിക്കാം); ഓർക്കായ്‌വരേണമിഹ നാരായണായ നമഃ- ഓർമ്മിക്കുന്നതിനു് അല്ലയോ നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

വിരാഡ്രൂപിയായ അല്ലയോ ഭഗവാനേ! ഈ കണ്ട വിശ്വവും ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും സൂര്യനും ചന്ദ്രനും അഗ്നിയും ത്രിമൂർത്തികളും ഉൾപ്പെടുന്ന നിന്തിരുവടിയെയും നിന്തിരുവടിയുടെ മൂലമായ അക്ഷരത്തെയും ഓർക്കുന്നതിനു് എന്നെ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

---

*വരി 1. വിശ്വവുമിതിന്ദ്രാദിദേവകളും, വിശ്വവുമതിന്ദ്രാദിദേവകളും*

*വരി 2. വഹ്നികളൊടൊക്കും, വഹ്നികളൊടൊക്കെ*

*വരി 3. വിരാട്പുരുഷനും മൂലമക്ഷരവും, നിന്മൂലമക്ഷരവും, അക്ഷരമതു്, അക്ഷരമിതു്*

*വരി 4. ഓർക്കാറുമായ് വരിക, ഓർക്കായ് വരേണമിതി, വരേണമഥ*

വിരാഡ്രൂപിയായ ഭഗവാന്റെ അവയവങ്ങളാണ് ഈ ദൃശ്യപ്രപഞ്ചവും അദൃശ്യരായ ഇന്ദ്രാദിദേവകളും ത്രിമൂർത്തികളും. ബ്രഹ്മം നിർഗ്ഗുണമാണ്. അതിനു രൂപമോ നാമമോ പ്രവർത്തനങ്ങളോ ഇല്ല. പ്രപഞ്ചമായി പ്രഭവിച്ച ബ്രഹ്മചൈതന്യത്തെ പഞ്ചേന്ദ്രിയങ്ങൾവഴിയായി ഒട്ടൊക്കെ അറിയാം. അങ്ങനെ ലഭിക്കുന്ന അറിവിന്റെ പശ്ചാത്തലത്തിൽ കുറെയൊക്കെ ഊഹിക്കാം. പ്രപഞ്ചത്തെ ആകെ ഭഗവാന്റെ രൂപമായി സങ്കല്പിക്കുമ്പോൾ സമഷ്ടിഗതമായ ഒരു സ്ഥൂലശരീരമാണെന്നു പറയാം. അതാണ് വിരാട്പുരുഷൻ. വിരാട്പുരുഷനെ കാണാൻ നമ്മുടെ കണ്ണു പോര. അതിനു ദിവ്യചക്ഷുസ്സു വേണം. ഭഗവദ്ഗീത പതിനൊന്നാംഅദ്ധ്യായത്തിൽ അർജ്ജുനന് വിരാഡ്രൂപദർശനം ലഭിക്കുന്നുണ്ട്.

''നിന്റെയൈശ്വരമാം രൂപം കാണണം പുരുഷോത്തമ
എനിക്കു കാണാൻ സാധിക്കുമതെന്നാണെങ്കിലെൻ പ്രഭോ
എന്നെക്കാട്ടുക ലോകേശ, ശാശ്വതാത്മാവിനെ ബ്ഭവാൻ''

എന്ന് അർജ്ജുനൻ അപേക്ഷിക്കുമ്പോൾ ഭഗവാൻ അരുളിച്ചെയ്യുന്നു:

"ഈ സ്വന്തം കണ്ണുകൊണ്ടെന്നെക്കാണ്മാൻ കഴികയില്ലെടോ
ദിവ്യചക്ഷുസ്സു നൽകുന്നേൻ കാൺക യോഗമിതൈശ്വരം''.

ഭഗവാൻ കൊടുത്ത ദിവ്യചക്ഷുസ്സു കൊണ്ടാണ് അർജ്ജുനൻ ഭഗവാന്റെ വിരാഡ്രൂപം ദർശിക്കുന്നത്. ദിവ്യചക്ഷുസ്സില്ലാത്ത നമുക്ക് വിരാഡ്രൂപം ഒരു മഹത്സങ്കല്പമാണ്. സങ്കല്പത്തിനാധാരം ഇന്ദ്രിയ വിഷയമായ വിശ്വംതന്നെ.

''ഇക്കണ്ടവിശ്വമതും'' എന്നാണു ശ്ലോകം തുടങ്ങുന്നത്. 'ഇക്കണ്ട വിശ്വം' എന്ന പ്രയോഗം കൊണ്ട് കണ്ണുകൊണ്ടു നേടുന്ന അറിവിനെ മാത്രമല്ല ഉദ്ദേശിക്കുന്നത്. പഞ്ചേന്ദ്രിയങ്ങളിലൂടെ നേടിയ അറിവിനെ പൊതുവെ കുറിക്കാനാണ് 'കണ്ട' എന്നു പ്രയോഗിച്ചത്. ഇന്ദ്രിയങ്ങളിലൂടെ നാം വിശ്വത്തെക്കുറിച്ചുണ്ടാക്കുന്ന ധാരണയുടെ പരിധി തന്നെയാണ് നമ്മെ സംബന്ധിച്ചിടത്തോളം വിശ്വത്തിന്റെ പരിധിയും. കേൾക്കൽ, സ്പർശിക്കൽ, കാണൽ, രുചിക്കൽ, ഘ്രാണിക്കൽ എന്നിവയിലൂടെ വിശ്വത്തെ ക്കുറിച്ചുണ്ടാക്കുന്ന അവബോധം. ആ അവബോധത്തെ ആധാരമാക്കി വിശ്വവ്യാപ്തിയെക്കുറിച്ചുണ്ടാക്കുന്ന അഭ്യൂഹം. നമ്മെ സംബന്ധിച്ചിടത്തോളം

അതുവരെയേയുള്ളു വിശ്വം.

ഭൂമിയിൽ ജീവിക്കുന്ന നമുക്ക് പ്രകാശത്തിൻെറ സ്രോതസ്സുകളായി മൂന്നെണ്ണം പരിചിതമാണ് – സൂര്യൻ, ചന്ദ്രൻ, അഗ്നി. ഇവ മൂന്നും നമ്മുടെ കണ്ണുകൊണ്ടു കാണാം. സൂര്യൻെറയും അഗ്നിയുടെയും ചൂടു് അനുഭവിക്കാം. ചന്ദ്രൻെറ ഉജ്ജീവനകരമായ ശീതാംശുക്കളും അനുഭവിച്ചറിയാം. ചരാചരാത്മകമായ ദൃശ്യപ്രപഞ്ചവും കണ്ടറിയാവുന്ന സൂര്യചന്ദ്രാദികളും കൊണ്ടു് പ്രപഞ്ചം തീരുന്നില്ല. പരോക്ഷജ്ഞാനം കൊണ്ടു് ദേവന്മാർ ഉണ്ടെന്നു നമുക്കറിയാം. ദേവന്മാരുടെ അധിപതി ഇന്ദ്രനാണെന്നും. അതിനാൽ "ഇന്ദ്രാദിദേവകളും" എന്ന പ്രയോഗം. സൃഷ്ടിസ്ഥിതിസംഹാരങ്ങളുടെ അധികാരികളായി രജസ്സത്വതമോഗുണപ്രധാനരായ ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെക്കുറിച്ചും പരോക്ഷജ്ഞാനം നമുക്കുണ്ടു്. അതിനാൽ "ഒപ്പം ത്രിമൂർത്തികളും" എന്നു പ്രയോഗം.

ഈ പറഞ്ഞതെല്ലാം വിരാഡ്രൂപത്തിൻെറ അല്പാംശങ്ങൾ മാത്രമാണു്. പതിന്നാലു ലോകങ്ങളും വ്യാപിച്ചിരിക്കുന്ന പുരുഷനായാണ് വിരാട്ടിനെ എഴുത്തച്ഛൻ തന്നെ 'ഭാഗവത'ത്തിൽ വർണ്ണിക്കുന്നതു്. ആസന്നമരണനായ പരീക്ഷിത്തിനു് ശുകബ്രഹ്മർഷി വിരാഡ്രൂപോപാസന ഉപദേശിക്കുന്നതു് എഴുത്തച്ഛൻെറ വാക്കുകളിൽ ഇപ്രകാരമാണു്.

"നീക്കമെന്നിയേ മനോജയത്തോടനുവേലം
കാൽക്ഷണം പിരിയാതെ ഭഗവത്സ്ഥൂലരൂപം
ചിന്തിച്ചു നിത്യമുറപ്പിക്കണം മനക്കാമ്പിൽ
നിന്തിരുവടി തന്നെ ലോകങ്ങൾ പതിന്നാലും
പാതാളം പാദതലം പാർഷ്ണികൾ രസാതലം
മീതെഴും ഗുല്ഫം മഹാതലവും തലാതലം
ജംഘകളെന്നുതന്നെ വിദ്വാന്മാർ ചൊല്ലീടുന്നു
ജാനുക്കൾ സുതലമങ്ങതലവിതലങ്ങൾ
പീനവൃത്തങ്ങളാകുമൂരുകാണ്ഡങ്ങൾ രണ്ടും
മേദിനീചക്രം ജഘനോഭയം നഭഃസ്ഥലം
ആദിമദ്ധ്യാന്തമില്ലയാതവ നാഭിസ്ഥലം

ദേവലോകം പോലുരസ്സായതു ഗളമൂലം
കേവലം മഹർല്ലോകം ലലാടം തപോലോകം
കേളെടോ ജനലോകം തുണ്ഡമായതു സത്യ-
മേളനിർമ്മലലോകമുത്തമാംഗാന്തം പ്രഭോ
ശക്രാദിലോകപാലന്മാരെല്ലാം കരങ്ങൾ പോൽ
ദിക്കുകൾ കർണ്ണങ്ങളും ദസ്രന്മാർ നാസായുഗ്മം
വക്ത്രമായതുമഗ്നി നേത്രമാദിത്യൻ തന്നെ
നക്താധിപതി മനസ്സായതെന്നറിഞ്ഞാലും
ബുദ്ധി വാഗീശൻ കോപകാരണമഹങ്കാരം
രുദ്രനായതു വചസ്സൊക്കെയും ഛന്ദസ്സുകൾ
ഭ്രൂഭംഗം കാലക്രമം ദംഷ്ട്രയന്തകൻ തന്നെ
ശോഭതേടീടും ദ്വിജപംക്തികൾ നക്ഷത്രങ്ങൾ
ഹാസമായതു ജഗന്മോഹിനി മഹാമായ
വാസനാപാംഗോദയമീക്ഷണം ജഗത്സർവ്വം
ഉന്മേഷനിമേഷങ്ങൾ വാസരനിശീഥിന്യൗ
ധർമ്മമായതു പുരസ്സധർമ്മം പൃഷ്ഠഭാഗം
സപ്തസാഗരങ്ങൾ പോൽ കുക്ഷിയും ബാഹുജേശ
സപ്തമാരുതന്മാരും നിശ്വാസക്രമങ്ങൾ പോൽ
നദികൾ നദങ്ങൾ നാഡികളാകുന്നതെല്ലാം
പൃഥിവീധരങ്ങൾ പോലസ്ഥികളാകുന്നതും
വൃക്ഷാദ്യൗഷധങ്ങൾ തദ്രോമങ്ങളല്ലോ നിത്യം
ത്ര്യക്ഷനാം മഹാദേവൻ തദ്ഹൃദയവും നൂനം
വൃഷ്ടി രേതസ്സു മഹാമേഹനം പ്രജാപതി
പുഷ്ടിയാം മഹിമ തദ്ജ്ഞാനയോഗൈക്യേശ്വരി
വിഷ്ണുവായതു പരമാത്മാവു പരബ്രഹ്മം
ജിഷ്ണുജാത്മജ നരപാലകശിഖാമണേ
ഇങ്ങനെയുള്ള ജഗദ്രൂപമാം മഹത്സ്ഥൂലം

തിങ്ങിന ഭക്ത്യാ നിത്യമുൾക്കാമ്പിലുറപ്പോളം
മംഗലാകാരം ധ്യാനിച്ചീടുകിലവന്നു പാ-
പങ്ങളൊക്കെയും തീർന്നു വന്നുകൂടീടും മോക്ഷം''

[നിരന്തരമായി ഭഗവാന്റെ സ്ഥൂലരൂപം ചിന്തിച്ച് മനസ്സിൽ ഉറപ്പിക്കണം. ഭഗവാൻ തന്നെയാണ് പതിന്നാലു ലോകങ്ങളായി രൂപം കൊണ്ടിരിക്കുന്നത്. ഭഗവാന്റെ പാദം പാതാളലോകം, കാൽമടമ്പ് മഹാതലം, നെരിയാണി രസാതലം, ജംഘകൾ തലാതലം, കാൽമുട്ടുകൾ സുതലം, അതലവും വിതലവും രണ്ടു തുടകൾ, ഭൂമണ്ഡലം ജഘനം, ആദിമദ്ധ്യാന്തങ്ങളില്ലാത്ത നഭസ്സ് ഭഗവാന്റെ നാഭി, ദേവലോകം നെഞ്ച്, കഴുത്തിന്റെ കീഴ്ഭാഗം മഹർല്ലോകം, കഴുത്തിന്റെ മേൽഭാഗം തപോലോകം, മുഖം ജനലോകം, ഇന്ദ്രാദികളായ ലോകപാലന്മാർ കൈകൾ, ദിക്കുകൾ ഭഗവാന്റെ കാതുകൾ, അശ്വിനീദേവന്മാർ നാസാദ്വാരങ്ങൾ, അഗ്നി വായ്, ആദിത്യൻ നേത്രം, ചന്ദ്രൻ മനസ്സ്, വാഗീശനായ ബ്രഹ്മാവ് ബുദ്ധി, അഹങ്കാരം രുദ്രൻ, വാക്കുകളെല്ലാം ഛന്ദസ്സുകൾ, പുരികക്കൊടികളുടെ ചലനങ്ങൾ കാലത്തിന്റെ ഗതി, അന്തകൻ ദംഷ്ട്ര, പല്ലുകൾ നക്ഷത്രങ്ങൾ, ജഗത്തിനെ മോഹിപ്പിക്കുന്ന മഹാമായ ദേവന്റെ ഹാസം, കടാക്ഷം സർവജഗത്തിന്റെയും സൃഷ്ടി, കൺപോളകൾ തുറക്കലും അടയ്ക്കലും പകലും രാത്രിയും, ധർമ്മം മുൻഭാഗം, അധർമ്മം പിൻഭാഗം, സപ്തസാഗരങ്ങൾ കുക്ഷി, സപ്തമരുത്തുകൾ നിശ്വാസക്രമങ്ങൾ, നദികളും നദങ്ങളും നാഡികൾ, പർവ്വതങ്ങൾ അസ്ഥികൾ, വൃക്ഷങ്ങളും ചെടികളും രോമങ്ങൾ, ത്രിനേത്രനായ മഹാദേവൻ ഹൃദയം, മഴ രേതസ്സ്, ലിംഗം പ്രജാപതി, ഭഗവാന്റെ ജ്ഞാനയോഗൈക്യത്തിന് ഈശ്വരി പുഷ്ടീദേവി- ഇങ്ങനെയുള്ള വിഷ്ണു തന്നെയാണു പരബ്രഹ്മം. ജഗദ്രൂപമായ ഈ 'മഹത്സ്ഥൂലരൂപ'ത്തെ വിരാഡ്രൂപം എന്നു പറയുന്നു].

'മഹത്സ്ഥൂലരൂപം' മനസ്സിൽ ഉറപ്പിക്കാൻ എല്ലാവർക്കും എളുപ്പമല്ലാത്തതു കൊണ്ട് വിരാട്പുരുഷന്റെ മഹാസൂക്ഷ്മച്ഛായയും ആചാര്യൻ തുടർന്നു വർണ്ണിക്കുന്നുണ്ട്.

"...........................................................................

പൊന്മകുടവുമളകാഭയും ലലാടവും
കണ്മുനകളും കടാക്ഷാവലോകനങ്ങളും

കുണ്ഡലങ്ങളും ഗണ്ഡമണ്ഡലങ്ങളും മുഖ-
പുണ്ഡരീകവും മൃദുഹാസവും ലളിതവും
കംബുകണ്ഠവും കരവൃന്ദമായുധങ്ങളും
അംബുജമകൾ മേവും നിർമ്മലമണിമാറും
ഹാരകൗസ്തുഭമണിമാലകളുദരവും
ചാരുനാഭിയും ജഘനോഭയമൂരുക്കളും
പീതവാസസ്സും തിരുതുടയും ജാനുക്കളും
പാദയുഗ്മവും വിരൽനിരകൾ നഖങ്ങളും
ചേവടികളും പ്രപദാഭതൊട്ടാകേശാന്തം
ശോണിതാഭരണയോഗ്യോദയമഹാപ്രഭം
നീലനീരദനിഭം നിർമ്മലം നിരാമയം
ബാലഗോപാലം പരമാമൃതമാത്മാനന്ദം
കാമദം ധ്യാനിച്ചു ദിവ്യന്മാരാം മഹത്തുക്കൾ
സാമോദം മോക്ഷം പ്രാപിച്ചീടുന്നു നിരാകുലം
ഏവമത്യാനന്ദസംസിക്തമാം ഹരിരൂപം
പാവനാകാരം ധ്യാനിക്കാമവയവങ്ങളാൽ''

[മഹത് സ്ഥൂലവിരാഡ്രൂപത്തിൽ ലോകങ്ങളെ ഭഗവാന്റെ അവയവങ്ങളായി കല്പിക്കുന്നു. ആ വിരാഡ്രൂപത്തിന്റെ മഹാസൂക്ഷ്മച്ഛായയിൽ അതേ അവയവകല്പന തന്നെയാണ് ഉള്ളത്. സാധാരണ മനുഷ്യരുടെ അവയവങ്ങളും ആഭരണങ്ങളും ആയുധങ്ങളുമാണു കല്പിക്കപ്പെടുന്നതെങ്കിലും ലോകവ്യാപ്തമായ ചൈതന്യത്തെയാണ് ഇങ്ങനെ സാവയവമായി കല്പിക്കുന്നതെന്ന ബോധം ഉപാസകൻ നില നിറുത്തുന്നു].

മാതൃകാക്ഷരങ്ങളിൽ ഓരോന്നിനെയും മന്ത്രാക്ഷരമായി സ്വീകരിച്ച് ഓരോന്നും കൊണ്ട് തുടങ്ങുന്ന ശ്ലോകങ്ങളെ മന്ത്രമാലയായി രചിക്കാൻ ഒരുമ്പെടുന്ന ആചാര്യൻ നിർഗ്ഗുണമായ ബ്രഹ്മസ്വരൂപവും അതിന്റെ തന്നെ ഗുണവിശിഷ്ടമായ വിരാഡ്രൂപവും തന്റെ മനസ്സിൽ തെളിഞ്ഞുകാണാൻ അനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥിക്കുന്നു. ഒപ്പം

''നിന്മൂലമക്ഷരവും'' ഓർക്കാൻ അനുഗ്രഹം തേടുന്നു.

''നിന്മൂലമക്ഷരം'' എന്ന പ്രയോഗം പല തരത്തിൽ വ്യാഖ്യാനിക്കാം. അക്ഷരം എന്നതിന് ക്ഷരമില്ലാത്തത്, നാശമില്ലാത്തത് എന്നു പദാർത്ഥം. വിരാഡ്രൂപത്തിൽ ഭഗവാൻെറ അവയവങ്ങൾ പതിന്നാലു ലോകങ്ങളാണ്, പ്രത്യേകിച്ചും ഭൂമി. ഭൂമിയാകെ വ്യാപിക്കുന്ന രീതിയിലുള്ള വിരാഡ്രൂപധ്യാനവും മുൻപ് ഉദ്ധരിച്ചതിൽ ഉൾപ്പെട്ടിട്ടുണ്ട്. ലോകങ്ങൾ ഉത്പത്തിയും നാശവും ഉള്ളവയാകയാൽ അക്ഷരം എന്ന വിശേഷണം അവയ്ക്കു ചേരുകയില്ല. ക്ഷരമായ വിരാഡ്രൂപത്തിനു മൂലമായതു ബ്രഹ്മമാണ്. ബ്രഹ്മം അക്ഷരമാണ്. നിന്തിരുവടിയുടെ നിർഗ്ഗുണവും കേവലവും സഗുണരൂപങ്ങൾക്കു കാരണവുമായ ബ്രഹ്മതത്ത്വം വിരാഡ്രൂപത്തോടൊപ്പം ഓർക്കാൻ അനുഗ്രഹിക്കേണമേ എന്ന് വ്യാഖ്യാനിക്കുന്നതു യുക്തം. ഈ വ്യാഖ്യാനം സ്വീകരിക്കുമ്പോൾ ''ഓം ഇത്യേകാക്ഷരം ബ്രഹ്മ'' എന്ന തത്ത്വപ്രകാരം ഓംകാരധ്യാനവും ആചാര്യൻ നിർദ്ദേശിക്കുന്നതായി കണക്കാക്കണം. ഈ കീർത്തനം തുടങ്ങുന്നതു തന്നെ ഓങ്കാരത്തോടെ ആണല്ലോ.

അമൂർത്തമായ ബ്രഹ്മത്തെ ഇന്ദ്രിയോപാധികളിലൂടെ ഉൾക്കൊള്ളാൻ വിഷമമുള്ളതു കൊണ്ട് മനുഷ്യർക്കുള്ളതു പോലുള്ള അവയവങ്ങളും ഇഷ്ടാനിഷ്ടങ്ങളും ജനനസ്ഥിതിലയങ്ങളും ആരോപിച്ച് ആരാധിക്കുന്ന രീതിയും ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുണ്ട്. ഉപാസകൻെറ മനസ്സ് അചഞ്ചലമായി ഉറയ്ക്കുന്നതിനുവേണ്ടി പുരാണേതിഹാസകഥകളും നിർമ്മിച്ചു. ഉപാസനാമൂർത്തിയുടെ മൂലമന്ത്രങ്ങൾ ഉള്ളിൽ ഒളിപ്പിച്ചുകൊണ്ടാണ് സ്തോത്രങ്ങളും പുരാണങ്ങളും ലോകനന്മയ്ക്കു വേണ്ടി ഋഷിമാർ നിർമ്മിച്ചത്. ഭാഗവതപുരാണം ഈ അർത്ഥത്തിൽ നാരായണമൂലമന്ത്രത്തിൻെറ വികാസമാണ്. ഹരിയുടെ എല്ലാ നാമങ്ങളിലും ഈ മന്ത്രത്തിൻെറ മൂലബീജമോ അതിൻെറ വികാരങ്ങളോ ഉൾപ്പെടുത്തി യിട്ടുണ്ട്. ഹരിനാമം കീർത്തനം ചെയ്യുന്ന എഴുത്തച്ഛൻ ഹരിയുടെ പരബ്രഹ്മരൂപത്തോടും വിരാഡ്രൂപത്തോടും ഒപ്പം നാരായണമൂലമന്ത്രവും ഓർക്കാൻ അനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥിക്കുന്നതായും വ്യാഖ്യാനിക്കാം.

*17. ഈ വന്ന മോഹമകലെപ്പോവതിന്നു പുന-*
*രീവണ്ണമുള്ളൊരുപദേശങ്ങളില്ലുലകിൽ*
*ജീവന്നു കൃഷ്ണ ഹരി ഗോവിന്ദ രാമ തിരു-*
*നാമങ്ങളൊന്നൊഴികെ നാരായണായ നമഃ*

ജീവന്നു് - ജീവാത്മാവിനു്; ഈ വന്ന മോഹമകലെപ്പോവതിന്നു്- മായാ പ്രവർത്തനം മൂലം ഉണ്ടായ മിഥ്യാബോധം ഒഴിവാകുന്നതിനു്; പുനഃ- വീണ്ടും, പിന്നെ; ഉലകിൽ - ലോകത്തിൽ; കൃഷ്ണ ഹരി ഗോവിന്ദ രാമ തിരുനാമങ്ങളൊന്നൊഴികെ - കൃഷ്ണ ഹരി ഗോവിന്ദ രാമ ഇത്യാദിയായ തിരുനാമങ്ങളുടെ ഉച്ചാരണമല്ലാതെ; ഈ വണ്ണമുള്ള - ഇപ്രകാരമുള്ള; ഉപദേശങ്ങളില്ല - മറ്റു് ഉപദേശങ്ങളില്ല.

മായാപ്രവർത്തനം മൂലം മോഹത്തിൽ പെട്ട ജീവാത്മാവിനു് ആ മോഹത്തിൽ നിന്നു രക്ഷപ്പെടുന്നതിനു് കൃഷ്ണ ഹരി ഗോവിന്ദ രാമ എന്നിത്യാദിയായ തിരുനാമങ്ങൾ ഉച്ചരിക്കണമെന്നല്ലാതെ മറ്റു് ഒരുപദേശവും ഈ ലോകത്തു് ഇല്ല.

''ഈ വന്ന മോഹം'' എന്ന പ്രയോഗം മായാപ്രവർത്തനത്തെ കുറിക്കുന്നു. പ്രപഞ്ചമാകെ തന്നിൽ നിന്നു് അഭിന്നമാണെന്നറിയുന്ന ജ്ഞാനിയും താൻ വേറെയാണെന്നും ലോകം വേറെയാണെന്നും ധരിച്ചുപോകുന്നു. ഞാനെന്നും എനിക്കുള്ളതെന്നും ഉള്ള ചിന്തയും ആ ബോധത്തോടെയുള്ള പ്രവർത്തനവും ഒഴിവാക്കാൻ എളുപ്പമല്ല.

"ജ്ഞാനിനാമപി ചേതാംസി ദേവീ ഭഗവതീ ഹി സാ
ബലാദാകൃഷ്യ മോഹായ മഹാമായാ പ്രയച്ഛതി''

എന്നു 'ദേവീമാഹാത്മ്യ'ത്തിൽ സുമേധസ്സുമഹർഷി പറയുന്നു. സംസാരത്തിന്റെ നിലനില്പിനു് 'ഞാൻ' എന്ന ചിന്ത വേണം. അതുകൊണ്ടു് മമതയാകുന്ന ചുഴിയുള്ളതും അത്യഗാധവുമായ മോഹം എന്ന ഗർത്തത്തിൽ മായാശക്തി മനുഷ്യരെ പതിപ്പിക്കുന്നു. ഇതൊക്കെ മിഥ്യയാണെന്നു് അറിയുന്ന ജ്ഞാനിയുടെ മനസ്സിനെപ്പോലും ബലമായി ആകർഷിച്ചു്

---

*വരി 1. ഈ വന്ന ദോഷ*
*വരി 3. ഗോവിന്ദരാമയിതി, ഗോവിന്ദയെന്നതിരു, എന്നുതിരു*
*വരി 4. നാമങ്ങളൊന്നൊഴിയെ, നാമങ്ങൾ ചെയ്ക ഹരി.*

മായാശക്തി മോഹിപ്പിക്കുന്നു. ഈ മോഹം ഉപേക്ഷിക്കണമെന്നറിഞ്ഞു കൊണ്ടുതന്നെ കൂടുതൽ മുഗ്ധരായിത്തീരുന്നു.

ഈ മോഹം പോകണം എന്ന് എല്ലാവർക്കും ആഗ്രഹമുണ്ട്. പക്ഷേ കഴിയുന്നില്ല. അതിന് അതുല്യമായ ഒരു ഉപദേശം ആചാര്യൻ നിർദ്ദേശിക്കുന്നു. "കൃഷ്ണ ഹരി ഗോവിന്ദ രാമ" എന്നിങ്ങനെയുള്ള തിരുനാമങ്ങൾ ജപിക്കുക. അതല്ലാതെ മറ്റൊരുപദേശവും മോഹം നശിപ്പിക്കുന്നതായി ഇല്ല.

കലികാലത്തിൽ അധർമ്മം വർദ്ധിക്കുകയും ധർമ്മം ക്ഷയിക്കുകയും ചെയ്യുന്നതു് യുഗധർമ്മമാണ്. കലികാലത്തിൻെറ ദോഷങ്ങൾ എന്തൊക്കെയാണെങ്കിലും കലിദോഷത്തിൽ നിന്നു രക്ഷപ്പെടാൻ അതീവ സുഗമമായ ഒരു മാർഗ്ഗം ആചാര്യൻ നിർദ്ദേശിച്ചിട്ടുണ്ട്; ഈശ്വരനാമങ്ങൾ ഉരുവിടുക. മറ്റൊന്നും വേണ്ട. യജ്ഞവും തപസ്സും ദേഹക്ലേശകരങ്ങളായ വ്രതങ്ങളും തീർത്ഥാടനവും ദാനധർമ്മാദികളും എല്ലാം മനഃശുദ്ധിക്കും മോക്ഷപ്രാപ്തിക്കും ഉതകുന്നവയാണെങ്കിലും സാധാരണ വ്യക്തികൾക്ക് അതൊന്നും എളുപ്പമല്ല. അതുകൊണ്ട് ഏറ്റവും എളുപ്പമുള്ള വഴി നിർദ്ദേശിക്കുന്നു; ഈശ്വരനാമം ജപിക്കുക.

കലിസന്തരണോപനിഷത്ത് ഇക്കാര്യം വ്യക്തമാക്കുന്നതു നോക്കുക.

"ദ്വാപരാന്തേ നാരദോ ബ്രഹ്മാണം ജഗാമ. കഥം ഭഗവൻ ഗാം പര്യടൻ കലിം സന്തരേയം ഇതി. സഹോവാച ബ്രഹ്മാ സാധു പൃഷ്ടോഽസ്മി. സർവശ്രുതിരഹസ്യം ഗോപ്യം തച്ഛൃണു യേന കലി സംസാരം തരിഷ്യസി ഭഗവതഃ ആദിപുരുഷസ്യ നാരായണസ്യ നാമോച്ചാരണമാത്രേന നിർദ്ധൂതകലിർഭവതി"

[ദ്വാപരയുഗത്തിൻെറ അന്ത്യത്തിൽ ശ്രീനാരദൻ ബ്രഹ്മദേവൻെറ സന്നിധിയിലെത്തി. പ്രണാമപൂർവം അദ്ദേഹം ചോദിച്ചു "ഭഗവൻ കലിയുഗം ആരംഭിക്കുന്നു. ഭൂപര്യടനം ചെയ്യുന്ന ഞാൻ കലിയെ എങ്ങനെ തരണം ചെയ്യും? ലോകോപകാരത്തിനായി ശ്രീനാരദൻ ചെയ്ത ചോദ്യത്തിന് ബ്രഹ്മദേവൻ മറുപടി പറഞ്ഞു. "നിൻെറ ചോദ്യം വളരെ നന്നായി. സർവ്വ ശ്രുതികളിലും മറച്ചുവച്ചിരിക്കുന്നതും അത്യന്തം രഹസ്യവും ആയ കാര്യം കേൾക്കുക. അതുമൂലം ദുഃഖസാഗരമായ കലിയുഗത്തെ തരണം ചെയ്യാൻ

കഴിയും. ആദിപുരുഷനായ നാരായണൻെറ നാമോച്ചാരണം മാത്രം കൊണ്ടു് കലിദോഷങ്ങൾ നശിക്കും'']. തുടർന്നു് ബ്രഹ്മദേവൻ ഉപദേശിക്കുന്നതു്

"ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ''

എന്ന മന്ത്രമാണു്.

പ്രകൃതത്തിൽ എഴുത്തച്ഛൻ ഭഗവാൻെറ ഏതു നാമവും മതി എന്നു സൂചിപ്പിക്കുന്നു. നാമരൂപങ്ങളില്ലാത്ത ഭഗവാൻെറ നാമങ്ങൾ എന്നു പറയുമ്പോൾ അതിൽ ഒരു വൈരുദ്ധ്യം പ്രകടമായിത്തന്നെയുണ്ടു്. പ്രപഞ്ചവ്യാപ്തവും പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുന്നതുമായ മഹാചൈതന്യത്തെ അല്പപ്രാണിയായ മനുഷ്യൻെറ ഉള്ളിൽ ഒതുക്കുന്ന അദ്ഭുതാവഹമായ തന്ത്രമാണു നാമോച്ചാരണം. കൃഷ്ണ, ഹരി, ഗോവിന്ദ, രാമ തുടങ്ങിയ ഭഗവന്നാമങ്ങൾ കേവലം പദങ്ങളല്ല. ഈ പദങ്ങൾക്കെല്ലാം ധാത്വർത്ഥങ്ങളോ പുരാണകഥകളുമായി ബന്ധപ്പെട്ട വ്യാഖ്യാനങ്ങളോ കല്പിക്കാൻ കഴിയും. പക്ഷേ, പുരാണങ്ങളുടെ ആവിർഭാവത്തിനു മുമ്പും ഈ നാമങ്ങൾ ഉണ്ടായിരുന്നു. നാമറിയുന്ന പുരാണങ്ങൾ വിസ്മരിക്കപ്പെടുന്ന കാലമുണ്ടായാലും ഈ നാമങ്ങൾ നിലനില്ക്കും. പ്രപഞ്ചനിയാമകശക്തികളുടെ മന്ത്രശരീരത്തിൻെറ വൈഖരീരൂപത്തിലുള്ള ആവിഷ്കാരമാണു് ഈ നാമങ്ങളിലെ അക്ഷരങ്ങൾ. അവ ഭഗവാൻെറ വിഭൂതികളുടെ അക്ഷരരൂപത്തിലുള്ള ആവിഷ്കാരമാണു്.

ഈ നാമങ്ങൾ മറ്റാരെങ്കിലും ഉച്ചരിച്ചുകേൾക്കുന്നതും സ്വയം ഉച്ചരിക്കുന്നതും സ്മരിക്കുന്നതും അവയെക്കുറിച്ചു ചിന്തിക്കുന്നതും മനുഷ്യനെ ഈശ്വരത്വത്തിലേക്കു് ഉയർത്തും. മനസ്സുവച്ചു് ശ്രദ്ധയോടെ ഈ നാമങ്ങൾ ഉച്ചരിക്കുമ്പോൾ ഉള്ളിലുറങ്ങുന്ന ഭഗവാൻ ഉണരും. വ്യക്തി ഈശ്വരനായി വളരും. അതാണു് "ഈ വന്ന മോഹമകലെപ്പോവതിന്നു'' ആചാര്യൻ നൽകുന്ന ഉപദേശം.

''കൃഷ്ണരാമാദിനാമങ്ങളോതായ്കിലോ
നിഷ്ഫലം ബ്രഹ്മജന്മം ലഭിച്ചാലതും
വിഷ്ണുലോകം ഗമിക്കും മഹാനീചനും
വിഷ്ണുസൽകീർത്തനാൽ കൃഷ്ണരാമാഹരേ'' എന്നും
'' 'നാരായണായ നമ' യെന്നുള്ള മന്ത്രപദ

മാരെങ്കിലും ജപതു, ചേരും മുകുന്ദപദം
തീരാത സംസൃതിവിഷം തീരുമെന്നറിക
മാലോകരേ ജപത നാരായണായ നമഃ'' എന്നും ഭാഗവത കീർത്തനം ഇതേ ഔഷധം തന്നെ ''ഭവരോഗബാധിതർക്കാ''യി നിർദ്ദേശിക്കുന്നു.

ഹരിയുടെ നാമങ്ങൾ തന്നെയാണ് ശിവന്റെ നാമങ്ങളായും ദേവീനാമങ്ങളായും ഗണേശസുബ്രഹ്മണ്യാദിദേവന്മാരുടെ നാമങ്ങളായും പ്രചരിക്കുന്നത്. കൃഷ്ണഹരിഗോവിന്ദരാമാദികളായ പദങ്ങളെ ഈശ്വരനാമങ്ങളായി അറിയണം. ഈശ്വരൻ ഒന്നേയുള്ളു. ആ പരമശക്തിയെ ദേശകാലാദിസന്ദർഭവിശേഷങ്ങളാൽ വാസനാനുകൂലം പല രൂപത്തിൽ പല ആചാര്യന്മാർ ദർശിക്കുകയും അനുഭവിക്കുകയും സാക്ഷാത്കരിക്കുകയും ചെയ്തതുകൊണ്ടു് പല നാമങ്ങൾ ഉണ്ടായി. അവയിൽ ഏതും ജ്ഞാനമാണ്; മോഹനാശകമാണ്.

*18. ഉള്ളിൽ കനത്ത മദമാത്സര്യമെന്നിവക-*
*ളുള്ളോരു കാലമിദമെന്നാകിലും വഴിയെ*
*ചൊല്ലുന്നതാരു തിരുനാമങ്ങളന്നവനു*
*നല്ലൂ ഗതിക്കുവഴി നാരായണായ നമഃ*

ഉള്ളിൽ - മനസ്സിൽ; കനത്ത - വർദ്ധിച്ച; മദമാത്സര്യമെന്നിവകൾ- മദം, മാത്സര്യം തുടങ്ങിയവ; ഉള്ളോരുകാലമിദം - ഉള്ളകാലമാണിത്; എന്നാകിലും - എന്നു വരികിലും; തിരുനാമങ്ങൾ - ഈശ്വരനാമങ്ങൾ; വഴിയെ- വേണ്ട വിധത്തിൽ; ചൊല്ലുന്നതാര് - ആരു ചൊല്ലുന്നുവോ അവർക്ക്; ഗതിക്ക് - മോക്ഷപ്രാപ്തിക്ക്; വഴി നല്ലൂ - മാർഗ്ഗം എളുതാണ്.

ഇത് മനുഷ്യരുടെയെല്ലാം മദമാത്സര്യങ്ങൾ വർദ്ധിക്കുന്ന കാലമാണ് എന്നുവരികിലും ഭഗവാന്റെ തിരുനാമങ്ങൾ വേണ്ടവിധത്തിൽ ചൊല്ലുന്നവർക്ക് മോക്ഷപ്രാപ്തിക്കുള്ള വഴി സുഗമമാണ്.

---

*വരി 1. കനത്തു; മാത്സര്യമെന്നിവയും, എന്നവകൾ*
*വരി 2. കാലമുടനെന്നാകിലും, എന്തെങ്കിലും, എന്താകിലും; മനസി*
*വരി 3. ചൊല്ലുന്നിതാരു, തിരുനാമങ്ങളെന്നവനു*
*വരി 4. നല്ലൂ വഴിക്കു ഗതി*

ഈ കാലം എന്നതുകൊണ്ടു് കലികാലത്തെ സൂചിപ്പിക്കുന്നു. കലികാലം തമോഗുണപ്രധാനമാണു്. 'കലികാല'ത്തെ ഭാഗവതം വിവരിക്കുന്നതു് ഇപ്രകാരമാണു്.

യദാ മായാऽനൃതം തന്ദ്രാ നിദ്രാ ഹിംസാ വിഷാദനം
ശോകോ മോഹോ ഭയം ദൈന്യം സ കലിസ്താമസഃ സ്മൃതഃ
യസ്മാദ് ക്ഷുദ്രദൃശോ മർത്ത്യാഃ ക്ഷുദ്രഭാഗ്യാഃ മഹാശനാഃ
കാമിനോ വിത്തഹീനാശ്ച സ്വൈരിണ്യശ്ച സ്ത്രിയോऽസതീഃ
ദസ്യൂത്കൃഷ്ടാ ജനപദാ വേദാഃ പാഷണ്ഡദൂഷിതാഃ
രാജാനശ്ച പ്രജാഭക്ഷാഃ ശിശ്നോദരപരാ ദ്വിജാഃ
അവ്രതാ വടവോऽശൗചാ ഭിക്ഷവശ്ച കുടുംബിനഃ
തപസ്വിനോ ഗ്രാമവാസാ ന്യാസിനോऽത്യർത്ഥലോലുപാഃ
ഹ്രസ്വകായാ മഹാഹാരാ ഭൂര്യപത്യാ ഗതഹ്രിയഃ
ശശ്വത്കടുകഭാഷിണ്യശ്ചൗര്യമായോരുസാഹസാഃ
പണയിഷ്യന്തി വൈ ക്ഷുദ്രാഃ കിരാടാഃ കൂടകാരിണഃ
അനാപദ്യപി മംസ്യന്തേ വാർത്താം സാധു ജുഗുപ്സിതാം
പതിം ത്യക്ഷന്തി നിർദ്രവ്യം ഭൃത്യാ അപ്യഖിലോത്തമം
ഭൃത്യം വിപന്നം പതയഃ കൗലം ഗാശ്ചാऽപയസ്വിനീഃ
പിതൃഭ്രാതൃസുഹൃജ്ജ്ഞാതീൻ ഹിത്വാ സൗരതസൗഹൃദാഃ
നനാന്ദൃശ്യാലസംവാദാ ദീനാഃ സ്ത്രൈണാഃ കലൗ നരാഃ
ശൂദ്രാ പ്രതിഗ്രഹിഷ്യന്തി തപോവേഷോപജീവിനഃ
ധർമം വക്ഷ്യന്ത്യധർമജ്ഞാ അധിരുഹ്യോത്തമാസനം
നിത്യമുദ്വിഗ്നമനസോ ദുർഭിക്ഷകരകർശിതാഃ
നിരന്നേ ഭൂതലേ രാജന്നനാവൃഷ്ടിഭയാതുരാഃ
വാസോऽന്നപാനശയനവ്യവായസ്നാനഭൂഷണൈഃ
ഹീനാ പിശാചസന്ദർശാ ഭവിഷ്യന്തി കലൗ പ്രജാഃ
കലൗ കാകിണികേऽപ്യർഥേ വിഗൃഹ്യ ത്യക്തസൗഹൃദാഃ
ത്യക്ഷ്യന്തി ച പ്രിയാൻ പ്രാണാൻ ഹനിഷ്യന്തി സ്വകാനപി

ന രക്ഷിഷ്യന്തി മനുജാ സ്ഥവിരൗ പിതരാവപി
പുത്രാൻ സർവാർഥകുശലാൻ ക്ഷുദ്രാഃ ശിശ്നോദരംഭരാഃ
കലൗ ന രാജൻ, ജഗതാം പരം ഗുരും
ത്രിലോകനാഥാനതപാദപങ്കജം
പ്രായേണ മർത്യാ ഭഗവന്തമച്യുതം
യക്ഷ്യന്തി പാഖണ്ഡവിഭിന്നചേതസഃ
യന്നാമധേയം മ്രിയമാണ ആതുരഃ
പതൻ സ്ഖലൻ വാ വിവശോ ഗൃണൻ പുമാൻ
വിമുക്ത കർമാർഗള ഉത്തമാം ഗതിം
പ്രാപ്നോതി യക്ഷ്യന്തി ന തം കലൗ ജനാഃ
പുസാം കലികൃതാൻ ദോഷാൻ ദ്രവ്യദേശാത്മസംഭവാൻ
സർവ്വാൻ ഹരതി ചിത്തസ്ഥോ ഭഗവാൻ പുരുഷോത്തമഃ
ശ്രുതഃ സങ്കീർതിതോ ധ്യാതഃ പൂജിതശ്ചാദൃതോ$f$പി വാ
നൃണാം ധുനോതി ഭഗവാൻ ഹൃത്സ്ഥോ ജന്മായുതാശുഭം
യഥാ ഹേമ്നി സ്ഥിതോ വഹ്നിർദുർവർണം ഹന്തി ധാതുജം
ഏവമാത്മഗതോ വിഷ്ണുർയോഗിനാമശുഭാശയം
വിദ്യാതപഃപ്രാണനിരോധമൈത്രീ-
തീർഥാഭിഷേകവ്രതദാനജപ്യൈഃ
നാത്യന്തശുദ്ധിം ലഭതേ$f$ന്തരാത്മാ
യഥാ ഹൃദിസ്ഥേ ഭഗവത്യനന്തേ
തസ്മാത് സർവാത്മനാ രാജൻ ഹൃദിസ്ഥം കുരു കേശവം
മ്രിയമാണോ ഹ്യവഹിതസ്തതോ യാസി പരാം ഗതിം
മ്രിയമാണൈരഭിധ്യേയോ ഭഗവാൻ പരമേശ്വരഃ
ആത്മഭാവം നയത്യങ്ഗ സർവാത്മാ സർവസംശ്രയഃ
കലേർദോഷനിധേരാജന്നസ്തി ഹ്യേകോ മഹാൻഗുണഃ
കീർതനാദേവ കൃഷ്ണസ്യ മുക്തസംഗഃ പരം വ്രജേത്
കൃതേ യദ്ധ്യായതോ വിഷ്ണും ത്രേതായാം യജതോ മഖൈഃ

ദ്വാപരേ പരിചര്യായാം കലൗ തദ്ധരികീർതനാത്''

(ശ്രീഭാഗവതം സ്കന്ധം 12. അധ്യാ. 3. ശ്ലോകം 30-52)

[ജനങ്ങളിൽ കാപട്യം, അസത്യവാദം, ആലസ്യം, നിദ്ര, ഹിംസ, അന്യരെ പീഡിപ്പിക്കൽ, ദുഃഖം, മോഹം, ഭയം, ദീനത തുടങ്ങിയവ വർദ്ധിച്ചു കാണുമ്പോൾ ആ കാലം കലിയുഗമാണെന്ന് അറിയുക.

മനുഷ്യർ നിസ്സാരകാര്യങ്ങളിൽ തത്പരരും ഭാഗ്യംകെട്ടവരും അധികം ഭക്ഷിക്കുന്നവരും ധനമില്ലാത്തവരും കാമം അധികരിച്ചവരും ആയും സ്ത്രീകൾ പുരുഷന്മാരെ തേടി നടക്കുന്നവരും പാതിവ്രത്യമില്ലാത്തവരും ആയും ഭവിക്കുന്നതു കലിയുഗപ്രഭാവമാണെന്ന് അറിയുക.

കലിയുഗം ശക്തിപ്രാപിക്കുമ്പോൾ ചോരന്മാർ ജനപദങ്ങളിൽ പ്രമാണിമാരായിത്തീരും. വേദങ്ങൾ പാഷണ്ഡന്മാരാൽ ദുഷിപ്പിക്കപ്പെടും. രാജാക്കന്മാർ പ്രജകളെ രക്ഷിക്കുന്നതിനു പകരം ഭക്ഷിക്കാൻ തുടങ്ങും. പല വിധത്തിൽ കഷ്ടപ്പെടുത്തും. ബ്രാഹ്മണർ സുരതത്തിലും ഭക്ഷണത്തിലും മാത്രം തത്പരരായിത്തീരും.

ബ്രഹ്മചാരികൾ വ്രതമില്ലാത്തവരും ശൗചമില്ലാത്തവരുമാകും. ഭിക്ഷ കൊടുക്കേണ്ടവരായ ഗൃഹസ്ഥന്മാർ ഭിക്ഷ യാചിച്ചു നടക്കും. വിജനസ്ഥലം ആശ്രയമാക്കേണ്ട തപസ്വികൾ ഗ്രാമങ്ങളിൽ വന്നു വസിക്കും. സർവവും ത്യജിക്കേണ്ടവരായ സന്ന്യാസിമാർ ധനലോലുപന്മാരാകും.

സ്ത്രീകളുടെ ശരീരം കുറുകും. അവർ അധികം ഭക്ഷിക്കുന്നവരും അധികം പ്രസവിക്കുന്നവരും ലജ്ജയില്ലാത്തവരും ഭർത്താവിനോടു് അപ്രിയം പറയുന്നവരും കളവും മറവും സാഹസവും കൈവിടാത്തവരും ആയിത്തീരും.

കലികാലത്തു് നീചന്മാരും കള്ളംചെയ്യുന്നവരും കച്ചവടക്കാരായിത്തീരും. ആപത്തില്ലാത്തപ്പോഴും ജുഗുപ്സിതങ്ങളായ കാര്യങ്ങൾ ചെയ്യുന്നതു് ശ്രേഷ്ഠമെന്നു് ജനങ്ങൾ കരുതും (ആപത്തിൽ ധർമ്മാധർമ്മചിന്ത മറക്കുന്നതു ക്ഷന്തവ്യമെന്നു സൂചിതം).

ദ്രവ്യം നശിച്ച യജമാനനെ ഭൃത്യന്മാർ കൈവെടിയും. ആപത്തിൽപ്പെട്ട ഭൃത്യനെ യജമാനനും ഉപേക്ഷിക്കും. കറവ മാറിയ പശുവിനെ ജനങ്ങൾ തീറ്റിപ്പോറ്റാതെയാകും.

പുരുഷന്മാർ പിതാവ്, സഹോദരന്മാർ, സുഹൃത്തുക്കൾ, ബന്ധുക്കൾ എന്നിവരെ ഉപേക്ഷിച്ച് സുരതസുഖം തരുന്ന ഭാര്യയോടും ഭാര്യയുടെ ബന്ധുക്കളോടും കാര്യാലോചന ചെയ്യുന്നവരായിത്തീരും. അവരെ അതിക്രമിക്കാൻ കഴിവില്ലാതെ ദീനന്മാരായിത്തീരും.

തപസ്വികളുടെ വേഷം ധരിച്ച ശൂദ്രന്മാർ ബ്രാഹ്മണരെപ്പോലെ പ്രതിഗ്രഹം സ്വീകരിക്കും. ഉത്തമാസനത്തിൽ കയറിയിരുന്ന് ധർമ്മമെന്ന മട്ടിൽ അധർമ്മം ഉപദേശിക്കുകയും ചെയ്യും.

ജനങ്ങൾ ഭീരുക്കളായി, ഭയാതുരന്മാരായി ദുർഭിക്ഷത്താൽ പീഡിതരായി ആഹാരമില്ലാത്ത ഭൂമിയിൽ ക്ഷാമം കൊണ്ടും രാജഭോഗം കൊടുക്കാൻ കഴിവില്ലാത്തതുകൊണ്ടും ക്ലേശിക്കും.

വസ്ത്രം, ആഹാരം, ജലം, കിടക്കാനുള്ള സംവിധാനം, സ്നാനം, ഭൂഷണങ്ങൾ എന്നിവയൊന്നും ഇല്ലാതെ പ്രജകൾ പിശാചുക്കളെപ്പോലെ കലികാലത്ത് ഉഴന്നു നടക്കും.

കലികാലത്ത് അല്പമാത്രമായ ധനത്തിനുവേണ്ടി സ്നേഹബന്ധം ഉപേക്ഷിച്ച് പ്രിയപ്പെട്ടവരുടെ പ്രാണങ്ങളെ ഹനിക്കുകയും സ്വജനങ്ങളെ വധിക്കുകയും ചെയ്യും.

ജനങ്ങൾ നീചന്മാരും സ്ത്രീസുഖത്തെയും ഭക്ഷണസുഖത്തെയും മാത്രം വിലവയ്ക്കുന്നവരും ആയിത്തീരുന്നതിനാൽ വൃദ്ധരായ മാതാപിതാക്കളെയും സമർത്ഥരായ പുത്രരെയും കൂടി രക്ഷിക്കാത്ത വരായിത്തീരും.

കലികാലത്ത് അല്ലയോ രാജാവേ, പാഖണ്ഡന്മാരുടെ വാദങ്ങൾ കേട്ട് മനസ്സു ഭിന്നിച്ച ജനങ്ങൾ പ്രായേണ ജഗത്തിൻെറ പരമഗുരുവും ത്രിലോകനാഥന്മാരാൽ വണങ്ങപ്പെടുന്ന പാദപങ്കജങ്ങളോടുകൂടിയവനും അച്യുതനും ആയ ഭഗവാനെ പൂജിക്കാത്തവരായിത്തീരും.

മരണമടുത്തവനോ രോഗാദികളാൽ പീഡ അനുഭവിക്കുന്നവനോ പതിക്കുന്നവനോ ഇടറുന്നവനോ ആയാലും ഭഗവന്നാമം ഉച്ചരിക്കുക മാത്രം കൊണ്ട് അവർ കർമ്മബന്ധങ്ങളിൽ നിന്നു മുക്തരായി ഉത്തമഗതിയെ പ്രാപിക്കും. അങ്ങനെയുള്ള ഭഗവാനെ കലിയിൽ ജനങ്ങൾ പൂജിക്കുകയില്ല.

ദ്രവ്യങ്ങളിൽ നിന്നോ ദേശവിശേഷം കൊണ്ടോ സ്വന്തം പ്രവൃത്തിയിൽ നിന്നോ ജനിക്കുന്നതും കലിദോഷത്തിൽ നിന്നുണ്ടാകുന്നതുമായ എല്ലാ ദോഷങ്ങളെയും ചിത്തത്തിൽ സ്ഫുരിക്കുന്നവനായ പുരുഷോത്തമൻ നശിപ്പിക്കുന്നു.

ഭഗവന്നാമങ്ങൾ കേൾക്കൽ, സങ്കീർത്തനം ചെയ്യൽ, ധ്യാനിക്കൽ, പൂജിച്ച് ആദരിക്കൽ എന്നിവ കൊണ്ടു് അയുതജന്മങ്ങൾ കൊണ്ടുണ്ടായ അശുഭങ്ങളെ ഹൃദയസ്ഥനായ ഭഗവാൻ നശിപ്പിക്കും.

അഗ്നി അന്യധാതുക്കളിൽ നിന്നു സ്വർണ്ണത്തിൽ വ്യാപിക്കുന്ന വർണ്ണഭേദങ്ങളെ നശിപ്പിക്കുന്നതുപോലെ ആത്മാവിൽ വ്യാപിക്കുന്ന വിഷ്ണുചൈതന്യം യോഗികളുടെ അശുഭവാസനയെ നശിപ്പിക്കുന്നു.

വേദാധ്യയനം, തപസ്സ്, പ്രാണായാമം, മൈത്രി, തീർത്ഥസ്നാനം, ദാനം, മന്ത്രജപം എന്നിവ കൊണ്ടു് അന്തഃകരണശുദ്ധി ഉണ്ടാകുമെങ്കിലും അനന്തനായ ഭഗവാൻ ഹൃദയസ്ഥനാകുമ്പോഴുണ്ടാകുന്ന അത്യന്തശുദ്ധി മുൻപറഞ്ഞവ കൊണ്ടു് ഉണ്ടാകുകയില്ല.

അതിനാൽ അല്ലയോ രാജാവേ, മരണസമയം അടുത്തിരിക്കുന്ന അങ്ങ് ശ്രദ്ധയോടെ സർവാത്മനാ കേശവനെ ഹൃദിസ്ഥനാക്കുക. അതുമൂലം പരഗതിയെ പ്രാപിക്കും.

മരണം സമീപിച്ചവരാൽ അഭിധ്യേയനും സർവാത്മാവും സർവാശ്രയവുമായ ഭഗവാൻ തന്നെ ധ്യാനിക്കുന്നവരെ തൻെറ ഭാവത്തിലേക്കു നയിക്കുന്നു.

ഹേ രാജൻ, ദോഷനിധിയായ കലിക്കു് മഹത്തായ ഒരു ഗുണമുണ്ടു്. കലികാലത്തിൽ കൃഷ്ണൻെറ നാമസങ്കീർത്തനം മാത്രംകൊണ്ടു് സംഗവിമുക്തി നേടി പരമമായ ഗതിയെ പ്രാപിക്കും.

കൃതയുഗത്തിൽ വിഷ്ണുവിനെ ധ്യാനിക്കുന്നവനും ത്രേതായുഗത്തിൽ യാഗം ചെയ്യുന്നവനും ദ്വാപരയുഗത്തിൽ പരിചരിക്കുന്നവനും ലഭിക്കുന്ന ഫലം കലിയുഗത്തിൽ ഹരികീർത്തനം ചെയ്യുന്നവനു ലഭിക്കും].

ശ്രീശുകൻ പരീക്ഷിത്തിനു നൽകുന്ന ഈ ഉപദേശത്തിൻെറ സാരാംശമാണു് എഴുത്തച്ഛൻ ഈ പദ്യത്തിൽ സംഗ്രഹിച്ചിരിക്കുന്നതു്.

കലികാലത്തിൻെറ സൗമാന്യസ്വഭാവമാണ് മനുഷ്യമനസ്സിൽ മദവും മാത്സര്യവും കാമക്രോധ ലോഭമോഹാദികളും വർദ്ധിക്കുക എന്നത്. അവയെ ഒഴിവാക്കുന്നത് എളുപ്പമല്ല.

"നാരായണൻ തിരുനാമജപത്തിനു
നേരായൊരു ഗതിയില്ലെളുതായതും
പേരായിരമുള്ളവൻ തിരുനാമമൊ-
ന്നോരാതെ കണ്ടൊരു നേരമൊരു ദിനം
താനൊന്നു ചൊല്ലിനാനെന്നുവരികിലും
താനേ ദുരിതങ്ങൾ പോയകലും ക്ഷണാൽ
സൂര്യപ്രകാശസമയേ തിമിരങ്ങ-
ളാര്യപ്രമാണേന നീങ്ങിനില്ക്കും വണ്ണം
ഘോരമഹാപാപമെല്ലാമകന്നുപോ-
മാരുമെന്നീഷലിച്ചാടായ്‌വിനേതുമേ"

(ശ്രീഭാഗവതം കിളിപ്പാട്ട് ഷഷ്ഠസ്കന്ധം)

ഈശ്വരനാമങ്ങൾ കേൾക്കുകയും വിധിപ്രകാരം കീർത്തിക്കുകയും ചെയ്യുമ്പോൾ പ്രകാശം തട്ടി ഇരുട്ടുമാറുന്നതു പോലെയും അഗ്നിയിൽ വെന്ത സ്വർണ്ണത്തിൽ നിന്ന് അന്യധാതുജങ്ങളായ വർണ്ണങ്ങൾ മറയുന്നതു പോലെയും ഉള്ളിലുള്ള മദമാത്സര്യാദികൾ നശിക്കും. അങ്ങനെ മോക്ഷഗതിക്കുള്ള വഴി തുറന്നു കിട്ടും. അതിന്നായി അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

***19. ഊരിന്നു വേണ്ട ചില ഭാരങ്ങൾ വേണ്ട ബത***
***നീരിന്നു വേണ്ട നിജദാരങ്ങൾ വേണ്ടതിനു***
***നാരായണാച്യുത ഹരേയെന്നു ചൊൽവതിനു***
***നാവെന്നി വേണ്ട ഹരിനാരായണായ നമഃ***

അതിന് - നാമജപത്തിന്; ഊര് ഇന്നു വേണ്ട - പ്രത്യേകദേശം

*വരി 1. ഗുരുഭാരങ്ങൾ, വേണ്ടതിനു, വേണ്ട തവ*
*വരി 3. ഹരേയെന്നതിന്നൊരുവർ, ഹരേ എന്നോതുത്തതിന്നു*
*വരി 4. നാവെന്യെ വേണ്ട, നാവൊന്നെ വേണ്ടു*

ആവശ്യമില്ല; ചില ഭാരങ്ങൾ വേണ്ട - സംഭാരങ്ങൾ ആവശ്യമില്ല; നീരു് ഇന്നു വേണ്ട - ജലം ആവശ്യമില്ല; നിജദാരങ്ങൾ വേണ്ട - ധർമ്മപത്നിയും വേണ്ട; നാരായണ അച്യുത ഹരേ എന്നു ചൊൽവതിനു് - ഭഗവന്നാമങ്ങൾ ജപിക്കുന്നതിനു്; നാവെന്നി വേണ്ട - നാവു് ഒഴികെ മറ്റൊന്നും ആവശ്യമില്ല; ഹരി നാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവന്നാമങ്ങൾ ജപിക്കുന്നതിനു് പ്രത്യേകസ്ഥലം തെരഞ്ഞെടുക്കേണ്ടതില്ല. അതിനു് സംഭാരങ്ങൾ ഒന്നും വേണ്ട. തീർത്ഥജലം ആവശ്യമില്ല. സഹധർമ്മിണിയുടെ സഹകരണവും വേണ്ട. നാരായണ, അച്യുത, ഹരേ എന്നു പറയുന്നതിനു് നാവൊഴികെ മറ്റൊന്നും ആവശ്യമില്ല. ഹരേ, നാരായണാ, അങ്ങേക്കായി നമസ്കാരം.

ആരാധനാസമ്പ്രദായങ്ങൾ പലതാണു്. ദേവപ്രീതിക്കായി നടത്തുന്ന യാഗങ്ങൾ, തീർത്ഥാടനം, ക്ഷേത്രാരാധന, പല വിധത്തിലുള്ള യോഗചര്യകൾ, തപസ്സു് എന്നിങ്ങനെ. ഇവയിൽ ഓരോന്നിനും ആചാര്യന്മാർ വ്യവസ്ഥകൾ ഉണ്ടാക്കിയിട്ടുണ്ടു്. യാഗത്തിനാണെങ്കിൽ യാഗഭൂമി തെരഞ്ഞെടുക്കണം. യാഗശാല നിർമ്മിക്കുന്നതിനു് ഭൂമി ഒരുക്കണം. യാഗശാല നിർമ്മിക്കണം. പിന്നെ യാഗദ്രവ്യങ്ങൾ സംഭരിക്കണം. വിവിധകർമ്മങ്ങൾ നടത്താൻ അർഹതയുള്ളവരെ കണ്ടെത്തി സമ്മതിപ്പിച്ചു് കൊണ്ടുവരണം. തീർത്ഥാടനത്തിനും ഉണ്ടു് കുറെയെങ്കിലും വൈഷമ്യം. പുണ്യസ്ഥലം തെരഞ്ഞെടുക്കണം. അവിടെ ചെന്നെത്തണം. അവിടെ പരമ്പരാഗതമായുള്ള ആചാരവിശേഷങ്ങൾ പാലിക്കണം. ക്ഷേത്രാരാധനയ്ക്കും അപ്രകാരം പലതും ആചരിച്ചേ പറ്റൂ. യോഗവിദ്യകൾക്കു് സുദീർഘമായ അഭ്യാസം വേണം. ദേഹക്ലേശകരമായ വ്രതങ്ങളുടെ പരമ്പരയാണു തപസ്സു്.

ജന്മാർജ്ജിതസുകൃതം കൊണ്ടുണ്ടാകുന്ന ആഗ്രഹവും ദ്രവ്യശക്തിയും നിശ്ചയദാർഢ്യവും ശരീരശക്തിയും ഒക്കെയുണ്ടെങ്കിലേ മിക്ക ആരാധനാസമ്പ്രദായങ്ങളും അനുഷ്ഠിക്കാനാകൂ. ആചാര്യൻ സുലളിതവും ആർക്കും അനുഷ്ഠിക്കാവുന്നതുമായ ഒരു ആരാധനാരീതി ഉപദേശിക്കുന്നു. നാരായണ, അച്യുത, ഹരേ എന്നിങ്ങനെ ഭഗവന്നാമങ്ങൾ ജപിക്കുക. അതിനപ്പുറം ഒന്നും വേണ്ട.

ഈ ജപയജ്ഞത്തിനു് ഏതെങ്കിലും ദേശമോ സ്ഥാനമോ തെരഞ്ഞു പിടിക്കേണ്ട ആവശ്യമില്ല. സംഭാരങ്ങൾ ഒരുക്കേണ്ട കാര്യമില്ല.

അഭിഷേകാദികൾക്കും സ്നാനത്തിനും മറ്റുമായി ജലം തേടിപ്പോകേണ്ടതില്ല. യാഗം നടത്തുമ്പോൾ യജമാനൻ പത്നീസമേതനായി ചെയ്യേണ്ട കർമ്മങ്ങളുണ്ട്. ജപയജ്ഞത്തിന് ധർമ്മപത്നിയുടെ സഹകരണവും വേണ്ട. നാവു മാത്രമേ വേണ്ടൂ. മറ്റൊന്നും ആവശ്യമില്ല.

ഈശ്വരനാമങ്ങൾ ഉച്ചരിക്കുന്നതുകൊണ്ട് ബാഹ്യാന്തരിക്ഷവും അന്തഃകരണവും ഒരുപോലെ ശുദ്ധമാകുന്നു. നാമങ്ങളുടെ ഘടകങ്ങളായ ശബ്ദങ്ങൾ മന്ത്രങ്ങളുടെ ബീജാക്ഷരങ്ങളാകയാൽ പ്രപഞ്ചത്തിന്റെ പ്രവർത്തനത്തിന് ആധാരമായ ശക്തികൾ മന്ത്രദേവതകളായി രൂപം പൂണ്ട്, ഉച്ചരിക്കുന്ന വ്യക്തിയെ മാത്രമല്ല അയാളുടെ സാഹചര്യങ്ങളെയും അനുഗ്രഹം കൊണ്ടു പവിത്രമാക്കുന്നു. അർത്ഥമറിയാതെ ആവർത്തിച്ച് ഉച്ചരിക്കുന്ന ഭഗവന്നാമങ്ങൾപോലും ഉച്ചരിക്കുന്നവരുടെയും കേൾക്കുന്നവരുടെയും ആർജ്ജിതപാപങ്ങളെയും ദുഷ്ടവാസനകളെയും നശിപ്പിക്കുന്നു. ദീപം കത്തുമ്പോൾ ഇരുട്ട് സ്വാഭാവികമായും നശിക്കുന്നതുപോലെ സങ്കീർത്തകരുടെയും ശ്രോതാക്കളുടെയും മനസ്സിൽ നിന്ന് അജ്ഞാനം മറഞ്ഞ് ജ്ഞാനോദയം ഉണ്ടാകുന്നു.

ഇങ്ങനെ സർവാർത്ഥസിദ്ധിദമാകയാൽ നാമജപം യജ്ഞങ്ങളിൽ ശ്രേഷ്ഠമാണ്. അതിനാലാണ് ഭഗവദ്ഗീതയിൽ വിഭൂതിയോഗത്തിൽ "യജ്ഞാനാം ജപയജ്ഞോഽസ്മി" എന്നു ഭഗവാൻ തന്നെ അരുളിച്ചെയ്തത്. ഭഗവന്നാമം ജപിക്കുന്നത് ഒരു മഹായജ്ഞമാണ്. മറ്റെല്ലാ യജ്ഞങ്ങളെക്കാളും ശ്രേഷ്ഠമായ യജ്ഞം.

ഈ യജ്ഞത്തിനു യാഗഭൂമി വേണ്ട. സംഭാരങ്ങൾ ആവശ്യമില്ല. തീർത്ഥജലം വേണ്ട. ഹോതാവും ഉദ്ഗാതാവും വേണ്ട. ഭാര്യയുടെ സഹകരണവും ആവശ്യമില്ല. ആകെ വേണ്ടത് നാക്കു മാത്രം. അതാണെങ്കിൽ കരുണാനിധിയായ ഭഗവാൻ തന്നിട്ടുമുണ്ട്. ആ നാവു കൊണ്ട് നിന്തിരുവടിയുടെ നാമങ്ങൾ നിരന്തരമായി ഉച്ചരിക്കുന്നതിന് അനുഗ്രഹിക്കേണമേ. നാരായണാ, ഹരേ, നിന്തിരുവടിക്കു നമസ്കാരം.

*20. ഋതുവായ പെണ്ണിനുമിരപ്പന്നു ദാഹകനും*
*പതിതന്നുമഗ്നിയജനം ചെയ്ത ഭൂസുരനും*
*ഹരിനാമകീർത്തനമിതൊരുനാളുമാർക്കുമുട-*
*നരുതാത്തതല്ല ഹരി നാരായണായ നമഃ*

---

*വരി 1. ഇരപ്പനു, ഇരപ്പനും, ഇരപ്പവനു*
*വരി 4. അരുതാതയില്ലറിക, അരുതാത്തതല്ലറിക*

ഹരിനാമകീർത്തനമിതു് - ഈ ഹരിനാമകീർത്തനം (ഹരിയുടെ നാമങ്ങൾ കീർത്തിക്കൽ എന്നും ഈ കൃതി എന്നും വ്യാഖ്യാനിക്കാം); ഋതുവായ പെണ്ണിനും - തീണ്ടാരിയായി പുറത്തുമാറിയ സ്ത്രീക്കും; ഇരപ്പനും - ഭിക്ഷയെടുത്തു നടക്കുന്നവനും; ദാഹകനും - ശവം ദഹിപ്പിക്കുന്ന തൊഴിലിൽ ഏർപ്പെട്ടവനും; പതിതന്നും - സമുദായത്തിൽ നിന്നു ഭ്രഷ്ടനായവനും; അഗ്നിയജനം ചെയ്ത ഭൂസുരനും - അഗ്നിഹോത്രയജ്ഞം നടത്തിയ അക്കിത്തിരിക്കും; ആർക്കും ഒരു നാളും - ആർക്കും ഒരിക്കലും; ഉടൻ (പ്രകൃതത്തിൽ വിശേഷാർത്ഥമില്ല); അരുതാത്തതല്ല - പാടില്ലാത്തതല്ല; ഹരി നാരായണായ നമഃ - ഹരേ നാരായണാ അങ്ങേക്കു നമസ്കാരം.

ഈ ഹരിനാമകീർത്തനം ഋതുവായ പെണ്ണിനും ഇരന്നു നടക്കുന്നവനും ശവം ദഹിപ്പിക്കുന്ന തൊഴിലുകാരനും അഗ്നിഹോത്രം ചെയ്ത ബ്രാഹ്മണനും ആർക്കും ഒരിക്കലും ചെയ്യാൻ പാടില്ലാത്തതല്ല. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ആരാധനാസമ്പ്രദായങ്ങൾക്കു് അധികാരികളെ ആചാര്യന്മാർ സങ്കല്പിച്ചിട്ടുണ്ടു്. ബുദ്ധിപരമായ ഉയർച്ചയും താഴ്ചയും, വാസന, ഗുരൂപദേശം തുടങ്ങിയവയായിരുന്നു അധികാരിഭേദത്തിനു കാരണം. പിൽക്കാലത്തു ജാതിവ്യവസ്ഥ സംസ്കാരത്തെ കീഴ്പ്പെടുത്തിയപ്പോൾ ജന്മത്തെ ആധാരമാക്കി അധികാരികളെ കല്പിക്കുന്ന ആചാരമുണ്ടായി. ബ്രാഹ്മണസ്ത്രീ പ്രസവിക്കുന്നവൻ ബ്രാഹ്മണനെന്നു വന്നു കൂടിയപ്പോൾ ബ്രഹ്മജ്ഞാനമെന്നല്ല, ജ്ഞാനമേയില്ലാത്ത ബ്രാഹ്മണനും അധികാരിയാണെന്നു വന്നു കൂടി. ജന്മം കൊണ്ടു ബ്രാഹ്മണ്യമില്ലാത്ത ഋഷിമാർ ദർശിച്ച മന്ത്രങ്ങൾ പോലും ബ്രാഹ്മണനു മാത്രം അവകാശപ്പെട്ടതെന്നു വന്നു. വേദം മാത്രമല്ല പുരാണേതിഹാസങ്ങളും എന്നുവേണ്ട അക്ഷരജ്ഞാനം പോലും ശൂദ്രർ തുടങ്ങിയവർക്കു പാടില്ലെന്നു ചില സ്മൃതികളിൽ എഴുതിപ്പിടിപ്പിച്ചു. അതിൻെറ തെറ്റും ശരിയും ഇവിടെ ചർച്ചാവിഷയമല്ല. ആചാര്യൻ ഉറപ്പിച്ചു പറയുന്നതു് ഹരിനാമകീർത്തനത്തിനു് എല്ലാവരും അധികാരികളാണു് എന്ന വസ്തുതയാണു്.

പ്രായപൂർത്തിയായ സ്ത്രീകൾ മാസത്തിലൊരിക്കൽ രജസ്വലകളാകും. ആ കാലം സ്ത്രീ അശുദ്ധയാണെന്നു കണക്കാക്കിപ്പോരുന്നു. മുൻകാലങ്ങളിൽ തീണ്ടാരിയായ സ്ത്രീ വീട്ടിൽനിന്നു പുറത്തുമാറി കഴിയുന്ന പതിവുണ്ടായിരുന്നു. അശുദ്ധിയുള്ള കാലത്തു് അമ്പലത്തിൽ പോകുന്നതും പൂജാമുറിയിൽ പ്രവേശിക്കുന്നതും വ്രതങ്ങൾ അനുഷ്ഠിക്കുന്നതും വിലക്കപ്പെട്ടിരുന്നു. ആചാരങ്ങളുടെ തീവ്രത കുറഞ്ഞിട്ടുണ്ടെങ്കിലും ഇപ്പോഴും തീണ്ടാർന്ന സ്ത്രീക്കു് അശുദ്ധിയുണ്ടെന്ന സങ്കല്പം പൂർണ്ണമായി മാറിയിട്ടില്ല.

ഇരന്നു നടക്കുന്നവനാണ് ഇരപ്പൻ. ഇരപ്പന് ശുദ്ധാശുദ്ധചിന്ത ഉണ്ടാകാനിടയില്ല. ഉണ്ടായാലും ഫലമില്ല. ആരെങ്കിലും എന്തെങ്കിലും കൊടുത്താൽ രണ്ടു കൈയും നീട്ടി വാങ്ങുകയേ വഴിയുള്ളു.

ശവം ദഹിപ്പിക്കുന്ന തൊഴിലുകാരനെയാണ് ദാഹകൻ എന്നു പറയുന്നത്. ദാഹകനെ ചണ്ഡാലനായി കണക്കാക്കിയിരുന്നു. ഏറ്റവും നികൃഷ്ടമായ പ്രവൃത്തിയായാണ് ദാഹകവൃത്തിയെ കരുതിയിരുന്നത്.

സ്ഥാനത്തു നിന്നു വീണുപോയവനാണു പതിതൻ. അധർമ്മാചരണം കൊണ്ടും നികൃഷ്ടമായ പാപകൃത്യങ്ങൾ ചെയ്തതുകൊണ്ടും സമൂഹത്തിൽ നിന്നോ ജാതിയിൽ നിന്നോ കുടുംബത്തിൽ നിന്നോ ഭ്രഷ്ട് കല്പിക്കപ്പെട്ടവൻ.

അഗ്നികൊണ്ടു് ശവം ദഹിപ്പിക്കുന്ന ദാഹകനെ നികൃഷ്ടനായി പറഞ്ഞു. അഗ്നികൊണ്ടു തന്നെ അതിശ്രേഷ്ഠമായ കർമ്മം ചെയ്യുന്ന ഉത്തമബ്രാഹ്മണനാണ് അഗ്നിഹോത്രി. അഗ്നിഹോത്രിയായ ബ്രാഹ്മണൻ ജ്ഞാനിയും ആയിരിക്കും.

മേല്പറഞ്ഞ എല്ലാവർക്കും ഹരിനാമകീർത്തനത്തിന് അധികാരമുണ്ട്. എല്ലാവർക്കും അത് അന്തഃകരണശുദ്ധിയുണ്ടാക്കും. ഏവരേയും അത് മോക്ഷമാർഗ്ഗത്തിലേക്കു നയിക്കും. അങ്ങനെയുള്ള ഹരിനാമം കീർത്തിക്കുന്നതിന് അനുഗ്രഹിക്കേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

'ഹരിനാമകീർത്തനം' എന്നത് ഈ കൃതിയുടെ പേരാകയാൽ ഈ കൃതി എല്ലാവർക്കും വേണ്ടിയുള്ളതാണെന്നും വ്യാഖ്യാനിക്കാം.

*21. ഋൗഭോഷനെന്നു ചിലർ ഭാഷിക്കിലും ചിലർക-*
*ളീ പാപിയെന്നു പറയുന്നാകിലും മനസി*
*ആവോ നമുക്കു തിരിയായെന്നുറച്ചു തിരു-*
*നാമങ്ങൾ ചൊൽക ഹരി നാരായണായ നമഃ*

ഋൗ– നിന്ദയെ കുറിക്കുന്ന ഒരു അവ്യയം; ഭോഷൻ– വിഡ്ഢി, മടയൻ;

---

*വരി 1. ഭാവിക്കിലും*

*വരി 1, 2. കളിപ്പാവയെന്നു, കളിപ്പാവമെന്നു, കിമപിയിപ്പാപിയെന്നു ചിലരുമാപാപിയെന്നു; ചിലർ ചൊന്നാകിലും, മനസ്സിൽ*

*വരി 3. തെരിയാ, ഉറെച്ചു*

എന്നു ചിലർ ഭാഷിക്കിലും– എന്നു ചിലർ പറഞ്ഞാലും; ഈ- ഭയം സൂചിപ്പിക്കുന്ന ഒരു അവ്യയം; പാപി എന്നു ചിലർ പറയുന്നാകിലും– പാപി എന്നു ഭയത്തോടെ ചിലർ പറഞ്ഞാലും; മനസി– മനസ്സിൽ; ആവോ നമുക്കു തിരിയാ– ആവോ എനിക്കു് അറിഞ്ഞുകൂടാ; എന്നുറച്ച്– എന്നു തീരുമാനിച്ച്; തിരുനാമങ്ങൾ ചൊൽക– തിരുനാമങ്ങൾ ഉരുവിടുക; ഹരി നാരായണായ നമഃ– ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

"ഇതാ ഒരു മണ്ടച്ചാർ" എന്നു ചിലർ ആക്ഷേപിച്ചാലും "ഇതാ ഒരു പാപി" എന്നു മറ്റു ചിലർ പറഞ്ഞാലും ഇതൊന്നും എന്നെക്കുറിച്ചല്ലെന്നോ എനിക്കു് ഇതൊന്നും അറിയില്ലെന്നോ മനസ്സിൽ ഉറച്ചുകൊണ്ടു് ഭഗവന്നാമങ്ങൾ ഉച്ചരിക്കുക. അതിനു കഴിവുണ്ടാകാനായി അനുഗ്രഹി ക്കേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ആചാര്യൻ അദ്ധ്യാത്മരാമായണത്തിൽ ഭക്തൻ എങ്ങനെ പെരുമാറണം എന്നു വിശദമാക്കുന്നുണ്ടു്.

"മാനവും ഡംഭും ഹിംസാ വക്രത്വം കാമം ക്രോധം
മാനസേ വെടിഞ്ഞു സന്തുഷ്ടനായ് സദാകാലം
അന്യാക്ഷേപാദികളും സഹിച്ചു സമബുദ്ധ്യാ
മന്യുഭാവവുമകലെക്കളഞ്ഞനുദിനം." ഭക്തിയോടെ

ഉപാസിക്കണം. ഇതു ശ്രീരാമദേവൻ അനുജനായ ലക്ഷ്മണനു കൊടുക്കുന്ന ഉപദേശമാണു്. മാനം, ഡംഭം, ഹിംസ, കാപട്യം, കാമം, ക്രോധം എന്നിവ ഉപേക്ഷിച്ച് അന്യർ ആക്ഷേപിച്ചാൽ അതും സഹിച്ച് മാനാപമാനങ്ങളിൽ സമബുദ്ധിയോടെ ദുഃഖത്തിനു കീഴടങ്ങാതെ ഇരിക്കുമ്പോഴേ ഭഗവന്നാമങ്ങളുച്ചരിക്കാനും ഭഗവാനെ പൂജിക്കാനും അർഹതയുണ്ടാകൂ.

"ശത്രുമിത്രം മാനമവമാനമെന്നിവയിൽസ്സമൻ
ശീതോഷ്ണ സുഖദുഃഖൈകവൃത്തി സംഗമൊഴിഞ്ഞവൻ
നിന്ദാസ്തുതികളിൽ തുല്യൻ മൗനി തുഷ്ടൻ കിടപ്പതിൽ
ഗൃഹം വിട്ടോൻ ദൃഢമതി ഭക്തിമാൻ പ്രിയനാണു മേ"

(ഗീത 12. 18, 19)

എന്നു 'ഭക്തിയോഗ'ത്തിലും (ഗീത 12. 18, 19)

"സമദുഃഖസുഖൻ സ്വസ്ഥൻ മണ്ണിലും പൊന്നിലും സമൻ
സമപ്രിയാപ്രിയൻ ധീരൻ നിന്ദാസ്തോത്രങ്ങളിൽ സമൻ
സമൻ മാനാവമാനങ്ങൾക്കരി മിത്രങ്ങളിൽ സമൻ
സർവാരംഭങ്ങളും വിട്ടോൻ താൻ ഗുണങ്ങൾ കടന്നവൻ''

(ഗീത 14. 23, 24)

എന്ന് 'ഗുണത്രയവിഭാഗയോഗ'ത്തിലും ഭഗവാൻതന്നെ അരുളിച്ചെയ്യുന്നു. 'ഭക്തിയോഗ'ത്തിൽ ഭക്തൻെറ ലക്ഷണമാണു ഭഗവാൻ പറയുന്നത്. 'ഗുണത്രയവിഭാഗയോഗ'ത്തിൽ ഗുണാതീതൻെറ ലക്ഷണവും. ഉത്തമഭക്തൻ ഗുണാതീതനും ആയിരിക്കും. ഭക്തന് നിന്ദയും സ്തുതിയും മാനവും അവമാനവും ശത്രുവും മിത്രവും ചൂടും തണുപ്പും സുഖവും ദുഃഖവും ഒരേ ഭാവത്തോടെ സ്വീകരിക്കാൻ കഴിയും. ഭക്തൻെറ മനസ്സ് എപ്പോഴും ശാന്തമായിരിക്കും.

ലൗകികവ്യാപാരങ്ങളിൽ ഏർപ്പെട്ട് വിഷയസുഖങ്ങളാണു സുഖമെന്നു തെറ്റിദ്ധരിച്ച് കാമക്രോധാദികൾക്കു കീഴ്പ്പെട്ടു കഴിയുന്നവർക്ക് അവർ ആചരിക്കുന്നതിൽനിന്നു വ്യത്യസ്തമായി മറ്റാരെങ്കിലും പെരുമാറുന്നതു കാണുമ്പോൾ അത് അസാധാരണമായിത്തോന്നും. ശകാരിക്കാനും പരദൂഷണം പറയാനും മേനി പറയാനും പാണ്ഡിത്യപ്രകടനത്തിനും ഉപയോഗിക്കുന്ന നാവു കൊണ്ട് ''നാരായണ, അച്യുത, ഹരേ'' എന്നിങ്ങനെ ജപിക്കുന്ന ഭക്തനെ അവർ ഭോഷൻ എന്നു വിളിച്ച് ആക്ഷേപിക്കുന്നുവെങ്കിൽ അതിൽ അവരെ കുറ്റപ്പെടുത്താനില്ല. ''മാനവും ഡംഭും ഹിംസാവക്രത്വം കാമം ക്രോധം'' എന്നിവ കൊണ്ടു നിറഞ്ഞ മനസ്സുള്ളവർക്ക് ഈശ്വരനാമം ഉച്ചരിക്കുന്നത് ഭോഷത്വമായേ കാണാൻ പറ്റൂ.

''എന്തെങ്കിലും മഹാപാപം ഇവൻ ചെയ്തിട്ടുണ്ടാകും. അല്ലെങ്കിൽ ഈ നിറുത്താത്ത നാമജപം എന്തിന്?'' എന്നായിരിക്കും ചിലർ ചിന്തിക്കുന്നത്. അങ്ങനെയുള്ളവർ '' ഇതാ ഒരു പാപി'' എന്നു പറഞ്ഞ് ആക്ഷേപിച്ചെന്നു വരാം. ഇതെല്ലാം ഭക്തൻ അവഗണിക്കണം. ''ഇവർ പറയുന്നത് എനിക്കു മനസ്സിലാകുന്നില്ല'' എന്ന മട്ടിൽ പരൻെറ ദൂഷണവാക്കുകളെ അവഗണിച്ചുകൊണ്ട് ഭഗവന്നാമങ്ങൾ വീണ്ടും വീണ്ടും ജപിക്കുന്നതിന് എന്നെ

അനുഗ്രഹിക്കേണമേ. ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

*22. ഞഝ്മാദി ചേർന്നോരു പൊരുത്തം നിനയ്ക്കിലുമി-*
*തജിതൻെറ നാമഗണമതിനങ്ങു വേണ്ട ദൃഢം*
*ഒരു കോടി കോടി തവ തിരുനാമമുള്ളവയി-*
*ലരുതാത്തതില്ല ഹരി നാരായണായ നമഃ*

ഞഝ്മാദി ചേർന്നോരു പൊരുത്തം- സിദ്ധാരികോഷ്ഠത്തിലെ ഞ, ഝ്, മ തുടങ്ങിയ അക്ഷരങ്ങൾ ചേർന്നുണ്ടാകുന്ന പൊരുത്തം; നിനയ്ക്കിലും- ചിന്തിച്ചു നോക്കിയാലും; അജിതൻെറ - ആരാലും ജയിക്കപ്പെടാത്തവനായ ഭഗവാൻെറ; നാമഗണമതിനങ്ങു വേണ്ട ദൃഢം - നാമസമൂഹത്തിൽ ഏതെങ്കിലും സ്വീകരിക്കുന്നതിനു പൊരുത്തം നോക്കേണ്ടതില്ല; ഒരു കോടി കോടി - കോടികോടിക്കണക്കിന്; തവ - നിന്തിരുവടിയുടെ; തിരുനാമമുള്ളവയിൽ - പുണ്യനാമങ്ങൾ ഉള്ളവയിൽ; അരുതാത്തതില്ല- പൊരുത്തമില്ലാത്തവ ഇല്ല; ഹരി നാരായണായ നമഃ - ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

മന്ത്രം സ്വീകരിക്കുന്നതിന് ഞഝ്മാദികളായ അക്ഷരങ്ങളെ ആധാരമാക്കി പൊരുത്തം നോക്കണം. ഭഗവന്നാമങ്ങൾ സ്വീകരിക്കുന്നതിന് പൊരുത്തം നോക്കേണ്ടതില്ലെന്നു തീർച്ച. നിന്തിരുവടിയുടെ പുണ്യനാമങ്ങൾ കോടികോടിക്കണക്കിനുണ്ട്. അവയിൽ സ്വീകരിക്കാൻ പാടില്ലാത്തതായി ഒന്നുപോലും ഇല്ല.

മന്ത്രോപദേശം ചെയ്യുമ്പോൾ ഗുരു പലവിധത്തിലുള്ള പരിശോധന കളിലൂടെ ശിഷ്യനു ചേർന്ന ഉപാസനാമൂർത്തി, യോജിച്ച മന്ത്രം, ഉപാസനാരീതികൾ തുടങ്ങിയവ കണ്ടു പിടിക്കണമെന്നാണു ശാസ്ത്രവിധി. മറ്റു പലതുംപോലെ ഗുരുശിഷ്യബന്ധവും ചടങ്ങായി മാറിക്കഴിഞ്ഞതു കൊണ്ട് ഇപ്പോൾ ഗുരുസ്ഥാനമുള്ള പലരും ഇത്തരം പരിശോധന നടത്താറില്ലെന്നു മാത്രമല്ല പല തരക്കാരായ ശിഷ്യരെ ഒന്നിച്ചിരുത്തി

---

*വരി 1. ഞഝാദി, ഞസ്മാദി, ഞസ്വാദി; നിനയ്ക്കയുമിത്*
*വരി 2. നാമഗുണമതിനങ്ങുവേണ്ടു, നാമഗണമതിനങ്ങു വേണ്ടി തവ*
*വരി 3. കോടി വക, കോടിതിരുനാമങ്ങൾ; ഉണ്ടവയിൽ, ഉള്ളതിനെ*
*വരി 4. അരുതാതെയില്ല, അരുതാത്തതല്ല, അരുതാത്തതില്ലറിക*

ക്ലാസ്സുമുറിയിൽ പഠിപ്പിക്കുന്ന രീതിയിൽ 'അടങ്കല'ായി മന്ത്രോപദേശം നടത്താറുമുണ്ട്. ചിലർക്കെങ്കിലും ഇതു് ദോഷം ചെയ്യാറുണ്ട്. മിക്കവർക്കും മന്ത്രസിദ്ധി കൈവരാറുമില്ല. പൂർവജന്മാർജ്ജിതമായ സംസ്കാരം എല്ലാ വ്യക്തികൾക്കുമുണ്ട്. ഈ ജീവിതത്തിലെ പ്രവൃത്തികളിൽ നിന്നുണ്ടാകുന്ന കർമ്മസംസ്കാരവും ഉണ്ട്. ഇതു രണ്ടിനും യോജിച്ച മന്ത്രം കണ്ടെത്തുന്നതിന് പല തരത്തിലുള്ള പരീക്ഷണങ്ങൾ ശാസ്ത്രങ്ങൾ വിധിക്കുന്നു. അക്ഷരപ്പൊരുത്തം, നാൾപ്പൊരുത്തം, രാശിപ്പൊരുത്തം, ദൂതപ്പൊരുത്തം, ഋണപ്പൊരുത്തം എന്നിവ അവയിൽ മുഖ്യമാണ്. പൊരുത്തം കണ്ടെത്താനുള്ള പല ഉപായങ്ങളിൽ ഒന്നാണ് സിദ്ധാരികോഷ്ഠം. മന്ത്രം സ്വീകരിക്കുന്ന ആളിന്റെ പേരിന്റെ ആദ്യക്ഷരവും മന്ത്രത്തിന്റെ ആദ്യക്ഷരവും തമ്മിലുള്ള പൊരുത്തത്തെ ഉത്തമം, മദ്ധ്യമം, അധമം എന്നു മൂന്നായി തിരിച്ചിട്ടുണ്ട്. (സാധാരണ വ്യക്തികൾക്ക് ഈ അറിവ് ആവശ്യമില്ല. ശിഷ്യന് മന്ത്രം ഉപദേശിക്കുന്ന ഗുരുക്കന്മാർക്കും മന്ത്രസിദ്ധി വേണ്ടവർക്കും ഇതിന്റെ വിശദാംശങ്ങൾ അറിവുണ്ടാകും. അതുകൊണ്ട് പൊരുത്തം നോക്കാനുപയോഗിക്കുന്ന സങ്കേതങ്ങൾ വിവരിക്കുന്നില്ല). പതിനാറു കള്ളികളുള്ള ഒരു ചിത്രത്തിൽ പ്രത്യേകക്രമത്തിൽ അക്ഷരങ്ങൾ വിന്യസിച്ച് ഉപാസകന്റെ പേരിന്റെ ആദ്യക്ഷരം തൊട്ട് മന്ത്രത്തിന്റെ ആദ്യക്ഷരം വരെ എണ്ണിയാണു പൊരുത്തം കാണുന്നത്.ഏതു കള്ളിയിലാണോ ഉപാസകന്റെനാമത്തിന്റെ ആദ്യക്ഷരം വരുന്നത് അതു മുതൽ സിദ്ധൻ, സാദ്ധ്യൻ, സ്വസിദ്ധൻ, അരി എന്ന ക്രമത്തിൽ എണ്ണുമ്പോൾ മന്ത്രത്തിന്റെ ആദ്യക്ഷരം സ്വസിദ്ധനായി വന്നാൽ ഉത്തമം, സിദ്ധനോ സാദ്ധ്യനോ ആയാൽ മദ്ധ്യമം, അരി ആയാൽ അധമം എന്നിങ്ങനെ പൊരുത്തം. മറ്റു പൊരുത്തങ്ങൾക്കും ഇത്തരം വ്യവസ്ഥകൾ ഉണ്ട്.

സിദ്ധാരികോഷ്ഠത്തിൽ എഴുതപ്പെടുന്ന അക്ഷരങ്ങളിൽ മൂന്നെണ്ണമാണ് ങ, ഝ, മ എന്നിവ. 'ങ' എന്ന അക്ഷരത്തിൽ തുടങ്ങുന്ന പദങ്ങൾ ഇല്ലാത്തതു കൊണ്ട് ആചാര്യൻ ഇതു മൂന്നും ചേർത്തു നിർമ്മിച്ച പദമാണ് 'ങഝ്മാദി'.

സിദ്ധാരികോഷ്ഠമനുസരിച്ച് 'അരി' ആയി വരുന്ന അക്ഷരങ്ങൾ കൊണ്ടു തുടങ്ങുന്ന മന്ത്രങ്ങൾ വർജ്ജിക്കേണ്ടതാണ്. അജിതനായ ഭഗവാന്റെ നാമങ്ങൾ ഉരുവിടാൻ ഇങ്ങനെ പൊരുത്തം നോക്കേണ്ട ആവശ്യമില്ല. ഭഗവന്നാമങ്ങൾ കോടികോടിക്കണക്കിനുണ്ട്. ഭഗവാന് നാമവും

രൂപവും ഇല്ല. എങ്കിലും ഈ പ്രപഞ്ചമാകെ വ്യാപിച്ചിരിക്കുന്ന വിഷ്ണുവിൻെറ നാമങ്ങളാണ് എല്ലാ പദങ്ങളും. അവയിൽ ഏതാണു സ്വീകരിക്കേണ്ടതെന്ന് ആലോചിക്കുകയോ പൊരുത്തം നോക്കുകയോ ചെയ്യേണ്ടതില്ല. ഭഗവന്നാമങ്ങൾ ജപിക്കുന്ന എല്ലാവർക്കും ഏതു നാമവും സ്വീകാര്യമാണ്.

ഏതു നാമം ജപിച്ചാലും അതു ഭഗവാൻെറ ഏതെങ്കിലും വിഭൂതിയെയോ ഗുണത്തെയോ അപദാനത്തെയോ സൂചിപ്പിക്കുന്നതായിരിക്കും. ആവർത്തിച്ചു ജപിക്കുമ്പോൾ മനസ്സിനെ ബാധിച്ചിരിക്കുന്ന രാഗദ്വേഷാദികൾ ഒഴിയും. ജ്ഞാനം ദീപമെന്ന പോലെ പ്രകാശിക്കും. അജ്ഞാനതമസ്സൊഴിയുമ്പോൾ ഉണ്മ സ്വയം പ്രകാശിക്കും. അങ്ങനെയുള്ള തിരുനാമങ്ങൾ ജപിക്കുന്നതിന് അനുഗ്രഹിക്കേണമേ. ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

23. *ഞകാരമാദിമുതലായിട്ടു ഞാനുമിഹ*
*കൈകൂപ്പി വീണുടനിരക്കുന്നു നാഥനൊടു*
*ഏകാന്തഭക്തിയകമേ വന്നുദിപ്പതിനു*
*വൈകുന്നതെന്തു ഹരിനാരായണായ നമഃ*

ഞകാരമാദി മുതലായിട്ട്- ഞകാരത്തിൽ തുടങ്ങി; ഞാനുമിഹ- ഞാൻ ഇപ്പോൾ; നാഥനൊടു- ഭഗവാനോട്; കൈകൂപ്പി വീണുടനിരക്കുന്നു- കൈകൂപ്പി വീണു നമസ്കരിച്ചുകൊണ്ട് യാചിക്കുന്നു; അകമേ- ഉള്ളിൽ; ഏകാന്തഭക്തി- മറ്റു ചിന്തകളുടെ കലർപ്പില്ലാത്ത ഭക്തി; വന്നുദിപ്പതിന്- ഉണ്ടാകുന്നതിന്; വൈകുന്നതെന്ത്- താമസം ഉണ്ടാകുന്നതെന്ത്; ഹരിനാരായണായ നമഃ- ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഞകാരമെന്ന ദേവവാചിയായ ശബ്ദത്തിൽ തുടങ്ങി ഞാൻ ഭഗവാനോട് കൈകൂപ്പി നമസ്കരിച്ചുകൊണ്ട് ഇങ്ങനെ യാചിക്കുന്നു ''ഭഗവാനേ, ഏകാന്തമായ ഭക്തി എനിക്കുണ്ടാകാൻ താമസമെന്ത്?'' (ഏകാന്തമായ ഭക്തിയുണ്ടാകാൻ അനുഗ്രഹിക്കേണമേ.) ഹരേ, നാരായണ, അങ്ങേക്കു നമസ്കാരം.

---

*വരി 1. ഞാനുമിത, ഞാനുമഥ*

*വരി 2. നാഥനുടെ*

*വരി 4. വൈകിപ്പതെന്തു ബത*

മാതൃകാക്ഷരങ്ങളിൽ ഓരോന്നും കൊണ്ടു് തുടങ്ങുന്ന പദ്യങ്ങൾ രചിക്കാനാണു് ആചാര്യൻ തുടങ്ങിയതു്. ങകാരം കൊണ്ടു തുടങ്ങുന്ന പദങ്ങൾ സംസ്കൃതത്തിൽ ഇല്ല. അതുകൊണ്ടു് 'ങ' എന്ന അക്ഷരത്തെത്തന്നെ പദമായി സ്വീകരിച്ചിരിക്കുന്നു. ഓരോ അക്ഷരത്തിനും മന്ത്രപരമായ അർത്ഥങ്ങളുണ്ടു്. അവ വിവരിക്കുന്ന ഏകാക്ഷര നിഘണ്ടുക്കളുണ്ടു്. വ്യാവഹാരികസംസ്കൃതനിഘണ്ടുക്കളും ഈ അർത്ഥങ്ങൾ പൂർത്തിക്കുവേണ്ടി ചേർക്കാറുണ്ടു്.

'ങ' എന്ന അക്ഷരത്തിനു് 'ശിവൻ', 'അമ്മ', 'അപ്സരസ്സു്' എന്നിങ്ങനെ അർത്ഥമുണ്ടു്. ഇവയിൽ ആദ്യത്തെ രണ്ടർത്ഥവും പ്രകൃതത്തിൽ യോജിക്കും. എല്ലാ തന്ത്രങ്ങളുടെയും ആരാധനാസമ്പ്രദായങ്ങളുടെയും പരമാചാര്യൻ പശുപതിയായ ശിവനാണു്. ശിവനെ തൊഴുതു നമസ്കരിച്ചു് ഭക്തിയുണ്ടാകാൻ അനുഗ്രഹം തേടുന്നതു് ഉചിതമാണു്. 'അമ്മ' എന്ന അർത്ഥം സ്വീകരിച്ചാൽ പെറ്റമ്മ എന്നോ 'ചരാചരജനനി'യായ പരാശക്തി എന്നോ വ്യാഖ്യാനിക്കാം. രണ്ടർത്ഥത്തിലും ഈ അഭ്യർത്ഥന ചെയ്യാവുന്നതേയുള്ളു.

ശിവനെയോ പരാശക്തിയെയോ ശക്തിയുക്തനായ ശിവനെയോ സന്ദർഭവശാൽ എടുത്തുപറഞ്ഞുവെങ്കിലും പദ്യത്തിൻെറ ആന്തരാർത്ഥം ഇഷ്ടദേവതയെ വണങ്ങിക്കൊണ്ടു് ഭഗവാനോടു് അനുഗ്രഹത്തിനു വേണ്ടി ഇരക്കുന്നു എന്നു തന്നെയാണു്. പ്രപഞ്ചകാരണവും പ്രപഞ്ചമാകെ വ്യാപിച്ചിട്ടുള്ളതും പ്രപഞ്ചത്തിലെ എല്ലാ പ്രവർത്തനങ്ങൾക്കും കേന്ദ്രവുമായ ചൈതന്യത്തെ ഉൾക്കൊള്ളാൻ ഉപാസനയുടെ ആദ്യഘട്ടങ്ങളിൽ എളുപ്പമല്ല. ഒരോ വ്യക്തിയുടെയും വാസനയ്ക്കു യോജിച്ച ദേവതകളെ ആരാധിക്കുന്നതു് ഈ ഘട്ടത്തിൽ താരതമ്യേന എളുപ്പമാണു്. ഏതു ദേവതയെ ഏതു രൂപത്തിൽ ആരാധിച്ചാലും ആ ആരാധന ചെന്നെത്തുന്നതു് അഖണ്ഡാനന്ദ രൂപമായ പരമചൈതന്യത്തിൽത്തന്നെയാണു്. ഗുണവിശിഷ്ടമായ രൂപത്തിൽ ഇഷ്ടദേവതയെ ആരാധിക്കുമ്പോൾ ഉപാസകനു് തൻെറ മോഹങ്ങളും ദുഃഖങ്ങളും ആ ദേവതയുടെ മുന്നിൽ നിവേദിക്കാം എന്നു് ഒരു സൗകര്യം കൂടിയുണ്ടു്.

ഇഷ്ടദേവതയായി ശിവനെയോ ശക്തിയെയോ മറ്റേതെങ്കിലും ദേവതയെയോ വന്ദിച്ചുകൊണ്ടു് ജഗത്തിൻെറ നാഥനായ വിഷ്ണുവിനോടു് കൈകൂപ്പി വീണു നമസ്കരിച്ചുകൊണ്ടാണു് ഏകാന്തഭക്തിക്കു വേണ്ടി

പ്രാർത്ഥിക്കുന്നത്.

കൈകൂപ്പുകയും വീണു നമസ്കരിക്കുകയും ചെയ്യുന്നതും ആരാധനയുടെ ഭാഗമാണ്. വിധേയത്വവും ബഹുമാനവും ആത്മസമർപ്പണവും ഈ ചേഷ്ടകൾ കുറിക്കുന്നു. ശരീരത്തെത്തന്നെ പൂജാദ്രവ്യമായി മാറ്റുന്ന പ്രക്രിയയാണ് കൈകൂപ്പലും വീണു നമസ്കരിക്കലും.

ഇപ്രകാരം കൈകൂപ്പി വീണു നമസ്കരിച്ചുകൊണ്ടു് ഏകാന്തഭക്തി എനിക്കു് ഇനിയും വൈകാതെ തന്നനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥിക്കുന്നു.

ഭക്തിയെ പ്രാകൃതഭക്തിയെന്നും ഏകാന്തഭക്തിയെന്നും രണ്ടു വിധത്തിൽ വേർതിരിച്ചു പറയാറുണ്ട്. ലൗകികവിഷയങ്ങളിൽ ബന്ധം നിലനിറുത്തിക്കൊണ്ടുള്ള ഭക്തിയാണു പ്രാകൃതഭക്തി. ലൗകികവ്യാപാരങ്ങളിൽ ഏർപ്പെടുന്നവർക്കു് ജീവിതത്തിന്റെ വ്യാമിശ്രതയിൽ ജയവും പരാജയവും ആനന്ദവും ദുഃഖവും മാനവും അപമാനവും സമൃദ്ധിയും ദാരിദ്ര്യവും ആരോഗ്യവും രോഗവും അനുഭവിക്കേണ്ടി വരും. അഹിതമായത് ഒഴിവാക്കിത്തരാനും ആഗ്രഹിക്കുന്നതു സാധിച്ചുതരാനും സ്വാഭാവികമായി മനുഷ്യൻ ഈശ്വരനോടു് അപേക്ഷിച്ചുപോകും. കാര്യസാധ്യത്തിനു വേണ്ടി നേർച്ചകളും വ്രതാനുഷ്ഠാനങ്ങളും തീർത്ഥാടനവും യാഗാദികളും നടത്തും. ഇതു പ്രാകൃതഭക്തി. ഉദ്ദിഷ്ടകാര്യം സാധിച്ചുകഴിഞ്ഞാലുടൻ ഈശ്വരനെ മറക്കുകയും സാധിച്ചില്ലെങ്കിൽ പഴിക്കുകയുംചെയ്യുന്ന അല്പബുദ്ധികളൊഴികെയുള്ളവർക്കു് പ്രാകൃതഭക്തി ഏകാന്തഭക്തിയിലേക്കുള്ള ചവിട്ടുപടിയാണ്. പ്രാകൃതഭക്തി കാലം കൊണ്ടു് വിഷയബന്ധം ഇല്ലാത്ത ഏകാന്തഭക്തിയായി മാറും.

ഏകാന്തഭക്തന്റെ ലക്ഷണം ഗീതയിൽ ഭഗവാൻ തന്നെ അരുളിച്ചെയ്യുന്നുണ്ട്.

> "സർവഭൂതദ്വേഷമറ്റു മൈത്രനായ് കരുണാന്വിതൻ
> നിർമ്മമൻ നിരഹങ്കാരൻ സമദുഃഖസുഖൻ ക്ഷമി
> സന്തുഷ്ടനെപ്പോഴും യോഗി യതാത്മാവു ദൃഢവ്രതൻ
> എന്നിൽ ബുദ്ധിയുറപ്പിക്കുമെൻ ഭക്തൻ പ്രിയനേറെ മേ

ലോകം ഭയപ്പെടാതുള്ളോൻ ലോകത്തിൽ ഭയമറ്റവൻ
ഹർഷാമർഷഭയോദ്വേഗഹീനനും പ്രിയനാണു മേ
അനപേക്ഷൻ ശുചിയുദാസീനൻ ദക്ഷൻ ഗതവ്യഥൻ
സർവകർമ്മത്യാഗിയെൻെറ ഭക്തനോ പ്രിയനാണു മേ
ഹർഷിക്കാത്തോൻ വെറുക്കാത്തോൻ മാഴ്കാത്തോൻ കാംക്ഷ വിട്ടവൻ
ശുഭാശുഭങ്ങൾ കൈവിട്ടോൻ ഭക്തിമാൻ പ്രിയനാണു മേ
ശത്രുമിത്രം മാനമവമാനമെന്നിവയിൽസ്സമൻ
ശീതോഷ്ണസുഖദുഃഖൈകവൃത്തി സംഗമൊഴിഞ്ഞവൻ
നിന്ദാസ്തുതികളിൽ തുല്യൻ മൗനി തുഷ്ടൻ കിടപ്പതിൽ
ഗൃഹം വിട്ടോൻ ദൃഢമതി ഭക്തിമാൻ പ്രിയനാണുമേ'

(ഭഗവദ്ഗീത. 12. 13–19)

നിഷ്കാമവും നിരുപാധികവുമായ ഭക്തിയുണ്ടാകണം. അതുണ്ടായിക്കഴിഞ്ഞാൽ അവരെ ഭഗവാനു പ്രിയമാണെന്ന് ഭഗവാൻതന്നെ അരുളിച്ചെയ്യുന്നു. നാരദഭക്തിസൂത്രത്തിൽ "ഭക്ത ഏകാന്തിനോ മുഖ്യാഃ" എന്ന് ഏകാന്തഭക്തിയുള്ളവരാണു ഭക്തരിൽ ശ്രേഷ്ഠരെന്നു വ്യക്തമാക്കുന്നുണ്ട്.

"ഏകാന്തഭക്തി എനിക്ക് ഉണ്ടാകാൻ വൈകുന്നതെന്ത്" എന്ന ചോദ്യം ഏകാന്തഭക്തിയുണ്ടാകാൻ ഇനിയും വൈകിക്കരുതേ എന്ന അഭ്യർത്ഥനയാണ്. ഇനിയും വൈകാതെ എനിക്ക് ഏകാന്തഭക്തി തന്നനുഗ്രഹിക്കേണമേ. ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

***24. ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പര-***
***മേകാന്തമെന്ന വഴി പോകുന്നിതെന്മനവും***
***കാകൻ പറന്നു പുനരന്നങ്ങൾ പോയ വഴി***
***പോകുന്നപോലെ ഹരി നാരായണായ നമഃ***

---

*വരി 1. ആകാംക്ഷപൂണ്ടു*
*വരി 1, 2. പുനരേകാന്തമെന്ന വഴി*
*വരി 2. പോകുന്നിതതൻ മനസു*

ഏകാന്തയോഗികളിൽ ആകാംക്ഷകൊണ്ടു് - ഏകാന്തയോഗികളുടെ അനുഭവങ്ങൾ എനിക്കും ലഭിക്കണമെന്നു് ആഗ്രഹിച്ചുകൊണ്ടു്; ഏകാന്തമെന്ന വഴി - ഏകാന്തമായ വഴിക്കു്; പോകുന്നിതെന്മനവും - എന്റെ മനസ്സും പോകുന്നു; കാകൻ പറന്നു് - കാക്ക പറന്നു്; പുനരന്നങ്ങൾ പോയ വഴി - അന്നങ്ങൾ പോയ വഴിയിലൂടെ; പോകുന്നപോലെ - പോകുന്ന പോലെയാണു് [എന്റെ ആഗ്രഹം] എന്നറിയാമെങ്കിലും അതിനായി അനുഗ്രഹിക്കേണമേ; ഹരി നാരായണായ നമഃ - ഹരേ, നാരായണ നിന്തിരുവടിക്കു നമസ്കാരം.

ഏകാന്തയോഗികളുടെ അനുഭവങ്ങൾ എനിക്കും ഉണ്ടാകണമെന്നു് ഞാൻ കൊതിക്കുന്നു. അരയന്നങ്ങളുടെ വഴിയെ പറക്കാൻ കാക്ക ആഗ്രഹിക്കുന്നതുപോലെയാണു് എന്റെ ആഗ്രഹമെന്നറിയാം. എന്റെ ആഗ്രഹം സാധിക്കാൻ നിന്തിരുവടിയുടെ അനുഗ്രഹം എനിക്കുണ്ടാകേണമേ. ഹരേ, നാരായണ നിന്തിരുവടിക്കു നമസ്കാരം.

ഏകാന്തഭക്തന്റെ ലക്ഷണങ്ങൾ മുൻശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഭഗവദ്ഗീതയിൽ നിന്നു് ഉദ്ധരിച്ചു. അതു് ഏകാന്തയോഗിക്കും ചേരും. 'ഗീത'യിൽ 'ആത്മസംയമയോഗ'ത്തിൽ ഏകാന്തയോഗിയെക്കുറിച്ച് ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്യുന്നു.

> ''സർവഭൂതത്തിലും തന്നെ തന്നിൽത്താൻ സർവഭൂതവും
> യോഗയുക്താത്മാവു കാണുമെങ്ങുമേ സമദർശനൻ
> എന്നെയെല്ലാറ്റിലും കാണ്മോനെല്ലാം കാണ്മവനെന്നിലും
> ആരാണവന്നു ഞാനില്ലാതാകില്ലവനെനിക്കുമേ
> എല്ലാറ്റിലും നില്ക്കുമെന്നെത്താനൊന്നായിബ്ഭജിപ്പവൻ
> എന്തിൽ നിന്നീടിലും യോഗിയവൻ നില്ക്കുന്നതെന്നിലാം
> എല്ലാറ്റിലും സമം തങ്കലെന്നതിൻവണ്ണമർജുന
> സുഖവും ദുഃഖവും കാണ്മോൻ സമ്മതൻ മുഖ്യയോഗിയാം''

(ഭഗവദ്ഗീത. 6. 29-32).

സനകൻ, നാരദൻ, ശ്രീശുകൻ തുടങ്ങിയവരെ ഏകാന്തയോഗികളെന്നു പറയാം. അനന്യചിത്തരായി ഏകാന്തഭാവത്തോടെ ഈശ്വരസേവ ചെയ്യുന്ന

ആ യോഗികളെ അനുകരിച്ച് ഏകാന്തഭക്തി ഉണ്ടാകാൻ ആഗ്രഹിക്കുന്ന ആചാര്യൻ വിനയംകൊണ്ട് തനിക്ക് അതിനു യോഗ്യതയില്ല എന്നു പറയുന്നു. ഒരു അലങ്കാരപ്രയോഗം കൊണ്ടാണ് താൻ അവരിൽ നിന്നു താഴെയാണെന്ന് അദ്ദേഹം സ്ഥാപിക്കുന്നത് "അന്നങ്ങൾ പോയ വഴിക്കു കാകൻ പറന്നപോലെയാണ് തന്റെ ആഗ്രഹം" എന്ന്.

'മഹാഭാരതം കർണ്ണപർവ'ത്തിൽ കർണ്ണന്റെ ആത്മവീര്യം നശിപ്പിക്കുന്നതിനായി കർണ്ണനെ പല തരത്തിൽ ശല്യർ ഇകഴ്ത്തിപ്പറയുന്ന കൂട്ടത്തിൽ ഒരു കാക്കയുടെ കഥ പറയുന്നുണ്ട്. കാക്ക അരയന്നങ്ങളുമായി മത്സരിച്ചു പറന്നു. കടലിനു മീതേ അരയന്നങ്ങൾ അനായാസമായി പറന്നു. കാക്ക കുറെ പറന്നപ്പോൾ ചിറകു കുഴഞ്ഞു കടലിൽ വീണു ചത്തു. ഈ കഥ മനസ്സിൽ വച്ചുകൊണ്ടാവാം ആചാര്യൻ ഹംസങ്ങളെയും കാക്കയെയും ഉപമയിൽ പ്രയോഗിച്ചത്.

'ഹംസ'ശബ്ദം സന്ന്യാസിമാരിൽ ഉയർന്ന ഒരു വിഭാഗത്തെ കുറിക്കുന്ന സാങ്കേതികശബ്ദവുമാണ്. ആദ്ധ്യാത്മികതയുടെ ഉന്നതതലങ്ങളിൽ വിഹരിക്കുന്ന ഏകാന്തയോഗികളെ അന്തരിക്ഷത്തിൽ വളരെ ഉയരെ പർവതങ്ങളെയും മഹാസമുദ്രങ്ങളെയും കീഴിലാക്കി പറന്നു കളിക്കുന്ന അരയന്നങ്ങളുമായി താരതമ്യപ്പെടുത്തുന്നു. ജ്ഞാനത്തിന്റെ പ്രതീകമാണ് തൂവെള്ളനിറമുള്ള അരയന്നം. കാക്കയാകട്ടെ അജ്ഞാനത്തിന്റെയും അശുദ്ധിയുടെയും പ്രതീകവും. അരയന്നം പറക്കുന്ന മാർഗ്ഗത്തിലൂടെ കാക്കയ്ക്കു പറക്കാൻ സാദ്ധ്യമല്ല.

എങ്കിലും ഭഗവത്പ്രസാദം കൊണ്ട് സാധിക്കാത്തതായി ഒന്നുമില്ല. കാക്കയ്ക്ക് അരയന്നത്തിന്റെ കഴിവുകൾ കൊടുക്കാനോ അരയന്നത്തെ കാക്കയായോ കാക്കയെ അരയന്നമായോ മാറ്റാനോ ഭഗവദനുഗ്രഹത്തിനു സാധിക്കും. ഭഗവൻ, ഏകാന്തയോഗികളുടെ യോഗ്യതകളില്ലാത്ത ഞാൻ അവരുടെ അനുഭൂതികൾ ആഗ്രഹിക്കുന്നു. അരയന്നങ്ങളുടെ മാർഗ്ഗത്തിൽ പറക്കാൻ ആഗ്രഹിക്കുന്ന കാക്കയുടേതുപോലെ എന്റെ ആഗ്രഹം അത്യാഗ്രഹമായിരിക്കാം. എങ്കിലും നിന്തിരുവടിയുടെ കാരുണ്യമുണ്ടെങ്കിൽ എനിക്ക് എല്ലാ കഴിവുകളും ഉണ്ടാകാം. ഏകാന്തഭക്തി തന്ന് എന്നെ അനുഗ്രഹിക്കേണമേ. ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

*25. ഐയഞ്ചുമഞ്ചുമുടനയ്യാറുമെട്ടുമുട*
*നവ്വണ്ണമെട്ടുമുടനെൺമൂന്നുമേഴുമഥ*

***ചൊവ്വോടൊരഞ്ചുമപി രണ്ടൊന്നു തത്ത്വമതിൽ***
***മേവുന്നനാഥ ഹരിനാരായണായ നമഃ***

ഐയഞ്ചും - ഇരുപത്തഞ്ചും(5 x 5); ഉടൻ അഞ്ചും - അതോടു കൂടി അഞ്ചും; അയ്യാറും - പതിനൊന്നും(5+6); ഉടനെട്ടും - അതോടുകൂടി എട്ടും; അവ്വണ്ണം എട്ടും - അപ്രകാരം വീണ്ടും എട്ടും; ഉടൻ എണ്മൂന്നും - കൂടെ ഇരുപത്തിനാലും (8 x 3); അഥ ഏഴും - പിന്നെ ഏഴും; ചൊവ്വോടെ ഒരഞ്ചും - വേണ്ട തരത്തിൽ പിന്നെ ഒരഞ്ചും; രണ്ടൊന്ന് - മൂന്ന് (2+1); എന്ന തത്ത്വമതിൽ - എന്നിങ്ങനെ തൊണ്ണൂറ്റാറു തത്ത്വങ്ങളിൽ; മേവുന്ന നാഥ - സ്ഥിതി ചെയ്യുന്ന നാഥ; ഹരി നാരായണായ നമഃ - ഹരേ, നാരായണ, അങ്ങേക്കു നമസ്കാരം.

ഇരുപത്തഞ്ചും അഞ്ചും പതിനൊന്നും എട്ടും പിന്നെ ഒരെട്ടും വീണ്ടും ഒരെട്ടും പിന്നെ ഇരുപത്തിനാലും പിന്നെ ഏഴും വേണ്ടപോലെ പിന്നെ അഞ്ചും പിന്നെ മൂന്നും ഇങ്ങനെ തൊണ്ണൂറ്റാറു തത്ത്വങ്ങളിൽ വർത്തിക്കുന്ന നാഥനായ ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

ദൃശ്യവും അനുഭവിക്കാവുന്നതുമായ പ്രപഞ്ചത്തെ അപഗ്രഥിച്ച് ഉണ്മ കണ്ടെത്താനുള്ള മനുഷ്യൻെറ ഗവേഷണത്വരയുടെ ഫലമായി നമുക്ക് പല 'ദർശനങ്ങൾ' കിട്ടിയിട്ടുണ്ട്. കപിലമുനി ആചാര്യനായുള്ള സാംഖ്യവും കണാദൻ അവതരിപ്പിച്ച വൈശേഷികവും ഇവയിൽ രണ്ടെണ്ണമാണ്. രണ്ടും വ്യത്യസ്തമായ രീതികളിലെങ്കിലും പ്രപഞ്ചത്തെ അപഗ്രഥിച്ചറിയാൻ ശ്രമിക്കുന്നു.

ജീവിക്ക് പ്രപഞ്ചത്തെക്കുറിച്ചുള്ള അറിവ് ശരീരത്തിലൂടെ അനുഭവിച്ചുണ്ടാകുന്നതാണ്. കണ്ണ്, കാത്, നാവ്, ത്വക്ക്, മൂക്ക് എന്നിവയിലൂടെ കണ്ടും കേട്ടും രുചിച്ചും സ്പർശിച്ചും മണത്തും ബാഹ്യപ്രപഞ്ചത്തെ അനുഭവിക്കുന്നു. ഇവയിലൂടെ കിട്ടുന്ന അറിവിൻെറ അടിസ്ഥാനത്തിൽ നേരിട്ട് അറിവില്ലാത്തവയെക്കുറിച്ച് അഭ്യൂഹങ്ങൾ ഉണ്ടാക്കുന്നു. ഇങ്ങനെ ഉണ്ടാക്കുന്ന അറിവ് എത്രവരെ എത്തുമോ അത്രയേ ഉള്ളു ജീവിയെ സംബന്ധിച്ചിടത്തോളം പ്രപഞ്ചം എന്ന് മുമ്പു സൂചിപ്പിച്ചു. തൻെറ അവയവങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും ഉള്ള പരിമിതിയെക്കുറിച്ച് മനുഷ്യനു ബോധമുണ്ട്. ഇന്ദ്രിയങ്ങളുടെ പ്രവർത്തനശേഷി മാറുമ്പോൾ പ്രപഞ്ചത്തെക്കുറിച്ചുള്ള അവബോധത്തിനും മാറ്റം വരും.

കണ്ണിൽപ്പെടാത്ത സൂക്ഷ്മജീവികളെയും വസ്തുക്കളെയും കാണാൻ സഹായിക്കുന്ന സൂക്ഷ്മദർശിനികളും ദൂരെയുള്ളവയെ കാണാൻ സഹായിക്കുന്ന ദൂരദർശിനികളും നിർമ്മിച്ചപ്പോൾ പ്രപഞ്ചത്തെക്കുറിച്ചുള്ള അവബോധത്തിനു മാറ്റമുണ്ടായി. അതുപോലെ മനുഷ്യകർണ്ണങ്ങൾക്കു കേൾക്കാൻ കഴിയാത്ത ശബ്ദതരംഗങ്ങളെ കേൾക്കാനുള്ള ഉപാധികളും മനുഷ്യൻ ആവിഷ്കരിച്ചു. ഇങ്ങനെ 'ഭൗതികശാസ്ത്ര'ങ്ങളിലൂടെ പ്രപഞ്ചത്തെ പഠിക്കാൻ മനുഷ്യൻ യത്നിച്ചതിൻെറ ഫലമായി പ്രപഞ്ചശക്തികളെയും വ്യാപ്തിയെയും കുറിച്ച് നമുക്കുള്ള ബോധത്തിന് നിരന്തരമായി മാറ്റം വന്നുകൊണ്ടേയിരിക്കുന്നു. ഇതേ പ്രവർത്തനം ധ്യാനമനനാദികളിലൂടെ അന്തർമുഖമായി നടത്തിയ ഋഷിമാരും പ്രപഞ്ചസത്തയെക്കുറിച്ചറിഞ്ഞു. ഇരുകൂട്ടരും എത്തിച്ചേർന്നതു് ഒരേ സത്യത്തിലാണ്. ശാസ്ത്രജ്ഞനു ഭൗതികസാഹചര്യങ്ങളും വസ്തുക്കളും ഉപയോഗിച്ചുള്ള പരീക്ഷണനിരീക്ഷണങ്ങളിലൂടെ ബോദ്ധ്യപ്പെടുന്നവയെ മാത്രമേ അംഗീകരിക്കാനാകൂ. ദാർശനികനു് തൻെറ ദർശനങ്ങൾ വ്യക്തിപരമായ അനുഭൂതിയാണ്. അതു് അന്യർക്കു കൂടി പ്രയോജനപ്പെടണമെന്നു് കാരുണ്യപൂർവം കരുതി ശിഷ്യപരമ്പരകളിലൂടെ അവ പ്രചരിപ്പിക്കാൻ ശ്രമിച്ചു. ഗുരു പറഞ്ഞതു് ഉൾക്കൊള്ളാൻ കഴിയാത്ത ശിഷ്യന്മാരുടെ വ്യാഖ്യാനഭേദങ്ങളിലൂടെ പ്രചരിച്ചപ്പോൾ ഒട്ടൊരു അവ്യക്തതയും ദർശനങ്ങൾക്കു വന്നുകൂടിയിട്ടുണ്ട്.

ശരീരം ഉൾപ്പെടുന്ന പ്രപഞ്ചത്തിൻെറ പ്രവർത്തനത്തെയും പ്രതിപ്രവർത്തനത്തെയും അവയെ ആധാരമാക്കി ഉണ്ടാക്കിയ അഭ്യൂഹങ്ങളെയും അപഗ്രഥിച്ച് സാമാന്യവത്കരിക്കാൻ മനുഷ്യൻ നടത്തിയ പരിശ്രമത്തിൽ കണ്ടെത്തിയ ആധാരഘടകങ്ങളെയാണ് ഇവിടെ തത്ത്വങ്ങൾ എന്നു പറയുന്നതു്. ആചാര്യൻ എണ്ണിപ്പറയുന്ന തത്ത്വങ്ങൾ ഏതൊക്കെയാണെന്നു പരിശോധിക്കാം.

ഐയഞ്ചുമഞ്ചും - അഞ്ചുവീതമുള്ള അഞ്ചും പിന്നെ അഞ്ചും ചേർന്ന് മുപ്പതു തത്ത്വങ്ങൾ. അഞ്ചുവീതമുള്ള ആറു സമൂഹങ്ങൾ. ഓരോ സമൂഹവും ചുവടേ ചേർക്കുന്നു.

1. മഹാഭൂതങ്ങൾ - പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം - 5
2. ജ്ഞാനേന്ദ്രിയങ്ങൾ - കണ്ണ്, കാതു്, നാക്ക്, ത്വക്ക്, മൂക്ക് - 5

3. ജ്ഞാനേന്ദ്രിയവിഷയങ്ങൾ - രൂപം, ശബ്ദം, രസം, സ്പർശം, ഗന്ധം - 5

4. കർമ്മേന്ദ്രിയങ്ങൾ - വാക്ക്, പാണി, പാദം, പായു, ഉപസ്ഥം - 5

5. കർമ്മേന്ദ്രിയവിഷയങ്ങൾ - വചനം, ആദാനം, യാനം, വിസർജനം, ആനന്ദനം - 5

6. പ്രാണങ്ങൾ - പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ - 5

30

അയ്യാറും - ഇതിനെ 5 x 6 = 30 എന്നു ചില വ്യാഖ്യാതാക്കൾ കണക്കാക്കിയിരിക്കുന്നു. അപ്പോാം തത്ത്വങ്ങളുടെ സംഖ്യ 115 ആകും. ശാസ്ത്രങ്ങളിൽ 115 തത്ത്വങ്ങളെക്കുറിച്ചു പ്രസ്താവിച്ചു കാണുന്നില്ല. 5+6= 11 എന്ന കണക്കാണു വേണ്ടത്. അപ്പോൾ തത്ത്വസംഖ്യ 96 എന്നു കിട്ടും. അതു് സർവ്വസമ്മതവുമാണ്.

7. ഉപപ്രാണന്മാർ - നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ - 5

8. ആധാരങ്ങൾ - മൂലാധാരം, സാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞാ - 6

11

എട്ടും അവ്വണ്ണമെട്ടും

9. രാഗങ്ങൾ - രാഗം, ദ്വേഷം, കാമം, ക്രോധം, മാത്സര്യം, മോഹം, ലോഭം, മദം - 8

10. കരണങ്ങളും - മനസ്സ്, ബുദ്ധി, ചിത്തം,അഹങ്കാരം - 4
അവയുടെ പ്രവർത്തനങ്ങളും - സങ്കല്പം, നിശ്ചയം, അഭിമാനം,അവധാരണം - 4

16

എണ്മൂന്ന് - മൂന്നു വീതമുള്ള എട്ടെണ്ണം

11. മൂന്നു നാഡികൾ - ഇഡ, പിംഗല, സുഷുമ്ന - 3

12. മൂന്നു മണ്ഡലങ്ങൾ - അഗ്നിമണ്ഡലം, സൂര്യമണ്ഡലം, ചന്ദ്രമണ്ഡലം - 3

13. മൂന്നു ഏഷണകൾ - പുത്രൈഷണ, ദാരൈഷണ, അർത്ഥൈഷണ - 3

14. മൂന്നു ദോഷങ്ങൾ - വാതം, പിത്തം, ശ്ലേഷ്മം - 3

| | | | |
|---|---|---|---|
| 15. | മൂന്നു ഗുണങ്ങൾ - സത്വം, രജസ്സ്, തമസ്സ് | - | 3 |
| 16. | മൂന്നു അവസ്ഥകൾ - ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി | - | 3 |
| 17. | മൂന്നു താപങ്ങൾ - ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം | - | 3 |
| 18. | മൂന്നു ദേഹങ്ങൾ - സ്ഥൂലം, സൂക്ഷ്മം, കാരണം | - | 3 |
| | | | 24 |

ഏഴുമഥ ചൊവ്വോടൊരഞ്ചുമപി രണ്ടൊന്ന്

| | | | |
|---|---|---|---|
| 19. | ഏഴുധാതുക്കൾ - ത്വക്ക്, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം | - | 7 |
| 20. | അഞ്ചു കോശങ്ങൾ - അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം | - | 5 |
| 21. | മൂന്നു മൂർത്തികൾ (2+1=3) - ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ | - | 3 |
| | | | 15 |

ഇങ്ങനെ തൊണ്ണൂറ്റാറു തത്ത്വങ്ങൾ. ഇതിൽ അല്പാല്പം വ്യത്യാസത്തോടെയും തത്ത്വങ്ങളെ ആചാര്യന്മാർ വിവരിച്ചിട്ടുണ്ട്. ആ വ്യത്യാസങ്ങൾ ഉപരിപ്ലവമാകയാൽ ഗൗരവമായി കണക്കാക്കേണ്ടതില്ല. ഈ തത്ത്വങ്ങളുടെ പട്ടിക ശ്രദ്ധിച്ചാൽ ശരീരസ്ഥനായ ജീവന് ശരീരം എന്ന ഉപാധിയിലൂടെ പ്രപഞ്ചത്തെക്കുറിച്ചുണ്ടാകുന്ന അനുഭൂതികളുടെ അടിസ്ഥാനഘടകങ്ങളെയാണ് തത്ത്വങ്ങളായി വിവരിക്കുന്നതെന്നു കാണാം. പ്രത്യക്ഷദർശനവും അതിനെ ആധാരമാക്കിയുള്ള അനുമാനങ്ങളും. ഈ തത്ത്വങ്ങൾ തികച്ചും ഭൗതികമാണ്.

ഈ തത്ത്വങ്ങളിലെല്ലാം മേവുന്ന നാഥനായി ഹരിയെ അവതരിപ്പിച്ചിരിക്കുന്നു. വിഷ്ണു എന്ന പദത്തിന് 'വ്യാപിക്കുന്നവൻ' എന്ന് അർത്ഥം. ഏകനും അനാദ്യന്തനുമായ ഭഗവാൻ അഥവാ ബ്രഹ്മം ത്രിമൂർത്തികളായും ത്രിഗുണങ്ങളായും പഞ്ചഭൂതങ്ങളായും പ്രതിഭാസിക്കുന്നു. പഞ്ചഭൂതങ്ങളുടെ പല വിധത്തിലുള്ള ചേരുവകൾ കൊണ്ട് ത്രിഗുണങ്ങളിൽ ഓരോന്നിനും ഏറ്റക്കുറച്ചിലുകളുള്ള ബഹുരൂപവും ചരാചരാത്മകവുമായ പ്രപഞ്ചം

പ്രതീയമാനമാകുന്നു. ജീവനുള്ളവയും ജഡവുമായ എല്ലാ വസ്തുക്കളും എല്ലാ പ്രതിഭാസങ്ങളും പരസ്പരാശ്രയമുള്ളവയാണ്. ഒന്നും സ്വതന്ത്രമല്ല. ആധാരാധേയബന്ധമോ കാര്യകാരണബന്ധമോ ഭോജ്യഭോക്തൃബന്ധമോ എല്ലാത്തിനെയും പരസ്പരം ഘടിപ്പിക്കുന്നു. മറ്റുള്ളതിനു പ്രയോജനപ്പെടാതെ ഒരു അണുപോലും ചലിക്കുന്നില്ല; ഒരു പുൽക്കൊടി പോലും മുളയ്ക്കുന്നില്ല. നിയതവും അലംഘനീയവുമായ ശക്തി ഓരോ ജീവിയിലും കേന്ദ്രമായും ജീവിയുടെ ശരീരമാകെ വ്യാപിച്ചും പ്രവർത്തിക്കുന്നു. അതേ ശക്തി തന്നെ പ്രപഞ്ചകേന്ദ്രമായും അഖിലപ്രപഞ്ചവ്യാപ്തമായും വർത്തിച്ച് അതിന്റെ ഉത്പത്തിമുതൽ ലയപര്യന്തമായ പരിണാമത്തിനു കാരണമാകുന്നു.

തത്ത്വസംഖ്യ ഇനിയും അപഗ്രഥിച്ച് പല മടങ്ങാക്കാം. തൊണ്ണൂറ്റാറിനെ തൊണ്ണൂറ്റാറുകോടിയായോ അതിന്റെ ബഹുകോടിയായോ ആക്കി വർദ്ധിപ്പിക്കാം. എങ്ങനെ കണക്കാക്കിയാലും അതിൽ കുടികൊള്ളുകയും അതിനു കാരണഭൂതമാകുകയും ചെയ്യുന്നത് ഭഗവാൻ തന്നെയാണ്.

അപ്രകാരമുള്ള നാഥാ, ഹരേ, നാരായണ, നിന്തിരുവടിക്കു നമസ്കാരം.

***26. ഓതുന്നു ഗീതകളിതെല്ലാമിതിന്നു പൊരു-***
***ളേതെന്നു കാണ്മതിനു പോരാ മനോബലവും***
***ഏതെങ്കിലും കിമപി കാരുണ്യമിന്നു തവ***
***സാധിക്കവേണ്ടു ഹരി നാരായണായ നമഃ***

ഗീതകൾ - ഭഗവദ്ഗീതയും അതുപോലുള്ള ഗ്രന്ഥങ്ങളും; ഇതെല്ലാം - ഇങ്ങനെയുള്ള തത്ത്വങ്ങൾ മുഴുവൻ; ഓതുന്നു - പറയുന്നു; ഇതിന്നു പൊരുൾ - ഇതിന്റെയെല്ലാം അർത്ഥം; ഏതെന്നു കാണ്മതിന് - ഏതാണെന്നു കണ്ടറിയാൻ; പോരാ മനോബലവും - മനസ്സിനു ബലവും പോരാ; ഏതെങ്കിലും - അത് എങ്ങനെയുമാകട്ടെ; തവ - അങ്ങയുടെ; കിമപികാരുണ്യം - കുറച്ചു

*വരി 1. ഗീതയിലിതെല്ലാം, ഗീതകളിലെല്ലാം, ഗീതകളതെല്ലാം; അതിന്നു, അതെന്നു, ഇതെന്നു*
*വരി 2. എന്തെന്നു*
*വരി 3. ഏതാകിലും, തവഹി, കാരുണ്യമൊന്നു തവ*
*വരി 4. വേണ്ടതിഹ, വേണമിഹ, വേണ്ടുതിതു, വേണ്ടുതിഹ*

കാരുണ്യം; ഇന്നു് - ഇപ്പോൾ; സാധിക്ക വേണ്ടു - സാധിക്കേണ്ടതായിരിക്കുന്നു; ഹരിനാരായണായ നമഃ- ഹരേ, നാരായണാ നിന്തിരുവടിക്കു നമസ്കാരം.

ഭഗവദ്ഗീതയും അതുപോലുള്ള ഗ്രന്ഥങ്ങളും മുമ്പു പറഞ്ഞ തത്ത്വസാരം ഓതുന്നുണ്ടു്. ഇതിൻെറയെല്ലാം പൊരുൾ അറിയാനുള്ള മനോബലം എനിക്കില്ല. അതു് എങ്ങനെയുമാകട്ടെ, ഭഗവൻ, അങ്ങയുടെ കാരുണ്യം അല്പമെങ്കിലും എനിക്കു നേടേണ്ടിയിരിക്കുന്നു. ഹരേ, നാരായണ, അതിനായി നിന്തിരുവടിക്കു നമസ്കാരം.

'ഗീതകൾ' എന്ന ബഹുവചനപ്രയോഗം ഭഗവദ്ഗീതയെയും അതുപോലുള്ള തത്ത്വപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളെയും പൊതുവെ കുറിക്കുന്നു. 'ഗീത' എന്ന പേരിൽത്തന്നെ വ്യാധഗീത, അനുഗീത, അഷ്ടാവക്രഗീത, രാമഗീത, ഗുരുഗീത എന്നിങ്ങനെ പ്രസിദ്ധമായി പലതുണ്ടു്. വേദങ്ങൾ, ഉപനിഷത്തുകൾ, വേദാന്തഗ്രന്ഥങ്ങൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, ശാസ്ത്രങ്ങൾ തുടങ്ങിയവയെല്ലാം പ്രപഞ്ചരഹസ്യങ്ങൾ ചർച്ച ചെയ്യുന്നുണ്ടു്. ഈശ്വരസാക്ഷാത്കാരത്തിലേക്കു നയിക്കുന്ന സമ്പ്രദായങ്ങളും നിരവധിയുണ്ടു്. ഇവയെല്ലാം പരമസത്യത്തെ പല തരത്തിൽ അവതരിപ്പിക്കുന്നു. വാസനയും കർമ്മപരിപാകവും അനുസരിച്ചു് ആചാര്യന്മാർക്കുണ്ടായ ദർശനങ്ങൾ ഗുരുശിഷ്യപരമ്പരാക്രമത്തിൽ പ്രചരിച്ചു് ഇപ്പോൾ ഗ്രന്ഥരൂപത്തിൽ നമുക്കു് ഇവയിൽ പലതും ലഭ്യമാണു്.

മുൻപദ്യത്തിൽ ജീവിയും പ്രപഞ്ചവുമായുള്ള ബന്ധത്തെ തൊണ്ണൂറ്റാറു തത്ത്വങ്ങളായി വിവരിച്ചു. ആ തത്ത്വങ്ങളിൽ വ്യാപ്തനായ നാഥനാണു് ഭഗവാനെന്നും പറഞ്ഞു. സംഖ്യകളും സംഖ്യകൾ സൂചിപ്പിക്കുന്ന തത്ത്വങ്ങളും പല തരത്തിൽ ഗീതകളിൽ കാണാം. അവയുടെ സാരം കണ്ടറിയാനുള്ള മനോബലം തനിക്കു് ഇല്ലെന്നു് ആചാര്യൻ ദുഃഖിക്കുന്നു. ആചാര്യന്മാരുടെ ദർശനങ്ങളുടെ പൊടിപ്പും അറ്റവും കണ്ടു് അതൊക്കെ മനസ്സിലായെന്നു സ്വയം ധരിക്കുകയും മറ്റുള്ളവരെ പഠിപ്പിക്കുകയും ചെയ്യാൻ തുനിയുന്നവരുണ്ടു്. സർവശാസ്ത്രപാരംഗതനായ തുഞ്ചത്താചാര്യൻെറ വിനയം നോക്കുക. ''ഇതിന്നു പൊരുളേതെന്നു കാണ്മതിനു പോരാ മനോബലവും''.

ശാസ്ത്രങ്ങളിൽ ഉള്ളതുകൊണ്ടു കാര്യമായില്ല. ഏട്ടിലെ പശു പുല്ലു തിന്നുകയില്ല. അതിനെ കറന്നു പാലെടുക്കാനും സാധ്യമല്ല.

ശാസ്ത്രതത്ത്വങ്ങളുടെ പരിചയമല്ല, എല്ലാ ശാസ്ത്രങ്ങളുടെയും വിഷയമായ നാഥൻെറ അനുഗ്രഹമാണു വേണ്ടത്. അതു ലഭിക്കുന്നതിനു ഒരു മാർഗ്ഗമേയുള്ളു; ഭഗവാൻെറ കാരുണ്യം. അതുണ്ടായാൽ ജ്ഞാനം തനിയെ ഉണ്ടായിക്കൊള്ളും അപ്പോൾ ഗീതകളിലും വേദാന്താദിശാസ്ത്രങ്ങൾ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളിലും പറയുന്ന കാര്യങ്ങളുടെ പൊരുൾ ഉൾക്കൊള്ളാനുള്ള മനോബലവും ഉണ്ടായിക്കൊള്ളും. ഭഗവാൻെറ കാരുണ്യം നേടാൻ കഴിയുന്നില്ലെങ്കിലോ, ഏതു ഗീതയുടെ പൊരുളും ഉള്ളിൽ കടക്കുകയില്ല.

ചരാചരഗുരുവായ ഭഗവാനെത്തന്നെ ഗുരുവായി സ്വീകരിച്ചാൽ, ആ ഗുരുവിൻെറ കരുണാകടാക്ഷം നേടാൻ സാധിച്ചാൽ നേടാനാവാത്തത് ഒന്നുമില്ല. അതിനായി ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*27. ഔദുംബരത്തിൽ മശകത്തിനു തോന്നുമിതിൻ*
*മീതേ കദാപി സുഖമില്ലെന്നിതപ്പരിചു*
*ചേതോവിമോഹിനി മയക്കായ്ക മായ തവ*
*ദേഹോഽഹമെന്നവഴി നാരായണായ നമഃ*

ഔദുംബരത്തിൽ - ഉദുംബരത്തെ സംബന്ധിച്ചതിൽ; മശകത്തിന്ന് - കൊതുകിന്; ഇതിന്മീതേ - ഇതിലധികം; കദാപി - ഒരിക്കലും; സുഖമില്ലെന്നു തോന്നും - ആനന്ദമില്ലെന്നു തോന്നും; അപ്പരിച് - ആ രീതിയിൽ; ചേതോവിമോഹിനി - മനസ്സിനെ മോഹിപ്പിക്കുന്നവാം (ആയ); തവ മായ - നിന്തിരുവടിയുടെ മായ; ദേഹോഽഹമെന്ന വഴി - ഞാൻ ദേഹമാണ് എന്ന തോന്നലുണ്ടാക്കി; മയക്കായ്ക - വ്യാമോഹിപ്പിക്കാതിരിക്കട്ടെ; നാരായണായ നമഃ- നാരായണ, നിന്തിരുവടിക്കു നമസ്കാരം.

ഔദുംബരത്തിലുള്ള മശകത്തിന് ഇതിൽക്കൂടുതൽ മറ്റൊരു സുഖമില്ല എന്നു തോന്നും.ആ രീതിയിൽ ഞാൻ ദേഹമാണ് എന്ന തോന്നൽ എന്നിലു ണ്ടാക്കി നിന്തിരുവടിയുടെ, മനസ്സു മയക്കുന്ന മായ എന്നെ മയക്കാതിരി

---

*വരി 1. ഔ ദുംബരത്തു; തോന്നുമിതിൽ, തോന്നുമതിൽ*

*വരി 2. സുഖം കിമപിയില്ലെന്നു തൽപരിചു, സുഖം കുഹചിലില്ലെന്നു തൽപരിചു, കദാചിൽ സുഖമില്ലെന്നിതപ്പരിചു, തദാപി സുഖമില്ലെന്നിതപ്പരിചു.*

*വരി 4. ദേഹോഹമെന്നിവയിൽ, എന്നമയിൽ.*

ക്കുന്നതിന് നാരായണാ, നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.

'ഔദുംബരം' എന്നതിന് 'ഉദുംബരത്തെ സംബന്ധിച്ചത്' എന്നർത്ഥം. ഉദുംബരത്തിന് അത്തിമരം എന്നും ഒരിനം കുഷ്ഠരോഗം എന്നും അർത്ഥമുണ്ട്. മറ്റു പല അർത്ഥങ്ങളും ഉള്ളവ സന്ദർഭത്തിനു യോജിക്കുകയില്ല. അത്തിമരക്കാട് എന്നും അത്തിപ്പഴം എന്നും വൃക്ഷവുമായി ബന്ധപ്പെട്ട അർത്ഥങ്ങൾ. ഉദുംബരം പോലെ ചെമ്പിന്റെ നിറത്തിൽ തടിപ്പുകളും വ്രണങ്ങളും ഉണ്ടാകുന്ന കുഷ്ഠരോഗത്തിന് ആയുർവേദത്തിൽ ഔദുംബരം എന്നു സംജ്ഞയുണ്ട്.

'മശകം' എന്ന പദം മുഖ്യമായും കൊതുകിനെ കുറിക്കാനാണു പ്രയോഗിക്കാറുള്ളത്. കൊതുകിനെപ്പോലെ കടിക്കുന്ന ചെറുജീവി എന്നും അർത്ഥമുണ്ട്. ഔദുംബരത്തിന് അത്തിപ്പഴം എന്ന് അർത്ഥമെടുത്താൽ കൃമി എന്നു മശകത്തിന് അർത്ഥം പറയാം. അത്തിപ്പഴം കാഴ്ചയ്ക്കു ഭംഗിയുള്ളതാണെങ്കിലും അതു പൊളിച്ചുനോക്കിയാൽ നിറയെ കൃമിയായിരിക്കും. 'മശക'ശബ്ദത്തിനു 'കൃമി' എന്നർത്ഥമില്ലെങ്കിലും ആചാര്യൻ ഉപയോഗിച്ച അലങ്കാരത്തിന് 'കൃമി' എന്ന് അർത്ഥം സ്വീകരിച്ചാൽ സാരസ്യം കൂടും. ഈ കൃതി മുമ്പു വ്യാഖ്യാനിച്ച പലരും കൃമി എന്ന അർത്ഥം സ്വീകരിച്ചു കാണുന്നു. ആൺകൊതുകുകൾ പഴച്ചാറ് ഇഷ്ടപ്പെടുന്നവയാണ്. പഴച്ചാറു കുടിക്കാൻ അത്തിപ്പഴത്തിൽ ചെന്നു പറ്റുന്ന കൊതുക് എന്നും വ്യാഖ്യാനിക്കാം.

ഔദുംബരത്തിന് അത്തിമരക്കൂട്ടം എന്ന് അർത്ഥമെടുത്താൽ തണുപ്പും കാടുമുള്ളിടത്ത് കൊതുകു ധാരാളമായി കാണപ്പെടുന്നതു കൊണ്ട് ആ അർത്ഥവും ചേരും. എങ്കിലും കൃമി എന്നതിനോളം സാരസ്യം ഇല്ലെന്നു സമ്മതിക്കേണ്ടി വരും.

ഔദുംബരത്തിനു കുഷ്ഠരോഗം എന്ന അർത്ഥം സ്വീകരിച്ചാൽ ആ രോഗം ബാധിച്ച ഭാഗത്തു രക്തം കുടിക്കാനെത്തുന്ന കൊതുക് എന്നു വ്യാഖ്യാനം.

ഔദുംബരത്തിൽ ചെന്നു പറ്റുന്ന മശകത്തിന് ഇതിനെക്കാൾ സുഖം മറ്റൊരിടത്തും ഇല്ല എന്നു തോന്നും. ഔദുംബരത്തെ വിഷയസുഖങ്ങളുടെയും മശകത്തെ അതിൽ ഭ്രമിക്കുന്ന ജീവന്റെയും പ്രതീകങ്ങളായി

സ്വീകരിച്ചിരിക്കുന്നു. അത്തിപ്പഴത്തിൻെറ രസം കവർപ്പുകലർന്നതാണ്. വിഷയസുഖങ്ങൾ ശരിക്ക് അപഗ്രഥിച്ചു നോക്കിയാൽ അവയിൽ സുഖത്തിലേറെ ദുഃഖമാണുള്ളതെന്നു കാണാം. സുഖമെന്നു തോന്നുന്ന അല്പമാത്രമായ അനുഭൂതിക്കു പിന്നിൽ ദുഃഖത്തിൻെറ നീണ്ട അനുഭവം കാണും. എങ്കിലും ആ സുഖത്തിനു വേണ്ടിയുള്ള മോഹം മനുഷ്യനെ ദുഃഖം ഏറ്റുവാങ്ങാൻ പ്രേരിപ്പിക്കുന്നു. ബുദ്ധിയും വിവേകവും അറിവും ഉണ്ടായിരിക്കെത്തന്നെ മശകത്തെപ്പോലെ മനുഷ്യൻ വിഷയസുഖമാകുന്ന അത്തിപ്പഴത്തിൽ പറ്റിക്കൂടുന്നു. എന്നു മാത്രമല്ല, ഇതിനെക്കാൾ സുഖം മറ്റൊരിടത്തുമില്ലെന്ന് സ്വയം വിശ്വസിപ്പിക്കുകയും ചെയ്യുന്നു.

ഇങ്ങനെ തോന്നാൻ കാരണം ഭഗവാൻെറ ചേതോവിമോഹിനിയായ മായയുടെ പ്രവർത്തനമാണ്. ആ മായയെ 'ചേതോവിമോഹിനി' എന്നാണ് ആചാര്യൻ വിശേഷിപ്പിക്കുന്നത്. ജ്ഞാനികളുടെ മനസ്സിനെപ്പോലും മോഹിപ്പിക്കുന്നവൾ.

അറിവില്ലാത്തതു കൊണ്ടല്ല മനുഷ്യന് ഞാൻ എന്ന ബോധവും ഞാൻ ദേഹമാണെന്ന തോന്നലും ഉണ്ടാകുന്നത്. മഹാമായാപ്രവർത്തനമാണ് അതിനു കാരണം. മഹാമായ ത്രിമൂർത്തികളെയും ദേവന്മാരെയും ഋഷിമാരെയും മോഹിപ്പിക്കുന്നു. മായയെ ജയിക്കാൻ എളുപ്പമല്ല.

''ത്രിഭിർഗുണമയൈർഭാവൈരേഭിഃ സർവമിദം ജഗത്
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം
ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ''

(ഭഗവദ്ഗീത.7.13-14)

[സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളുടെ വികാരങ്ങളായ ഈ വസ്തുക്കളെക്കൊണ്ട് മോഹിതമായ ഈ ജഗത്ത് ഇവയിൽ നിന്നു പരനായ എന്നെ അറിയുന്നില്ല. ഈശ്വരസംബന്ധിയും ത്രിഗുണാത്മികയുമായ ഈ എൻെറ മായയെ അതിക്രമിക്കാൻ സാദ്ധ്യമല്ല. എന്നെത്തന്നെ ശരണം പ്രാപിക്കുന്നവർ ഈ മായയെ കടക്കുന്നു].

മായയുടെ പ്രവർത്തനത്തിനു കീഴ്പ്പെടുന്ന മനുഷ്യൻ താൻ ദേഹമാണ്

എന്നു ധരിച്ചുപോകുന്നു. ആചാര്യൻ അദ്ധ്യാത്മരാമായണത്തിൽ ഈ ആശയം കൂടുതൽ വ്യക്തമായി പ്രതിപാദിക്കുന്നുണ്ടു്.

"ദേഹം നിമിത്തമഹംബുദ്ധി കൈക്കൊണ്ടു
മോഹം കലർന്നു ജന്തുക്കൾ നിരൂപിക്കും
ബ്രാഹ്മണോƒഹം നരേന്ദ്രോƒഹമാഢ്യോƒഹമെ-
ന്നാമ്രേഡിതം കലർന്നീടും ദശാന്തരേ
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചു പോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞു പോയീടിലാം
മണ്ണിനു കീഴായ് കൃമികളായ് പോകിലാം
നന്നല്ല ദേഹം നിമിത്തം മഹാമോഹം
ത്വങ്മാംസരക്താസ്ഥിവിൺമൂത്രരേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായാമയമായ് പരിണാമിയായൊരു
കായം വികാരിയായുള്ളൊന്നിതധ്രുവം
.........................................................................
ദേഹോഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും
ദേഹമല്ലോർക്കിൽ ഞാനായതാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതു വിദ്യയും

(അയോദ്ധ്യാകാണ്ഡം- ലക്ഷ്മണോപദേശം).

കുഷ്ഠരോഗിയുടെ ശരീരത്തിലെ രക്തം കുടിക്കുന്ന പെൺകൊതുകിനെപ്പോലെയോ അത്തിപ്പഴത്തിലെ കവർപ്പുള്ള ചാറു കുടിക്കുന്ന ആൺകൊതുകിനെപ്പോലെയോ അത്തിപ്പഴത്തിനുള്ളിൽ നുളയുന്ന പുഴുവിനെപ്പോലെയോ വിഷയസുഖത്തിൽ ആകൃഷ്ടനാകുന്ന ജീവി അതിനപ്പുറം വേറെ സുഖമില്ലെന്നു കരുതുന്നു. ശരീരമാണു താൻ എന്നു ധരിക്കുന്നതുകൊണ്ടു് ശരീരത്തിനു താത്കാലികമായ സുഖം തരുന്ന വസ്തുക്കളിൽ ഭ്രമമുണ്ടാകുന്നു. ചേതോവിമോഹിനിയായ മായയുടെ ഈ

മയക്കുന്ന ശക്തിയെ ഭേദിക്കാൻ മനുഷ്യനു സാധാരണഗതിയിൽ കഴിയുകയില്ല. അതിനു് ഒരേ ഒരു മാർഗ്ഗമേയുള്ളു. മായാമയനായ ഭഗവാന്റെ അനുഗ്രഹം. അങ്ങയുടെ മായ എന്നെ മയക്കാതിരിക്കാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*28. അംഭോജസംഭവനുമൻപോടു നീന്തി ബത*
*സമ്മോഹവാരിധിയിലെന്നേടമോർത്തു മമ*
*വൻപേടി പാരമിതു നമ്മോടടായ്‌വതിനു*
*മുൻപേതൊഴാമടികൾ നാരായണായ നമഃ*

അംഭോജസംഭവനും- ബ്രഹ്മാവും; സമ്മോഹവാരിധിയിൽ- മോഹമാകുന്ന സമുദ്രത്തിൽ; അൻപോടു നീന്തി ബത- നീന്തിപ്പോയി എന്നതു് അദ്ഭുതം; എന്നേടം ഓർത്തു്- എന്നകാര്യം ചിന്തിച്ച്; മമ- എനിക്കു്; വൻപേടിപാരം- വലിയ പേടി വർദ്ധിക്കുന്നു; ഇതു നമ്മോടു്- ഈ മോഹം എന്നോടു്; അടായ്‌വതിനു്- സമീപിക്കാതിരിക്കുന്നതിനു്; അടികൾ മുൻപേ തൊഴാം- തൃപ്പാദങ്ങൾ നേരത്തേകൂട്ടി വന്ദിക്കുന്നു; നാരായണായ നമഃ- നാരായണനായി നമസ്കാരം.

ലോകപിതാമഹനായ ബ്രഹ്മദേവൻ മുമ്പു് സമ്മോഹസമുദ്രത്തിൽ നീന്തി എന്നതു് ഓർക്കുമ്പോൾ എനിക്കു ഭയം തോന്നുന്നു. ബ്രഹ്മദേവനെയും കീഴ്പ്പെടുത്തിയ മോഹം എന്നെ സമീപിക്കാതിരിക്കാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ബ്രഹ്മദേവൻ സമ്മോഹവാരിധിയിൽ നീന്തിയ സംഭവം ആചാര്യൻ ശ്രീമഹാഭാഗവതത്തിൽ ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു.

"............മുന്നമാദിനായകൻ തന്റെ
നാഭിപങ്കജത്തിലുത്പന്നനാം ചതുർമ്മുഖൻ
തന്നുടെ മൂലം ഗ്രഹിയാഞ്ഞു താൻ പരിഭ്രമി-
ച്ചന്വേഷിച്ചാനനേകായിരം സംവത്സരം

---

*വരി 2. വന്മോഹവാരിധിയിൽ*
*വരി 3. ഇവ നമ്മോടടായ്‌വതിനു, അവ നമ്മോടടായ്‌വതിനു, അതു നമ്മോടടായ്‌വതിനു...*

നിന്നുഴന്നേറ്റം വലഞ്ഞെത്രയും വിഷണ്ണനായ്
ഖിന്നനായ് കമലമൂലത്തെയുമറിയാതെ
സംഭ്രമിച്ചീടും കാലമേകാത്മാ ജഗന്മയൻ
തമ്പുരാനല്പം പ്രസാദിക്കയാൽ നിജതത്ത്വം
സമ്പ്രതി ഹൃദി തെളിവോടുണർന്നതും ഭക്ത്യാ
കമ്പമെന്നിയേ സേവിച്ചാനന്ദസമന്വിതം
കാലമൊട്ടേറെക്കഴിഞ്ഞീടിനോരനന്തരം
ഭൂലോകപാലനായോരാദിനായകനെയും
കാണായ്‌വന്നിതു കിരീടായുതാർക്കവത് പ്രഭം
നാനാദിഗ്വ്യാപ്തം ബഹുലാനന്ദകരപദം
ശ്രീവത്സവക്ഷോദേശം ശംഖചക്രാബ്ജഗദാ-
ദ്യായുധാവൃതം പീതവാസസം ജഗന്നാഥം
ഹാരകേയൂരകടകാംഗുലീയകപരി-
ഷ്കാരശോഭിതം നീലനീരദകളേബരം
ശേഷശായിനം തെളിവോടു കണ്ടുണ്ടായ സ-
ന്തോഷചേതസാ കൂപ്പിസ്തുതിച്ചാൻ പലതരം''.

[നൈമിത്തികപ്രളയകാലത്തു് ദേവന്മാർ, മനുഷ്യർ തുടങ്ങിയവയെയെല്ലാം തന്നിൽ ലയിപ്പിച്ചുകൊണ്ടു് ഭഗവാൻ ജലത്തിൽ യോഗനിദ്ര ചെയ്തു. പ്രളയാവസാനത്തിൽ സൃഷ്ട്യഭിവാഞ്ഛ ഉണർന്നപ്പോൾ ഭഗവാൻ സൃഷ്ടിസ്ഥിതിലയകാരണമായ 'കാലം' എന്ന ശക്തിയെ ഉണർത്തി. തന്നിൽ ലയിച്ചിരിക്കുന്ന പ്രപഞ്ചത്തിൻെറ ഭൂതസൂക്ഷ്മവർഗ്ഗം ഭഗവാൻെറ ഇച്ഛാശക്തി മൂലം പ്രവർത്തനോന്മുഖമായിത്തീർന്ന കാലശക്തിയുടെ പ്രേരണകൊണ്ടു് രജോഗുണപ്രധാനമായി ഭഗവാൻെറ നാഭീദേശത്തു നിന്നു് ഒരു താമരയുടെ രൂപത്തിൽ പുറത്തു വന്നു. ആ താമരയിൽ നിന്നു പ്രസരിച്ച പ്രകാശം പ്രളയജലത്തെ പ്രകാശമാനമാക്കി. ഭഗവാൻ സ്വയം അതിൽ പ്രവേശിച്ചു. അപ്പോൾ അതിനുള്ളിൽ സ്വയംഭൂവായ ബ്രഹ്മദേവൻ ഉണ്ടായി. താമരയുടെ കർണ്ണികയിലിരുന്നു് ബ്രഹ്മദേവൻ മുമ്പു താൻ സൃഷ്ടിച്ച ലോകം എവിടെയെന്നു

നിരീക്ഷിച്ചു. കാണാത്തതുകൊണ്ടു് നാലുദിക്കുകളിലേക്കും നോക്കി. അപ്പോൾ ദേവനു് നാലുമുഖങ്ങളുണ്ടായി. പ്രളയകാലത്തു് എല്ലാ ഗുണങ്ങളും ഭഗവാനിൽ ലയിച്ചതിനാൽ ബ്രഹ്മദേവന്റെ സ്മൃതിയും ജ്ഞാനവും ഭഗവാനിൽ ലയിച്ചുപോയിരുന്നു. താനാരാണു്, താൻ ഇരിക്കുന്ന താമരയ്ക്കു് ആധാരമെന്താണു് എന്നിങ്ങനെ ചിന്തിച്ച്ു ഉത്തരം കിട്ടാതെ തേടി കണ്ടു പിടിക്കാൻ ബ്രഹ്മാവു തുനിഞ്ഞു. താമരയുടെ നാളത്തിലൂടെ ഉള്ളിൽ കടന്നു തന്റെ ഉത്പത്തിസ്ഥാനം ഏതെന്നു പ്രളയജലത്തിലെല്ലാം തേടിയിട്ടും കണ്ടെത്തിയില്ല. വളരെക്കാലം അന്വേഷിച്ചിട്ടും കണ്ടെത്താനാകാതെ വീണ്ടും തന്റെ ആസ്ഥാനമായ കമലത്തിന്റെ കർണ്ണികയിൽ വന്നിരുന്നു് ശ്വാസമടക്കി, ചിത്തവ്യാപാരങ്ങളെ രോധിച്ചു് സമാധിയോഗത്തെ ആശ്രയിച്ചു. അപ്പോൾ ധവളവർണ്ണമായ ആദിശേഷശരീരത്തിൽ ശയിക്കുന്ന തേജോമയനായ വിഷ്ണുഭഗവാനെ ബ്രഹ്മാവു കണ്ടു. (ബ്രഹ്മാവു തന്റെ ഉള്ളിൽ തെളിഞ്ഞുകണ്ട രൂപവും തുടർന്നു് ബ്രഹ്മാവു ഭഗവാനെ സ്തുതിച്ചു ചെയ്യുന്ന സ്തുതിയും ആചാര്യൻ വളരെ സംഗ്രഹിച്ചാണു് ശ്രീ മഹാഭാഗവതത്തിൽ ചേർത്തിട്ടുള്ളതു്. ഭാഗവതംമൂലം തൃതീയസ്കന്ധം എട്ടും ഒമ്പതും അദ്ധ്യായങ്ങളിൽ ഈ ഭാഗം വിവരിച്ചിട്ടുണ്ടു്.) സ്തോത്രം കൊണ്ടു് ബ്രഹ്മദേവൻ ഭഗവാനെ പ്രസാദിപ്പിച്ചു് ഭഗവാന്റെ അനുഗ്രഹം കൊണ്ടു് സൃഷ്ടിക്കു ശക്തനായിത്തീർന്നു].

ഈ കഥയിൽ ശ്രദ്ധിക്കേണ്ട ഒരു കാര്യം ബ്രഹ്മാവു് പുറമേ തിരഞ്ഞു നോക്കിയിട്ടു് ഭഗവാനെ കണ്ടെത്തിയില്ല എന്നതാണു്. അനേകകാലം പുറമേ തേടിയിട്ടും കാണാത്ത ഉണ്മ ഉള്ളിലേക്കു നോക്കിയപ്പോൾ പ്രകാശിച്ചു കാണുകയും ചെയ്തു. അന്തർമുഖത്വമാണു് ഈശ്വരസാക്ഷാത്കാരത്തിനു് ആവശ്യം. തന്നിൽത്തന്നെയുള്ള ഭഗവാനെ ഉള്ളിലേക്കു നോക്കി കണ്ടെത്തുന്നതു് എളുപ്പം. തനിക്കു പുറത്തുള്ളതും ഭഗവദ്രൂപം തന്നെയാണെങ്കിലും അതു സാക്ഷാത്കരിക്കാൻ എളുപ്പമല്ല. ഈ ആശയം 'ലളിതാസഹസ്രനാമ'ത്തിൽ ''അന്തർമ്മുഖസമാരാധ്യാ, ബഹിർമ്മുഖസുദുർല്ലഭാ'' എന്ന രണ്ടു നാമങ്ങൾ കൊണ്ടു് വാഗ്ദേവതകൾ വ്യക്തമാക്കുന്നു.

ലോകസൃഷ്ടിക്കു കാരണഭൂതനും സ്വയംഭൂവുമായ ബ്രഹ്മദേവൻ മോഹസമുദ്രത്തിൽ വളരെക്കാലം നീന്തിക്കുഴഞ്ഞു എന്ന കഥ എന്നെ അദ്ഭുതപ്പെടുത്തുന്നു. സർവ്വജ്ഞനും സർവശക്തനുമായ ബ്രഹ്മദേവനെ മോഹിപ്പിച്ച മായാശക്തിയെക്കുറിച്ചു ചിന്തിക്കുമ്പോൾ ഭയം തോന്നുന്നു. ആ

മോഹം എന്നെ സമീപിക്കാതിരിക്കാൻ അനുഗ്രഹിക്കേണമേ. അതിൽ നിന്നു രക്ഷകിട്ടുന്നതിനായി ഞാൻ മുൻകൂട്ടി അവിടത്തെ പാദങ്ങളിൽ നമസ്കരിക്കുന്നു. മോഹത്തിൽ നിന്നു രക്ഷിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*29. അപ്പാശവും വടിവുമായ്ക്കൊണ്ടജാമിളനെ*
*മുല്പാടുചെന്നു കയറിട്ടോരു കിങ്കരരെ*
*മുൽപ്പുക്കു ചെന്നഥ തടുത്തോരുനാൽവരെയു-*
*മപ്പോലെ നൗമി ഹരിനാരായണായ നമഃ*

അപ്പാശവും വടിയുമായ്ക്കൊണ്ട് - യമപാശവും ദണ്ഡും വഹിച്ചുകൊണ്ട്; അജാമിളനെ മുൽപ്പാടു ചെന്ന് - അജാമിളന്റെ മുന്നിൽ ചെന്ന്; കയറിട്ടോരു കിങ്കരരെ - കാലപാശം കൊണ്ടു കെട്ടിയ കിങ്കരരെ; മുൽപ്പുക്കുചെന്ന് - മുന്നിട്ടുചെന്ന്; അഥ തടുത്തോരുനാൽവരെയും - തടുത്ത നാലുപേരേയും (നാലുവിഷ്ണുദൂതന്മാരേയും); അപ്പോലെ - അതുപോലെ; നൗമി - ഞാൻ നമസ്കരിക്കുന്നു; ഹരിനാരായണായ നമഃ - ഹരേ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ആ പ്രസിദ്ധമായ കാലപാശവും ദണ്ഡും ധരിച്ചുകൊണ്ട് അജാമിളന്റെ മുന്നിൽ ചെന്ന് അയാളെ കെട്ടി യമലോകത്തേക്കു കൊണ്ടുപോകാൻ കയറിട്ട യമകിങ്കരന്മാരെ മുന്നിട്ടുചെന്നു തടുത്ത നാലുപേരേയും ഞാൻ അപ്രകാരം നമിക്കുന്നു. ഹരേ, നാരായണാ അങ്ങേക്കായി നമസ്കാരം.

ഭാഗവതം ആറാം സ്കന്ധത്തിൽ ആചാര്യൻ തന്നെ വിവരിക്കുന്ന അജാമിളന്റെ കഥയാണ് ഈ കീർത്തനത്തിൽ സൂചിപ്പിക്കുന്നത്. കഥ ഇങ്ങനെ സംഗ്രഹിക്കാം. ''മുമ്പ് കന്യാകുബ്ജത്തിൽ അജാമിളൻ എന്നൊരു ബ്രാഹ്മണനുണ്ടായിരുന്നു. സുന്ദരിയായ ഒരു വേശ്യയെ അയാൾ പരിചയപ്പെട്ടു. അവളിൽ ആസക്തനായി തന്റെ ധർമ്മങ്ങൾ മറന്ന് ജീവിതം കഴിച്ചു. തന്റെ പാപങ്ങൾ രൂപംപൂണ്ടതുപോലെ അവളിൽ അയാൾക്ക് മക്കളും ഉണ്ടായി. ഭാര്യയേയും മക്കളേയും പോറ്റാൻ പക്ഷികളെ കെണി വച്ചു പിടി

*വരി 1. ആയിട്ടജാമിളനെ*
*വരി 2. പില്പാടു ചെന്നു*
*വരി 3. ചെന്നിഹ, വന്നഥ; തടുത്തേഷ, തടുത്തു, തടുത്തവർകൾ*

ക്കുക, മൃഗങ്ങളെ വേട്ടയാടുക തുടങ്ങിയ പലതും ചെയ്തു തുടങ്ങി. ദാരിദ്ര്യം വർദ്ധിച്ചപ്പോഠം മോഷണവും പിടിച്ചുപറിയും നടത്തി. ഇങ്ങനെ കാലം ഏറെക്കഴിഞ്ഞു് എൺപത്തിയെട്ടുവയസ്സായി. ശരീരത്തിനു ശക്തി നശിച്ചു. കാലദൂതന്മാർ അയാളെ യമലോകത്തിലേക്കു കൊണ്ടുപോകാൻ എത്തി. പാശവും ദണ്ഡും ആയുധമായുള്ള യമകിങ്കരന്മാർ അയാളെ യമപാശം കൊണ്ടു കെട്ടി അടിക്കാനായി ദണ്ഡം ഓങ്ങി. ഭയന്ന അജാമിളൻ തൻെറ ഇളയ മകനെ വിളിച്ചു. നാരായണൻ എന്നാണു് മകനു് പേരിട്ടിരുന്നതു്. "നാരായണാ, എന്നെ രക്ഷിക്കൂ. എനിക്കു് മറ്റാരുമില്ല" എന്നു് അജാമിളൻ മകനെ വിളിച്ചു കരഞ്ഞു. 'നാരായണാ' എന്ന ശബ്ദം ഉച്ചരിച്ചതോടെ നാലു വിഷ്ണുദൂതന്മാർ അവിടെയെത്തി. വിഷ്ണുവിൻെറ രൂപവും ആയുധങ്ങളുമുള്ള അവർ പാശത്തിൽ നിന്നു് അജാമിളനെ മോചിപ്പിച്ചു. യമഭടന്മാരെ ശാസിച്ചു് അകറ്റി.

അജാമിളൻെറ പാപകർമ്മങ്ങഠം എണ്ണിപ്പറഞ്ഞു് മഹാപാപിയായ ഇവനെ യമസന്നിധിയിൽ എത്തിക്കണം എന്നു വാദിച്ച യമദൂതന്മാരോടു് വിഷ്ണുദൂതന്മാർ പറയുന്ന മറുപടി എഴുത്തച്ഛൻെറ വാക്കുകളിൽത്തന്നെ ഉദ്ധരിക്കട്ടെ.

> "..........................................സുകൃതിക-
> ളാരുമില്ലിങ്ങിവനൊത്തവരൂഴിയിൽ
> നേരേ വിചാരിച്ചു കാൺമിൻ തനയനു
> നാരായണേതി നാമം വിധിച്ചപ്പൊഴേ
> വേറായ് ചമഞ്ഞിതവനുടെ പാതകം
> നൂറായിരം ജന്മമാർജ്ജിച്ചതൊക്കെയും
> കാലവശം ഗമിപ്പാൻ തുടങ്ങും ക്ഷണ
> കാലേ തിരുനാമമൊന്നറിയാതെ താൻ
> പാരിലൊരുവൻ ജപിക്കിലിവനുടെ
> ഘോരമഹാപാപമൊക്കെ നീങ്ങിടുന്നു
> പേരായിരമുള്ളവൻ തിരുനാമങ്ങഠം
> ഓരോന്നിനുള്ള ഫലങ്ങഠം ചൊല്ലീടുവാൻ
> മാരാരിയും വശമില്ലാഞ്ഞു സന്തതം
> നാരായണേതി ജപിച്ചിരുന്നീടുന്നു."

ഇങ്ങനെ യമദൂതന്മാരിൽ നിന്നു രക്ഷപ്പെട്ട അജാമിളൻ തൻെറ പ്രവൃത്തികളിൽ പശ്ചാത്തപിച്ചു വിരക്തനായി ഗംഗാതടത്തിൽ വിഷ്ണുപാദസേവയിൽ മുഴുകി. ശ്രീനാരായണൻെറ ആജ്ഞാകരന്മാരായി മുമ്പ് അജാമിളനെ രക്ഷിച്ച വിഷ്ണുദൂതന്മാർ വീണ്ടും അജാമിളൻെറ മുന്നിൽ എത്തി. ദിവ്യവിമാനത്തിൽ അവർ അജാമിളനെ കയറ്റി വൈകുണ്ഠത്തിലേക്കു കൊണ്ടുപോയി. ഭഗവദ്ദർശനവും സാരൂപ്യമോക്ഷവും അജാമിളനു ലഭിച്ചു.

മുൻശ്ലോകത്തിൽ മായയിൽ നിന്നു മോചനം ലഭിക്കുന്നതിന് ഭഗവത്പാദങ്ങളെ നമസ്ക്കരിച്ച ആചാര്യൻ ഈ ശ്ലോകത്തിൽ ഭഗവാൻെറ ദൂതന്മാരെയും അപ്രകാരം നമസ്കരിക്കുന്നു. ഭഗവദ്ഭക്തന്മാർ ഭഗവാൻ തന്നെയാണ് എന്നു സങ്കല്പം. വിഷ്ണുപാർഷദന്മാർ ഭക്തിപൂർവമായ ആരാധനകൊണ്ട് ഭഗവാൻെറ സാരൂപ്യം നേടിയവരാണ്. അവരെ ആചാര്യൻ അവതരിപ്പിക്കുന്നത് ഇപ്രകാരമാണ്.

..............................................ജഗത്പതി
ക്കിഷ്ടസാരൂപ്യവാന്മാർ മകുടങ്ങളും
മുഗ്ദ്ധാളകങ്ങളും ഊർദ്ധ്വപുണ്ഡ്രങ്ങളും
സ്നിഗ്ധകടാക്ഷവിലാസാനനങ്ങളും
ചാരുമകരമഹാമണികുണ്ഡല-
പ്രേരിതനിർമ്മലഗണ്ഡസ്ഥലങ്ങളും
ഗ്രീവാസുശോഭകളും കൗസ്തുഭങ്ങളും
ശ്രീവത്സവക്ഷസ്സുകൾ തൃക്കരങ്ങളും
ശംഖചക്രാബ്ജഗദാദ്യായുധങ്ങളും
പങ്കജസംഭവനാഭിസരോജവും
പീതാംബരങ്ങളും പാദാംബുജങ്ങളും
പൂതപുരാതനപുണ്യാകൃതികളും
പ്രീതിപൊഴിഞ്ഞ മുഖകമലങ്ങളും
ഭീതിയൊഴികെന്ന വാണിമേളങ്ങളും
............................................................"

വിഷ്ണുപാർഷദന്മാർക്കും വിഷ്ണുഭഗവാനും തമ്മിൽ ഭേദമില്ലാത്തതിനാൽ ഭഗവാനെ നമസ്കരിക്കുന്നതുപോലെ ഭഗവദ്ഭൃത്യരെയും ആചാര്യൻ

നമസ്കരിക്കുന്നു. അപ്രകാരം നമസ്കരിക്കുന്നതിന് അനുഗ്രഹിക്കേണമേ. ഹരേ, നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*30. കഷ്ടം ഭവാനെയൊരു പാണ്ഡ്യൻ ഭജിച്ചള-*
*വഗസ്ത്യേന നീ ബത ശപിപ്പിച്ചതെന്തിനിഹ*
*നക്രേണ കാൽക്കഥ കടിപ്പിച്ചു പിന്നെയുമ-*
*തോർക്കാവതല്ല ഹരിനാരായണായ നമഃ*

ഭവാനെ - അങ്ങയെ; ഒരു പാണ്ഡ്യൻ - പാണ്ഡ്യരാജാവായ ഇന്ദ്രദ്യുമ്നൻ; ഭജിച്ചളവ് - ഭജിച്ചപ്പോൾ; അഗസ്ത്യേന - അഗസ്ത്യമഹർഷിയെക്കൊണ്ട്; നീ ശപിപ്പിച്ചതെന്തിനിഹ - നിന്തിരുവടി ശപിപ്പിച്ചു, അത് എന്തിനായിരുന്നു; കഷ്ടം - ദുഃഖകരം തന്നെ; അഥ - പിന്നെ; പിന്നെയും - വീണ്ടും; നക്രേണ - മുതലയെക്കൊണ്ട്; കാൽക്ക് അഥ കടിപ്പിച്ചു - കാലിൽ വീണ്ടും കടിപ്പിച്ചു; അത് ഓർക്കാവതല്ല - അത് ഓർക്കാൻ പോലും കഴിയുന്നില്ല; ഹരി നാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവാനേ! നിന്തിരുവടിയെ ഭജിച്ച പാണ്ഡ്യരാജാവിനെ അവിടുന്ന് അഗസ്ത്യമുനിയെക്കൊണ്ടു ശപിപ്പിച്ചു. അത് എന്തിനായിരുന്നു? അതു മാത്രമല്ല, ശാപം മൂലം ആനയായിത്തീർന്നിട്ടും മുതലയെക്കൊണ്ടു കടിപ്പിച്ചു. അത് ഓർക്കാൻ പോലും കഴിയുന്നില്ല. ഹരേ, നാരായണാ, അങ്ങേക്കായി നമസ്കാരം.

ഭാഗവതപുരാണത്തിലുള്ള 'ഗജേന്ദ്രമോക്ഷം' എന്ന ഉപകഥയാണ് ആചാര്യൻ ഇവിടെ അനുസ്മരിക്കുന്നത്. കഥാസംഗ്രഹം ആചാര്യൻ തന്നെ തൻെറ ഭാഗവതത്തിൽ ചേർത്തിട്ടുണ്ട്.

പണ്ടു് പാണ്ഡ്യാധിപതിയായി ഇന്ദ്രദ്യുമ്നൻ എന്ന രാജപുത്രൻ ഉണ്ടായി. സദാ ഈശ്വരധ്യാനനിരതനായി കഴിഞ്ഞ ഇന്ദ്രദ്യുമ്നൻ മലയപർവതത്തിൻെറ താഴ്‌വരയിൽ സമാധിസ്ഥനായി ഭഗവാനെ ധ്യാനിച്ചിരിക്കുമ്പോൾ കും

---

*വരി 2. ഗർവേണ; നീയഥ; ശപിപ്പിച്ചതെന്തിനതു, ശപിപ്പിച്ചതെന്തിനിതു, ശപിപ്പിച്ചതെന്തതിനു,*

*വരി 3. കടിപ്പിച്ചതെന്തിനതും, കടിപ്പിച്ചുപിന്നെയതും*

*വരി 4. ഓർക്കാറുമായ്‌വരിക, ഓർക്കായ്‌വരേണമിഹ, ഓർക്കാനമാമിഹരി*

ഭസംഭവനായ അഗസ്ത്യമുനി അവിടെയെത്തി. മുനി വന്നതു് സമാധിയിൽ ഇരുന്ന രാജാവു് അറിഞ്ഞില്ല. തന്നെ ധിക്കരിച്ചു് മൗനമായി ഇരുന്നതാണെന്നു ധരിച്ചു് മുനി ഇന്ദ്രദ്യുമ്നനെ ''കാട്ടാനത്തലവനായിത്തീരട്ടെ'' എന്നു ശപിച്ചു. താൻ ചെയ്തുപോയതു തെറ്റാണെന്നറിഞ്ഞപ്പോഗ ''വിഷ്ണു ഭഗവാൻ നിന്നെ തൃക്കൈകഠ കൊണ്ടു തലോടും. അപ്പോഠ നിനക്കു സാരൂപ്യമോക്ഷം ലഭിക്കും'' എന്നു് അഗസ്ത്യൻ അനുഗ്രഹിച്ചു.

ശാപശക്തികൊണ്ടു് മദയാനയായ ഇന്ദ്രദ്യുമ്നൻ ഒരു ആനക്കൂട്ടത്തിൻെറ നായകനായിത്തീർന്നു. കർമ്മലബ്ധമായ പുണ്യം കൊണ്ടു് ആ ജീവിതത്തിലും ഹരിഭക്തി മറന്നില്ല. പല തീർത്ഥസ്ഥാനങ്ങളും സന്ദർശിച്ചു് ഗജേന്ദ്രൻ ത്രികുടാചലത്തിലെത്തി. അവിടെയുള്ള ഋതുമത് എന്ന ഉദ്യാനത്തിലുള്ള പുഷ്കരണിയിൽ മറ്റുള്ള ആനകളോടൊപ്പം ഇറങ്ങിയ ഗജേന്ദ്രൻെറ കാലിൽ ഒരു മുതല കടിച്ചു. മറ്റാനകളുടെ സഹായത്തോടെ പരിശ്രമിച്ചിട്ടും മുതലയുടെ പിടിവിടുർത്താനോ മുതലയെ കരയിലേക്കു വലിച്ചു കയറ്റാനോ ഗജേന്ദ്രനു കഴിഞ്ഞില്ല. ആയിരം വർഷക്കാലം ശ്രമിച്ചിട്ടും മുതലയ്ക്കു് ആനയെ വലിച്ചു താഴ്ത്താനോ ആനയ്ക്കു് മുതലയെ വലിച്ചുകയറ്റാനോ കഴിഞ്ഞില്ല. കാലം കൊണ്ടു് ആന ക്ഷീണിച്ചു. തളർന്നു് ഞാനെന്നഭാവം പോയി ഗജേന്ദ്രൻ ഈശ്വരധ്യാനനിരതനായി. പുഷ്കരണിയിലുള്ള താമരപ്പൂക്കഠ പറിച്ചു് അർച്ചിച്ചു് ഭഗവാനെ ആരാധിച്ചു. ഭക്തൻെറ ദുഃഖമറിഞ്ഞു് വിഷ്ണുഭഗവാൻ ഗരുഡാരൂഢനായി അവിടെയെത്തി. ആനയേയും അതിൻെറ കാലിൽ കടിച്ചു കിടക്കുന്ന മുതലയെയും കരയിൽ കയറ്റി തൻെറ ചക്രം കൊണ്ടു് മുതലയുടെ തല പിളർന്നു. 'ഹൂഹൂ' എന്ന ഗന്ധർവൻ ശാപം കൊണ്ടു മുതലയായിത്തീർന്നതായിരുന്നു. ശാപമോക്ഷം ലഭിച്ച ഗന്ധർവൻ ഭഗവാനെ വന്ദിച്ചു് സ്തുതിച്ചു പ്രസാദിപ്പിച്ചു് അനുഗ്രഹം നേടി സ്വർഗ്ഗലോകത്തേക്കു പോയി. ഭഗവാൻെറ കരുണാകടാക്ഷം കൊണ്ടു തന്നെ ക്ഷീണവും ദുഃഖവും മാറിയ ഗജേന്ദ്രനെ തൃക്കൈകഠ കൊണ്ടു് ഭഗവാൻ തലോടി. ഭഗവത്സ്പർശം കൊണ്ടു് ആ ആന ഭഗവത്സ്വരൂപിയായി വിഷ്ണുപാർഷദനായിത്തീർന്നു.

ഈശ്വരഭജനത്തിൽ മുഴുകിയിരുന്ന രാജാവിനു് ശാപമാണു കിട്ടിയതു്. അതോ, നിഗ്രഹാനുഗ്രഹശക്തനും ഈശ്വരതുല്യനുമായ അഗസ്ത്യമഹർഷിയിൽ നിന്നു്! ആനയായിത്തീർന്നിട്ടും ഹരിഭക്തി കൈവിടാത്ത ഇന്ദ്രദ്യുമ്നനു് മുതലയുടെ കടിയിൽപ്പെട്ടു് ആയിരം വർഷം ദുഃഖം സഹി

ക്കേണ്ടിവന്നു. ഇത്രയും കഷ്ടത പരമഭക്തനായ പാണ്ഡ്യന് അനുഭവിക്കേണ്ടി വന്നത് ഓർക്കാൻ പോലും വിഷമം എന്നു വിലപിക്കുമ്പോൾ ''ഇത്തരത്തിൽ ദുഃഖം അനുഭവിക്കാൻ ഇടവരുത്തരുതേ'' എന്ന അപേക്ഷ അതിൽ അടങ്ങിയിട്ടുണ്ടെന്നു വ്യാഖ്യാനിക്കാം. എഴുത്തച്ഛനെപ്പോലെ പ്രപഞ്ചരഹസ്യങ്ങൾ അറിയാൻ കെല്പുള്ള ഒരു ജീവന്മുക്തൻ ദുഃഖത്തിൽ നിന്നു മോചനം കിട്ടാൻ വേണ്ടി പ്രാർത്ഥിക്കാൻ ഇടയില്ല എന്നു വാദിക്കാം. ഭഗവദിച്ഛയെ വ്യാഖ്യാനിക്കാൻ ആർക്കു കഴിയും? ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*31. ഖട്വാംഗനെന്ന ധരണീശന്നു കാൺകൊരു മു-*
*ഹൂർത്തേന നീ ഗതി കൊടുപ്പാനുമെന്തു വിധി*
*ഒട്ടല്ല നിൻ കളികളിപ്പോലെ തങ്ങളിൽ വി-*
*രുദ്ധങ്ങളായവകൾ നാരായണായ നമഃ*

കാൺക - കാണുക; ഖട്വാംഗനെന്ന ധരണീശന്ന് - ഖട്വാംഗനെന്ന രാജാവിന്; ഒരു മുഹൂർത്തേന - അല്പം സമയം കൊണ്ട്; നീ ഗതികൊടുപ്പാനുമെന്തുവിധി - നിന്തിരുവടി മോക്ഷഗതി നൽകിയതിന് എന്തു ന്യായം; ഇപ്പോലെ - ഇതുപോലെ; നിൻ കളികൾ - അങ്ങയുടെ ലീലകൾ; തങ്ങളിൽ വിരുദ്ധങ്ങളായവകൾ - പരസ്പരവിരുദ്ധങ്ങളായവ; ഒട്ടല്ല - കുറച്ചൊന്നുമല്ല; നാരായണായ നമഃ - നാരായണാ നിന്തിരുവടിക്കു നമസ്കാരം.

ഖട്വാംഗനെന്ന രാജാവിന് നിന്തിരുവടി ഒരു മുഹൂർത്തനേരം കൊണ്ട് മോക്ഷഗതി കൊടുത്തു. അതിനെന്തു ന്യായമാണ്? ഇതുപോലെ പരസ്പരവിരുദ്ധങ്ങളായ നിന്തിരുവടിയുടെ ലീലകൾ ഒട്ടൊന്നുമല്ല. നാരായണാ, അങ്ങേക്കായി നമസ്കാരം.

ഇന്ദ്രദ്യുമ്നന്, അദ്ദേഹം പരമഭക്തനും നിരപരാധിയും ആയിരുന്നിട്ടും വളരെക്കാലം കൊണ്ടേ മോക്ഷം കിട്ടിയുള്ളൂ. ഖട്വാംഗന് അത് ഒരു മുഹൂർത്തം കൊണ്ട് ഭഗവാൻ നൽകി. ഒരാൾക്ക് ബഹുസഹസ്രം വർഷങ്ങൾ

*വരി 1. ഖട്വാംഗനായ; കാണൊരു, കണ്ടൊരു*
*വരി 2. എന്തു പുനഃ*
*വരി 3. കളികളെപ്പോലെ*
*വരി 4. വിരുദ്ധങ്ങളായളവു, വിരുദ്ധങ്ങളായതുകൾ*

നീണ്ട കഷ്ടപ്പാടു് മറ്റൊരാരാൾക്കു് ഒരു മുഹൂർത്തം കൊണ്ടു് മോക്ഷം. ആലോചിക്കുമ്പോരം ഭഗവാൻെറ ലീലകരം പരസ്പരവിരുദ്ധങ്ങളായി തോന്നാം.

ഭാഗവതം നവമസ്കന്ധത്തിൽ ഖട്വാംഗൻെറ കഥ സംക്ഷിപ്തമായി സൂചിപ്പിച്ചിട്ടുണ്ടു്. സൂര്യവംശരാജാവായ ഖട്വാംഗൻ ദേവന്മാരുടെ അപേക്ഷ സ്വീകരിച്ചു് ദേവലോകത്തുചെന്നു് അസുരന്മാരെ നിഗ്രഹിച്ചു. ദേവന്മാർ സന്തോഷിച്ചുനൽകിയ വരങ്ങരം അദ്ദേഹം സ്വീകരിച്ചില്ല. തനിക്കു് ഇനി രണ്ടു നാഴിക ജീവിതമേയുള്ളൂ എന്നു് ദേവന്മാരിൽ നിന്നറിഞ്ഞ ഖട്വാംഗൻ ഭൂമിയിലേക്കു് മടങ്ങി രാജ്യകാര്യങ്ങരം അനന്തരവകാശികളെ ഏല്പിച്ചു് മനസ്സടക്കി ബ്രഹ്മധ്യാനം ചെയ്തു മുക്തിനേടി. അല്പമാത്രമായ കാലം കൊണ്ടു് ഖട്വാംഗൻ മുക്തിനേടിയതും ഇന്ദ്രദ്യുമ്നൻ ബഹുകാലം കൊണ്ടു് അതു സാധിച്ചതും നമുക്കു് പരസ്പരവിരുദ്ധമായിതോന്നാം. ആറുമാസം കൊണ്ടു് ധ്രുവനു് ഭഗവദ്ദർശനം ലഭിച്ചു. ഏഴു ദിവസം കൊണ്ടു് പരീക്ഷിത്തു് മോക്ഷം നേടി. പിംഗള എന്ന വേശ്യ പകുതിരാത്രി കൊണ്ടു് അതു നേടി. ഓരോരുത്തരുടേയും പൂർവജന്മാർജ്ജിതമായ സംസ്കാരവും വാസനയും ഉപാസനയിലെ ശ്രദ്ധയും തീവ്രതയും അനുസരിച്ചാണു് കാലത്തിലും ആരാധനാരീതികളിലും കാണപ്പെടുന്ന വ്യത്യാസം. ഓരോ വ്യക്തിയുടെയും നാം അറിയുന്ന ജീവിതം ബഹുജന്മങ്ങരം നീണ്ടുപോകുന്ന ചരിത്രത്തിൻെറ അല്പമാത്രമായ അംശമാണു്. നമ്മുടെ യുക്തിവിചാരവും കാര്യകാരണബന്ധങ്ങളെ ആധാരമാക്കിയ അഭിപ്രായങ്ങളും ഇവിടെ പ്രസക്തമല്ല. പ്രപഞ്ചനിയാമകമായ ഭഗവദിച്ഛയെ മാനം ചെയ്യാനുള്ള അളവുപാത്രമോ തോതോ നമ്മുടെ സ്വാധീനത്തിൽ ഇല്ല.

പുരാണേതിഹാസങ്ങളിലെ കഥകളോ നമ്മുടെ ചുറ്റുമുള്ള ആളുകളുടെ കഥകളോ പരിശോധിച്ചാൽ ഒരാരാൾക്കു് ഐശ്വര്യവും മറ്റൊരാരാൾക്കു് ദുരിതവും കൊടുത്തതിനു് ''എന്തു ന്യായം'' എന്ന ചോദ്യം അടിക്കടി ചോദിക്കേണ്ടിവരും. ''ഒട്ടല്ല നിൻകളികളിപ്പോലെ തങ്ങളിൽ വിരുദ്ധങ്ങളായവകരം'' എന്നുകൂടെക്കൂടെ പറയേണ്ടിവരും. ഭഗവാനു് ആരോടും പക്ഷഭേദം ഉണ്ടാകാനിടയില്ല. പക്ഷെ, പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലയതിരോധാനാനുഗ്രഹരൂപമായ ഭഗവാൻെറ ലീലയിൽ അനിഷേധ്യമായ നിയമങ്ങളുണ്ടു്. കർമ്മബന്ധങ്ങളുടെ പരിപാകം ആ നിയമങ്ങളെ അനുസരിക്കുന്നു. ആ നിയമങ്ങരംക്കു മാറ്റം വരുന്നതു് ഭഗവദിച്ഛ അനുസരിച്ചുമാത്രമാണു്. ഭഗവാൻെറ പ്രവൃത്തിയിലെ വൈരുദ്ധ്യങ്ങളെക്കുറിച്ചു ചിന്തിച്ചു് സമയം

വ്യർത്ഥമാക്കാതെ ഭഗവാൻെറ പ്രീതിക്കായി പ്രവർത്തിക്കാൻ അനുഗ്രഹി ക്കേണമേ. നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*32. ഗർവ്വിച്ചുവന്നൊരു ജരാസന്ധനോടു യുധി*
*ചൊവ്വോടെ നില്പതിനു പോരാ നിനക്കു ബലം*
*അവ്വാരിധൗ ദഹനബാണം തൊടുത്തതു തി-*
*ളപ്പിപ്പതിന്നു മതി നാരായണായ നമഃ*

ഗർവ്വിച്ചുവന്ന - അഹങ്കരിച്ചുവന്ന; ജരാസന്ധനോട് - ജരാസന്ധൻ എന്ന മഗധരാജാവിനോട്; യുധി - യുദ്ധത്തിൽ; ചൊവ്വോടെ നില്പതിനു - എതിർത്തു നില്ക്കുന്നതിന്; പോരാ നിനക്കുബലം - അങ്ങേയ്ക്കു ശക്തി പോരാ; അവ്വാരിധൗ - ആ സമുദ്രത്തിൽ; ദഹനബാണം തൊടുത്ത് - ആഗ്നേയാസ്ത്രം പ്രയോഗിച്ച്; അതു തിളപ്പിപ്പതിന്നു മതി - സമുദ്രത്തെ തിളപ്പിക്കുന്നതിന് അവിടുത്തേക്കു ശക്തി മതിതാനും; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

അഹങ്കാരത്തോടെ യുദ്ധത്തിനെത്തിയ ജരാസന്ധനെ എതിർത്തു നില്ക്കുന്നതിനു ശക്തിയില്ലെന്ന മട്ടിൽ ഒഴിഞ്ഞ അങ്ങേക്ക് ആഗ്നേയാ സ്ത്രം തൊടുത്ത് സമുദ്രത്തെ തിളപ്പിക്കാൻ ശക്തിയുണ്ട്. നാരായണന്നായി നമസ്കാരം.

''ഒട്ടല്ല നിൻ കളികളിപ്പോലെ തങ്ങളിൽ വിരുദ്ധങ്ങളായവകൾ'' എന്നു 31-ാം കീർത്തനത്തിൽ പറഞ്ഞതിന് ഭഗവാൻെറ അവതാരകഥകളിൽ നിന്ന് ഉദാഹരണങ്ങൾ നൽകുകയാണ്.

പണ്ട് ഒരു മഗധരാജാവ് സന്താനങ്ങളില്ലാത്തതുകൊണ്ട് ദുഃഖി തനായി ഭൃഗുമുനിയെ ശരണം പ്രാപിച്ചു. മുനി ദേവനിർമ്മിതമായ ഒരു മാമ്പഴം രാജാവിനുകൊടുത്തു. അത് പത്നിക്കുകൊടുത്താൽ പുത്രനുണ്ടാ കും എന്ന് അനുഗ്രഹിച്ചു. രാജാവിനു രണ്ടു ഭാര്യമാരുണ്ടായിരുന്നതിനാൽ മാമ്പഴം രണ്ടായി പകുത്ത് ഭാര്യമാർക്കു കൊടുത്തു. ഓരോരുത്തരും പകു തിമാത്രമുള്ള ശരീരങ്ങളെ പ്രസവിച്ചു. ആ ശരീരങ്ങളെ രാജാവ് പുറത്തു

---

*വരി 2. മനോബലവും, നമുക്കുബലം*

*വരി 3. നയനബാണം*

*വരി 4. തെളപ്പിപ്പതിന്നു, തെളിപ്പിപ്പതിന്നുഹരി, തളിർപ്പിപ്പതിന്നു*

കളഞ്ഞു. 'ജര' എന്ന പിശാചി ആ ശരീരങ്ങളെ തമ്മിൽ ചേർത്തുവച്ചു. അപ്പോൾ രണ്ടും കൂടിച്ചേർന്നു് ശിശു ജീവനുള്ളതായി. 'ജര' ചേർത്തതു കൊണ്ടു് 'ജരാസന്ധൻ' എന്നു ശിശുവിനു പേരുണ്ടായി. ജരാസന്ധൻ രാജാവായപ്പോൾ അതിശക്തനും പ്രതാപശാലിയും ആയി. ജരാസന്ധന്റെ രണ്ടു പുത്രിമാരെയാണു് കംസൻ വിവാഹം കഴിച്ചിരുന്നതു്.

കംസനെ ശ്രീകൃഷ്ണൻ വധിച്ചതറിഞ്ഞു് കോപിച്ച ജരാസന്ധൻ ഇരുപത്തിമൂന്നു് അക്ഷൗഹിണിപ്പടയുമായി പതിനേഴുതവണ മഥുര ആക്രമിച്ചു. ബലരാമനും ശ്രീകൃഷ്ണനും ആ സൈന്യത്തെ നശിപ്പിച്ചുവെങ്കിലും ജരാസന്ധനെ വധിക്കാതെ വിട്ടയച്ചു. വീണ്ടും വീണ്ടും ദുഷ്ടരായ രാജാക്കന്മാരുടെ സൈന്യങ്ങളോടൊപ്പം ജരാസന്ധൻ മഥുര ആക്രമിക്കുമ്പോൾ ആ ദുഷ്ടന്മാരെ എല്ലാം വധിച്ചു് ഭൂഭാരം കുറയ്ക്കാൻ സന്ദർഭമുണ്ടാകുമെന്നു കരുതിയാണു ജരാസന്ധനെ വിട്ടയച്ചതു്. പതിനെട്ടാമതു് യവനസേനയുടെ സഹായത്തോടെ ജരാസന്ധൻ മഥുര വളഞ്ഞു. കൃഷ്ണനും ബലരാമനും ഭയപ്പെട്ടതായി ഭാവിച്ചു് ഓടി പ്രവർഷണപർവതത്തിൽ ഒളിച്ചു. ജരാസന്ധൻ പർവതത്തിൽ തേടിയിട്ടു് രാമകൃഷ്ണന്മാരെ കാണാത്തതുകൊണ്ടു് പർവതത്തിനു ചുറ്റും തീ കൊളുത്തി. ബലരാമനും ശ്രീകൃഷ്ണനും പ്രവർഷണപർവതത്തിന്റെ കൊടുമുടിയിൽ നിന്നു ചാടി ദ്വാരകയിലെത്തി. അതിനുമുമ്പു തന്നെ മഥുരയിലുള്ളവരെയെല്ലാം ഭഗവാൻ ദ്വാരകയിലേക്കു മാറ്റിയിരുന്നു. താരതമ്യേന നിസ്സാരനായ ജരാസന്ധനെ എതിർത്തു നിൽക്കാൻ കഴിവില്ലാതെ ഓടിപ്പോയി ഒളിക്കുകയാണു ഭഗവാൻ ചെയ്തതു് എന്നു പറയാം. ഭഗവാന്റെ മറ്റൊരു ലീല ആചാര്യൻ സൂചിപ്പിക്കുന്നു. ആ സംഭവം 'രാമായണ'ത്തിൽ നിന്നാണു്.

വാനരസേനയുമായി സമുദ്രതീരത്തെത്തിയ ശ്രീരാമൻ ലങ്കയിലേക്കു കടക്കാൻ വഴി തരണമെന്നു് വരുണനോടു അഭ്യർത്ഥിച്ചു. സമുദ്രതീരത്തിൽ ദർഭ വിരിച്ചു് ഭക്തിയോടെ മൂന്നു് അഹോരാത്രം ലോകനാഥനായ രാമൻ ഉപവസിച്ചു പ്രാർത്ഥിച്ചിട്ടും വരുണൻ പ്രസാദിച്ചില്ല. ക്രുദ്ധനായ ശ്രീരാമൻ ലക്ഷ്മണനിൽ നിന്നു വില്ലുവാങ്ങി കുലച്ചു "എന്റെ പൂർവികന്മാർ വളർത്തതുകൊണ്ടു് സമുദ്രത്തിനു സാഗരമെന്നു പേരുണ്ടായി. അതിനെ ഞാനിപ്പോൾ ഇല്ലാതെയാക്കുന്നുണ്ടു്. കപികൾ വെള്ളമില്ലാത്ത പ്രദേശത്തുകൂടി നടന്നു ലങ്കയിലെത്തട്ടെ" എന്നു പറഞ്ഞുകൊണ്ടു് വില്ലിൽ അമ്പു തൊടുത്തു. അപ്പോൾ,

"..............................................................

പൃത്ഥ്വീരുഹങ്ങളും കാനനജാലവും
പൃത്ഥിയും കൂടി വിറച്ചുചമഞ്ഞിതു
മിത്രനും മങ്ങി നിറഞ്ഞു തിമിരവും
അബ്ധിയും ക്ഷോഭിച്ചു മിട്ടാൽ കവിഞ്ഞുവ-
ന്നുത്തുംഗമായ തരംഗാവലിയൊടും
ത്രസ്തങ്ങളായ് പരിതപ്തങ്ങളായ്വന്നി
തത്യുഗ്രനക്രതിമിഝഷാദ്യങ്ങളും"

എന്നു് ആചാര്യൻ അദ്ധ്യാത്മരാമായണത്തിൽ വർണ്ണിക്കുന്നു. ഭയപ്പെട്ട വരുണൻ പ്രത്യക്ഷനായി ശ്രീരാമദേവനെ സ്തുതിച്ചു പ്രസാദിപ്പിച്ചു് സേതു നിർമ്മിക്കാൻ അനുവാദം കൊടുത്തു.

താരതമ്യേന നിസ്സാരനായ ജരാസന്ധനെ ഭയന്ന മട്ടിൽ ഓടിയ ഭഗവാൻ തന്നെയാണു് അയയ്ക്കാതെ തൊടുക്കുക മാത്രം ചെയ്ത അസ്ത്രം കൊണ്ടു് സമുദ്രത്തെ വറ്റിക്കാൻ ഒരുമ്പെട്ടതും. ഭഗവാൻെറ നിയോഗപ്രകാരം ജരാസന്ധനെ വധിച്ചതു് ഭീമനാണു്. രണ്ടുതവണ ബലരാമൻ ജരാസന്ധനെ കൊല്ലാൻ തുടങ്ങിയപ്പോഴും തടഞ്ഞതു് ശ്രീകൃഷ്ണനാണു്.

ഭഗവാൻെറ ലീലകൾ വ്യാഖ്യാനിക്കാൻ തുനിയുന്നതിൽ അർത്ഥമില്ല. ആ ലീലകൾക്കു പിന്നിൽ ലോകസംഗ്രഹം എന്ന ലക്ഷ്യമുണ്ടു്. ഓരോ വ്യക്തിയുടെയും കർമ്മവും വിധിയുടെ അലംഘനീയതയുമുണ്ടു്. വിശ്വവിമോഹിനിയായ മായയുടെ പ്രവർത്തനമുണ്ടു്. അതൊക്കെ ഉൾക്കൊള്ളാൻ കഴിവുനൽകി അനുഗ്രഹിക്കേണമേ. നാരായണാ, അങ്ങേക്കായി നമസ്കാരം.

*33. ഘർമ്മാതപം കുളുർനിലാവെന്നു തമ്പിയൊടു*
*ചെമ്മേ പറഞ്ഞു നിജപത്നീം പിരിഞ്ഞളവു*
*തന്നെത്തിരഞ്ഞു മറുകിച്ചു മൃഗാക്ഷികളെ*
*വൃന്ദാവനത്തിലഥ നാരായണായ നമഃ*

---

*വരി 2. പിരിഞ്ഞളവിൽ*
*വരി 3. തന്നേതിരഞ്ഞു, തന്നേ വിരഞ്ഞു, തന്നെപ്പിരിഞ്ഞു; മറുകിച്ചാ, മഴുകിച്ചു.*
*വരി 4. വൃന്ദാവനത്തിലിഹ*

നിജപത്നീം പിരിഞ്ഞളവ്‌ - തൻെറ പത്നിയെ പിരിഞ്ഞ സന്ദർഭത്തിൽ; തമ്പിയൊടട്‌ - അനുജനോടട്‌; കുളുർനിലാവ്‌ - തണുത്ത ചന്ദ്രിക; ഘർമ്മാതപം - ചൂടുവെയിലാണെന്ന്‌; ചെമ്മേ പറഞ്ഞു - മടിക്കാതെ പറഞ്ഞു; അഥ - പിന്നെ; വൃന്ദാവനത്തിൽ - വൃന്ദാവനത്തിൽ വച്ച്‌; മൃഗാക്ഷികളെ - സുന്ദരിമാരായ ഗോപസ്ത്രീകളെ; തന്നെത്തിരഞ്ഞു മറുകിച്ചൂ - തന്നെ അന്വേഷിച്ച്‌ നടത്തി ദുഃഖം അനുഭവിപ്പിച്ചു; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

ശ്രീരാമാവതാരത്തിൽ തൻെറ ഭാര്യയുമായി വേർപെട്ട സന്ദർഭത്തിൽ കുളുർനിലാവ്‌ വേനൽച്ചൂടാണെന്ന്‌ അനുജനോടു പറഞ്ഞു. ശ്രീകൃഷ്ണനായി അവതരിച്ചപ്പോഠം സുന്ദരികളായ ഗോപസ്ത്രീകഠം തന്നെ അന്വേഷിച്ച്‌ ദുഃഖം അനുഭവിക്കത്തക്കവണ്ണം പ്രവർത്തിച്ചു.

ഭഗവാൻെറ രണ്ട്‌ അവതാരങ്ങളിൽ നിന്ന്‌ പരസ്പരവിരുദ്ധങ്ങളായ രണ്ടു സന്ദർഭങ്ങഠം ആചാര്യൻ എടുത്തു കാട്ടുകയാണ്‌. രാമാവതാരത്തിൽ വനവാസകാലത്ത്‌ രാവണൻ സീതയെ അപഹരിച്ചുകൊണ്ടുപോയപ്പോഠം വിരഹാർത്തനായ ശ്രീരാമൻ,

''എന്നെയും കാണാഞ്ഞു ദുഃഖിച്ചിരിക്കുന്ന
നിന്നെ ഞാനെന്നിനിക്കാണുന്നു വല്ലഭേ
ചന്ദ്രാനനേ നീ പിരിഞ്ഞതു കാരണം
ചന്ദ്രനുമാദിത്യനെപ്പോലെയായിതു''

എന്നു വിലപിച്ചതായി ആചാര്യൻ അദ്ധ്യാത്മരാമായണത്തിൽ വിവരിക്കുന്നു. പ്രിയവിരഹദുഃഖം ശ്രീരാമാവതാരത്തിൽ അനുഭവിച്ച ഭഗവാൻ ശ്രീകൃഷ്ണാവതാരത്തിൽ ഗോപികമാരെ വിരഹദുഃഖത്തിൽപെടുത്തി കരയിക്കുന്നു. രാസക്രീഡാസന്ദർഭത്തിലാണ്‌ ഈ സംഭവം.

''കാമം ലഭിച്ചോരു നേരം മദം കൊണ്ടു
കാമുകൻ കൃഷ്ണനെങ്ങഠംക്കു വശനെന്നു
മാനിച്ചിരിക്കുന്ന നേരമനാമയൻ
മായയാ മെല്ലെ മറഞ്ഞിതതുനേരം
ആയർകോൻ തന്നെത്തിരഞ്ഞു വിപിനത്തി-
ലായവരോരോന്നു ചൊല്ലിക്കരകയും

*മാരമാൽപൂണ്ടു ഭ്രമിച്ചവർ ചോദിച്ചു*
*കാരണപൂരുഷനെക്കണ്ടുകൊള്ളുവാൻ*
*വൃക്ഷങ്ങൾ വല്ലി പുഷ്പങ്ങളോടുമഥ*
*പക്ഷിമൃഗങ്ങളോടൊക്കെയന്വേഷിച്ചു*
*ചിത്തതാപേന തിരഞ്ഞുനടക്കയും.......*
*..........................................................................''*

കൃഷ്ണൻ തങ്ങൾക്കു വശംവദനാണെന്ന് അഭിമാനിച്ച ഗോപികകളുടെ അടുക്കൽ നിന്ന് ഭഗവാൻ അന്തർദ്ധാനം ചെയ്തു. വിരഹവിവശരായി ഭഗവാനെത്തേടി കണ്ടെത്താനാകാതെ ഗോപികമാർ വൃക്ഷങ്ങളോടും വല്ലികളോടും പുഷ്പങ്ങളോടും അന്വേഷിച്ചു. ഒടുവിൽ ദുരഭിമാനം നശിച്ച് കൃഷ്ണനെ സ്തുതിച്ചു. അഹങ്കാരം നശിച്ച് ആത്മാർത്ഥമായ ഭക്തി ഉണ്ടായപ്പോൾ ഭഗവാൻ വീണ്ടും പ്രത്യക്ഷനായി.

സീതാവിരഹത്തിൽ വിരഹവേദന കൊണ്ട് പ്രാകൃതനെപ്പോലെ പെരുമാറിയ ഭഗവാൻ തൻെറ വിരഹം കൊണ്ട് അതുപോലെയുള്ള വേദന ഗോപികമാർക്കു നൽകി. ഭഗവാൻെറ ലീലകൾ വിചിത്രങ്ങളാണ്. നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*34. ങാനം കണക്കെയുടനഞ്ചക്ഷരങ്ങളുടെ*
*ഊനം വരുത്തിയൊരു നക്തഞ്ചരിക്കുബത*
*കൂന്നോരുദാസിയെ മനോജ്ഞാംഗിയാക്കിയതു-*
*മൊന്നല്ലയാളു ഹരി നാരായണായ നമഃ*

ഒരു നക്തഞ്ചരിക്ക് – ഒരു രാക്ഷസിക്ക്; ങാനം കണക്കെയുടനഞ്ചക്ഷരങ്ങളുടെ – ങകാരം പോലെയുള്ള അഞ്ച് അക്ഷരങ്ങളുടെ (ങ,ഞ,ണ,ന,മ എന്നീ അക്ഷരങ്ങളുടെ); ഊനം വരുത്തി – കുറവു വരുത്തി (ഉച്ചരിക്കാൻ വയ്യാതാക്കി); ബത – ആശ്ചര്യം തന്നെ; കൂന്നോരുദാസിയെ – കൂനിയായ ദാസിയെ; മനോജ്ഞാംഗിയാക്കിയതും – മനോഹരമായ അംഗങ്ങളുള്ളവൾ

---

*വരി 1. കണക്കെയുളവഞ്ചക്ഷരത്തിനുമിതൂനം, കണക്കെയുളപഞ്ചാക്ഷരത്തിനുമൊരൂനം, കണക്കുപുനരഞ്ചക്ഷരത്തിനുമതൂനം*
*വരി 3. കൂനോരു, കൂനായ, നാരിയെ*
*വരി 4. നീയല്ലെയാളു; ശിവനാരായണായ നമഃ*

ആക്കിത്തീർത്തതും (സുന്ദരിയാക്കിയതും); ഒന്നല്ലെ ആളു് - ഒരാൾ തന്നെയല്ലേ; ഹരി നാരായണായ നമഃ – ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

(തന്നെ കാമിച്ച) നക്തഞ്ചരിയായ ശൂർപ്പണഖയുടെ മൂക്കുമുറിച്ച് അവൾക്ക് അനുനാസികശബ്ദങ്ങൾ ഉച്ചരിക്കാൻ കഴിയാതാക്കിയ ആൾ തന്നെ കൂനിയായ ദാസിയെ മനോജ്ഞാംഗിയാക്കി മാറ്റി. ആശ്ചര്യം. നാരായണാ, ഹരേ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവാൻെറ ലീലകളിൽ പ്രത്യക്ഷമായി തോന്നുന്ന പൊരുത്തക്കേടുകളിൽ മറ്റൊന്നു ചൂണ്ടിക്കാണിക്കുന്നു. രാമാവതാരത്തിൽ വനവാസകാലത്തു് ശൂർപ്പണഖ ശ്രീരാമനോടു പ്രണയാഭ്യർത്ഥന നടത്തി. കാമരൂപിണിയായ ശൂർപ്പണഖ അതിസുന്ദരിയായ ഒരു സ്ത്രീയുടെ രൂപത്തിലാണു് രാമനെ സമീപിച്ചതു്. ശ്രീരാമൻ അവളെ ലക്ഷ്മണൻെറ അടുക്കലേക്കയച്ചു. ലക്ഷ്മണനും അവളെ സ്വീകരിച്ചില്ല. ശൂർപ്പണഖ കോപിച്ച് തൻെറ രാക്ഷസീരൂപം സ്വീകരിച്ച് സീതയെ ആക്രമിക്കാൻ തുനിഞ്ഞു. ലക്ഷ്മണൻ ശൂർപ്പണഖയുടെ മൂക്കും മുലയും അരിഞ്ഞു കളഞ്ഞു. ഈ സംഭവമാണു് രാവണനെ സീതാപഹരണത്തിനു പ്രേരിപ്പിക്കുന്നതു്. അതു് രാവണൻെറ നാശത്തിനു വഴി ഒരുക്കി.

മൂക്കു മുറിഞ്ഞ ശൂർപ്പണഖയ്ക്കു് അനുനാസികാക്ഷരങ്ങൾ ഉച്ചരിക്കാൻ കഴിയാതെയായി. സംസ്കൃതത്തിൽ കകാരം, ചകാരം എന്നിങ്ങനെ അക്ഷരം എന്നു സൂചിപ്പിക്കാൻ 'കാരം' എന്നു ചേർക്കുന്നതുപോലെ പഴയമലയാളത്തിലും തമിഴിലും 'അനം' എന്നു ചേർക്കുന്നു. 'ങ' എന്ന അക്ഷരം എന്നു കാണിക്കാനാണു് 'ങാനം' എന്ന പ്രയോഗം. വർഗ്ഗപഞ്ചമങ്ങളായ അനുനാസികങ്ങൾ അഞ്ചെണ്ണമുണ്ടു് - ങ,ഞ,ണ,ന,മ. മൂക്കുപോയപ്പോൾ ഇവ അഞ്ചും ശൂർപ്പണഖയ്ക്കു് ഉച്ചരിക്കാൻ കഴിയാതെയായി എന്നു സൂചിപ്പിക്കാൻ അഞ്ചു് അക്ഷരങ്ങൾക്കു് ഊനം വരുത്തി എന്നു പ്രയോഗം. അക്ഷരങ്ങളുടെ കൂട്ടത്തിൽ സംഗീതാത്മകത കൂടുതലുള്ള വ്യഞ്ജനങ്ങളാണു് അനുനാസികങ്ങൾ. അനുനാസികങ്ങൾ ചേർന്ന പദങ്ങൾ കേൾക്കാൻ ഇമ്പമുള്ളവയാണു്. നിരനുനാസികമായ ഭാഷണം പരുക്കനും കേൾക്കുന്നവർക്കു വെറുപ്പുണ്ടാക്കുന്നവയും ആയിരിക്കും.

ശ്രീരാമൻെറ സൗന്ദര്യവീര്യാദികളാൽ ആകൃഷ്ടയായി,

കാമാർത്തയായി, അദ്ദേഹത്തെ സമീപിച്ച ശൂർപ്പണഖയ്ക്ക് തന്റെ അവയവങ്ങളിൽ ബാഹ്യസൗന്ദര്യത്തിന് അത്യാവശ്യമായ മൂക്കും മുലയും നഷ്ടപ്പെട്ടു. ശബ്ദസൗന്ദര്യത്തിന് അവശ്യം വേണ്ട അഞ്ച് അനുനാസികങ്ങൾ ഉച്ചരിക്കാനാകാതെയുമായി. മൂക്കും മുലയും മുറിച്ചതു ലക്ഷ്മണനാണെങ്കിലും അതിനുത്തരവാദി രാമനായതിനാൽ രാമൻ തന്നെ ചെയ്ത മട്ടിൽ ആചാര്യൻ വിവരിക്കുന്നു.

മറിച്ചൊരു രീതിയാണ് ത്രിവക്രയായ കുബ്ജയുടെ കാര്യത്തിൽ ഭഗവാൻ ശ്രീകൃഷ്ണാവതാരത്തിൽ സ്വീകരിച്ചത്. കംസൻ നടത്തിയ ധനുര്യാഗത്തിൽ പങ്കെടുക്കാൻ ബലരാമനും ശ്രീകൃഷ്ണനും മഥുരയിൽ എത്തി. മഥുരയിലെ രാജവീഥിയിൽ വച്ച് കൂനിയായ ഒരു ദാസി ഒരു പാത്രത്തിൽ കുറിക്കൂട്ടുമായി പോകുന്നതു കണ്ടു. കംസനുവേണ്ടി കുറിക്കൂട്ടുണ്ടാക്കുന്ന ദാസിയായിരുന്നു അവൾ. അവളോടു തങ്ങൾക്ക് അണിയാൻ കുറിക്കൂട്ടു തരുമോ എന്നു ശ്രീകൃഷ്ണൻ ചോദിച്ചു. അവൾ സന്തോഷപൂർവം കുറിക്കൂട്ട് പാത്രത്തോടെ ഭഗവാനു സമർപ്പിച്ചു. അംഗരാഗം ധരിച്ച് സന്തുഷ്ടനായ ശ്രീകൃഷ്ണൻ അവളുടെ കൂനു നിവർത്തി അംഗവൈകല്യം മാറ്റി. ഭഗവാന്റെ കരസ്പർശമേറ്റതോടെ അവൾ പരമസുന്ദരിയായി മാറി. പിന്നീട് അവളെ പത്നിയായി സ്വീകരിച്ച്, അവളിൽ ഉപശ്ലോകൻ എന്നൊരു പുത്രനെ ജനിപ്പിച്ചു.

രണ്ടു സ്ത്രീകളോട് രണ്ടുതരത്തിൽ ഭഗവാൻ പെരുമാറിയതെന്ത് എന്നു ചിന്തിച്ച് ഉത്തരം കണ്ടെത്താൻ ശ്രമിച്ചിട്ടു കാര്യമില്ല. അനന്തവൈവിദ്ധ്യമുള്ള പ്രപഞ്ചപ്രവർത്തനത്തിന്റെ സങ്കീർണ്ണത അപഗ്രഥിക്കാനോ അളന്നറിയാനോ മനുഷ്യനു കഴിവില്ല. വൈരുദ്ധ്യങ്ങളെന്നു നമുക്കു തോന്നുന്ന സംഭവങ്ങൾക്ക് ഉദാഹരണങ്ങൾ ഇനിയുമുണ്ട്. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം,

***35. ചമ്മട്ടിപൂണ്ടു കടിഞാണും മുറുക്കിയുട-***
***നിന്ദ്രാത്മജന്നു യുധി തേർപൂട്ടി നീയജിത***
***ചെമ്മേ മറഞ്ഞൊരു ശരം കൊണ്ടു കൊന്നതുമൊ***
***രിന്ദ്രാത്മജന്നെ ഹരി നാരായണായ നമഃ***

---

*വരി 2. തേർകൂട്ടി; നിന്നുബത, നീയസിത, നിന്നു നിജ*
*വരി 4. ഇന്ദ്രാത്മജം ഹഹഹ; കൊന്നിതുനീയിന്ദ്രാത്മജന്നെ, കൊന്നതു മിന്ദ്രാത്മജം*

അജിത - തോല്പിക്കപ്പെടാത്തവനേ; യുധി - യുദ്ധത്തിൽ; ചമ്മട്ടി പൂണ്ടു കടിഞ്ഞാണും മുറുക്കിയുടൻ - കുതിരയെ തെളിക്കാനുള്ള ചമ്മട്ടി കൈയിലെടുത്ത് കടിഞ്ഞാണും മുറുക്കിപ്പിടിച്ചുകൊണ്ടു; ഇന്ദ്രാത്മജന്നു നീ തേർപൂട്ടി - ഇന്ദ്രാത്മജനായ അർജ്ജുനൻെറ തേരു് കുതിരകളെ പൂട്ടി നിന്തിരുവടി ഓടിച്ചു; ചെമ്മേ മറഞ്ഞു് - നല്ലവണ്ണം മറഞ്ഞു നിന്നു്; ഒരു ശരം കൊണ്ടു കൊന്നതും - ഒരമ്പുകൊണ്ടു കൊന്നതും; ഒരിന്ദ്രാത്മജന്നെ - ഇന്ദ്രൻെറ ഒരു പുത്രനെത്തന്നെ; ഹരിനാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

അജിതനായ ഭഗവാനേ! ഇന്ദ്രൻെറ ഒരു പുത്രനെ സഹായിക്കാനായി നിന്തിരുവടി സൂതവേഷത്തിൽ ചമ്മട്ടിയേന്തി കടിഞ്ഞാൺ പിടിച്ച് യുദ്ധത്തിൽ തേരു തെളിച്ചു. ഇന്ദ്രൻെറ മറ്റൊരു പുത്രനെ മറഞ്ഞു നിന്നുകൊണ്ടു് ഒളിയമ്പെയ്തു കൊല്ലുകയും ചെയ്തു. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവാൻ ഇന്ദ്രാവരജനാണു്, ഇന്ദ്രൻെറ അനുജൻ. ഇന്ദ്രൻെറ സന്താനങ്ങളോടു വിഷ്ണുവിനു വാത്സല്യം തോന്നുന്നതു് സ്വാഭാവികം എന്നു നമുക്കു തോന്നാം. ഇന്ദ്രൻെറ ഒരു മകൻെറ തേരാളിയായി സൂതവൃത്തി സ്വീകരിച്ച ഭഗവാൻ ഇന്ദ്രൻെറ മറ്റൊരു മകനെ ഒളിയമ്പെയ്തു കൊന്നു. അർജ്ജുനൻ ശ്രീകൃഷ്ണനു് ഏറ്റവും പ്രിയപ്പെട്ടവനാണു്. ഭാരതയുദ്ധത്തിൽ ആയുധം തൊടുകയില്ല എന്ന വ്യവസ്ഥയിലാണു് ഭഗവാൻ പാണ്ഡവപക്ഷത്തു് എത്തിയതു്. തൻെറ മഹാസൈന്യം ദുര്യോധനനു കൊടുക്കുകയും ചെയ്തു. അർജ്ജുനൻെറ തേരാളിയായി ഭഗവാൻ ചമ്മട്ടിയും കടിഞ്ഞാണും പിടിച്ച് തേരു തെളിച്ചു. ദുഷ്ടന്മാരായ രാജാക്കന്മാരെയും അവരുടെ അനുയായികളെയും മുഴുവൻ നശിപ്പിച്ച് ഭൂഭാരം കുറയ്ക്കുകയായിരുന്നു ഭാരതയുദ്ധം കൊണ്ടു ഭഗവാൻ സാധിച്ചതു്. യുദ്ധം കഴിഞ്ഞപ്പോൾ ഭഗവാൻ ദുര്യോധനനു കൊടുത്ത സേനയുൾപ്പെടെ കൗരവപക്ഷത്തും പാണ്ഡവപക്ഷത്തുമുള്ള എല്ലാവരും നശിച്ചു. ശേഷിച്ചതു് പാണ്ഡവന്മാർ അഞ്ചുപേരും മാത്രം. ആയുധം തൊട്ടില്ലെങ്കിലും എല്ലാവരുടേയും നാശത്തിനു കാരണം ഭഗവാൻ തന്നെയാണു്. യുദ്ധം തുടങ്ങുന്നതിനു മുമ്പു തന്നെ ഗീതോപദേശഘട്ടത്തിൽ വിശ്വരൂപം പ്രദർശിപ്പിക്കുമ്പോൾ അർജ്ജുനനു് ഇതു ഭഗവാൻ കാട്ടിക്കൊടുക്കുന്നുണ്ടു്.

"ദംഷ്ട്രാകരാളങ്ങൾ ഭവന്മുഖങ്ങൾ
കാലാനലോഗ്രങ്ങൾ നിരന്നുകാൺകെ
ദിങ്മോഹമാർന്നിണ്ടൽപെടുന്നു ദേവ
പ്രഭോ പ്രസാദിക്ക ജഗന്നിവാസ
ഇതാ നിങ്കൽ ധൃതരാഷ്ട്രന്റെ മക്ക-
ളെല്ലാവരും മറ്റു മന്നോരൊടൊപ്പം
ഭീഷ്മൻ ദ്രോണൻ കർണ്ണനും മറ്റുമസ്മത്
സൈന്യത്തിലേ പ്രവരന്മാരുമായി
കടക്കുന്നൂ സത്വരം ദംഷ്ട്ര നീണ്ടു
ഭയങ്കരം ത്വന്മുഖൗഘത്തിനുള്ളിൽ
പറ്റിപ്പോയിച്ചിലർ പല്ലിന്നിടയ്ക്കും
കാണുന്നല്ലോ തല പൊട്ടിത്തകർന്നും
പുഴയ്ക്കൊക്കൂം പല തണ്ണീരൊഴുക്കു-
മാഴിക്കകത്തേക്കു താൻ പാഞ്ഞിടുന്നൂ
അവ്വണ്ണമീ നരലോകപ്രവീര-
രാളുന്ന നിന്മുഖജാലം കടപ്പൂ
കത്തും തീയിൽപ്പാറ്റകളൊക്കെയെമ്മ-
ട്ടുടൻ നശിപ്പാൻ വേഗമൊടെത്തിടുന്നു
അവ്വണ്ണമേ ചെന്നിടുന്നൂ നശിപ്പാ-
നൊപ്പം ലോകം നിന്റെ വക്ത്രങ്ങൾ തോറും
*ജ്വലിച്ചിടും വദനൗഘങ്ങളാലേ*
*മുറ്റും ലോകം നീ ഗ്രസിക്കുന്നു നക്കി*
*തേജസ്സു ലോകത്തിൽ നിറഞ്ഞുഘോരം*
*തപിക്കുന്നൂ ലോകമൊട്ടുക്കു വിഷ്ണോ"*

(ഭഗവദ്ഗീത. 11. 26-30)

ഇതിവിടെ ഉദ്ധരിച്ചതു് പുരാണേതിഹാസാദികളിലായാലും ജീവിതസന്ദർഭങ്ങളിലായാലും നാം കാണുന്നതു് ചില ദൃശ്യങ്ങളും സന്ദർഭങ്ങളും മാത്രമാണെന്നു് ഓർമ്മിപ്പിക്കാനാണു്. ഗാണ്ഡീവധാരിയായ അർജ്ജുനന്റെ തേരിൽ കുതിരകളെ നിയന്ത്രിക്കുന്ന നിരായുധനായ സൂതൻ രണ്ടുസേനകളു

ടെയും സമൂലനാശകാരകനാണെന്നു വിശ്വസിക്കാൻ വിഷമം.

ഇനി മറ്റൊരു ഇന്ദ്രാത്മജൻെറ കഥയും പറയുന്നു. അതു് ബാലിയാണ്. കൈലാസപർവ്വതമെടുത്തു് അമ്മാനമാടിയ രാവണനെ വാലിൻെറ അറ്റത്തു കെട്ടിയിട്ട മഹാപരാക്രമി. പാലാഴിമഥനത്തിൽ ദേവന്മാരും അസുരന്മാരും തളർന്നു് മന്ഥരപർവ്വതം താഴാൻ തുടങ്ങിയപ്പോാം രണ്ടുകൈ കൊണ്ടു് വാസുകിയുടെ തലയും വാലും പിടിച്ചു് ഒറ്റയ്ക്കു കടഞ്ഞ ബലശാലി. നേരി ട്ടെതിർക്കുന്നവരുടെ പകുതി ബലം കൂടി തനിക്കു കിട്ടുമെന്ന വരബലമു ള്ളതുകൊണ്ടു് ആർക്കും തോല്പിക്കാൻ കഴിയാത്തവൻ. അങ്ങനെയുള്ള ബാലിയെ ഒളിയമ്പെയ്തു ശ്രീരാമൻ വധിച്ചു.

ഒരു ഇന്ദ്രസുതനെ സഹായിക്കുകയും മറ്റൊരു ഇന്ദ്രസുതനെ ധർമ്മ നിയമങ്ങാംക്കു പ്രത്യക്ഷത്തിൽ പൊരുത്തപ്പെടാത്ത രീതിയിൽ വധിക്കു കയും ചെയ്തതു് വിചിത്രമായി തോന്നുന്നു. ഭഗവാൻെറ ലീലകാം മനസ്സി ലാക്കാൻ എളുപ്പമല്ല. ഹരേ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*36. ഛന്നത്വമാർന്നു കനൽപോലെ നിറഞ്ഞുലകിൽ*
*മിന്നുന്ന നിൻ മഹിമയാർക്കും തിരിക്കരുതു്*
*അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു മാമുനിക-*
*ളെന്നത്രെ തോന്നി ഹരിനാരായണായ നമഃ*

ഛന്നത്വമാർന്നു് - മറഞ്ഞു്; കനൽ പോലെ - തീക്കനൽ എന്ന പോ ലെ; നിറഞ്ഞുലകിൽ മിന്നുന്ന - ലോകം നിറഞ്ഞു പ്രകാശിക്കുന്ന; നിൻ മഹിമ - നിന്തിരുവടിയുടെ മഹത്ത്വം; ആർക്കും തിരിക്കരുതു് - ആർക്കും തിരിച്ചറിയാൻ കഴിയുകയില്ല; മാമുനികാം - മഹാന്മാരായ മുനികാം; അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു - ഓരോ സന്ദർഭത്തിലും തങ്ങാംക്കു ദർശിക്കാൻ കഴിഞ്ഞതിനെ സ്തുതിക്കുന്നു; എന്നത്രെ തോന്നി - എന്നാണു് എനിക്കു തോന്നിയതു്; ഹരിനാരായണായ നമഃ - ഹരേ, നാരായണാ, നിന്തി രുവടിക്കു നമസ്കാരം.

---

*വരി 1. ഛന്നത്വമാർന്ന; നിരന്നുലകിൽ*

*വരി 2. ചിന്നുന്ന*

*വരി 3. അന്നന്നുകാട്ടിനതു, കണ്ടതുപുകഴ്ത്തുന്നു*

*വരി 4. തോന്നി മമ, തോന്നി ബത*

ചാരം മൂടിയ തീക്കനൽക്കട്ടപോലെ മറഞ്ഞാണെങ്കിലും ലോകമാകെ നിറഞ്ഞു പ്രകാശിക്കുന്ന നിന്തിരുവടിയുടെ മാഹാത്മ്യം ആർക്കും തിരിച്ചറിയാൻ ആകുന്നതല്ല. അപ്പപ്പോൾ ലഭിക്കുന്ന ദർശനങ്ങളെ വാഴ്ത്താൻ മാത്രമേ മഹാത്മാരായ മുനിമാർക്കും കഴിഞ്ഞിട്ടുള്ളൂ എന്നാണ് എനിക്കു തോന്നിയിട്ടുള്ളത്. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുന്നത് ഈശ്വരനാണ്. ചരവും അചരവും ജീവിയും ജഡവുമായി പ്രപഞ്ചത്തിൽ ഉള്ളതെല്ലാം ഭഗവത്സ്വരൂപമാണ്. എങ്കിലും നാം അതിനെ മനുഷ്യനായും മൃഗമായും മൃത്തായും ജലമായും വായുവായും വേർതിരിച്ചേ കാണുന്നുള്ളൂ. അത് മായാപ്രവർത്തനം കൊണ്ടാണ്. ഏറ്റവും മന്ദബുദ്ധികളായവർക്കുപോലും എല്ലാം ഈശ്വരമയമാണെന്ന പരമസത്യം അറിയാം. അറിഞ്ഞിരിക്കെത്തന്നെ ''ഞാനെന്നും നീയെന്നും അതെന്നും ഇതെന്നും'' ധരിച്ചുപോകുന്നു. ഈ കാര്യം പ്രകൃതിയിൽ ആർക്കും എളുപ്പത്തിൽ കാണാൻ കഴിയുന്ന ഒരു പ്രതിഭാസംകൊണ്ടു് ആചാര്യൻ വ്യക്തമാക്കുന്നു. ചാരം മൂടിയ തീക്കനൽപോലെ ഭഗവാൻ ഉലകിലെങ്ങും നിറഞ്ഞിരിക്കുന്നു. ചാരത്തിൽ മറഞ്ഞ തീക്കനൽ കണ്ണിൽപെടുകയില്ല. ചാരം മാറിയാൽ അതു കാണാം. തൊട്ടാൽ അതിൻെറ ചൂടറിയാം. മായാവരണത്തെ അല്പമെങ്കിലും മാറ്റിയാൽ ഈശ്വരചൈതന്യം അനുഭൂതമാകും.

''നിറഞ്ഞുലകിൽ മിന്നുന്ന'' എന്ന പ്രയോഗം കൊണ്ടു് മറന്നത്വമാർന്നതായാലും അതിൻെറ പ്രകാശം ഇല്ലാതാകുന്നില്ല എന്നു വ്യക്തമാക്കുന്നു. എവിടെയെങ്കിലും ഒരിടത്തുമാത്രമായല്ല, സർവവ്യാപ്തമായി ആ തീക്കനൽ പ്രകാശിക്കുന്നുണ്ട്. അതു പ്രകാശിക്കുന്നില്ലെങ്കിൽ പ്രപഞ്ചമില്ല. കനൽക്കട്ടയെ ആവരണംചെയ്യുന്ന ചാമ്പൽ കനൽക്കട്ടയിൽനിന്നുണ്ടാകുന്നതാണ്. പ്രപഞ്ചത്തിൽ ബഹുവിധമായി വ്യസ്തബോധം ഉളവാക്കുന്ന മായ ഭഗവാൻെറ തന്നെ മറ്റൊരു രൂപമാണ്. അതു ഭഗവാനിൽ നിന്നു ഭിന്നമല്ല.

> ''മുറ്റും സ്വത്ത്വികമാം ഭാവം രാജസം താമസം പരം
> ഇതെല്ലാമെന്നിൽ നിന്നോർക്ക ഞാനങ്ങില്ലവയെന്നിലാം
> ത്രിഗുണാത്മകഭാവം മൂന്നിവയാൽ സർവ്വലോകവും
> മോഹിച്ചിട്ടറിവില്ലീ ഞാൻ മേലെയവ്യയനുള്ളതും

ഇതോ ദുരത്യയഗുണമയിയെൻ ദിവ്യമായയാം
എന്നെത്താനാശ്രയിപ്പോരീമായയേയും കടന്നിടും''

എന്നും

''പ്രത്യക്ഷനല്ല ഞാൻ യോഗമായാച്ഛന്നനൊരാൾക്കുമേ
അജനവ്യയനെന്നെന്നെ മൂഢലോകമറിഞ്ഞിടാ''

(ഭഗവദ്ഗീത 7-12,13,14,25)

എന്നും ഭഗവാൻ തന്നെ അരുളിച്ചെയ്തിട്ടുണ്ട്.

ഇങ്ങനെ സർവവ്യാപ്തവും പ്രകാശമാനവും മായയാൽ ആവൃതവുമായ ഈശ്വരസത്തയെ മഹാന്മാരായ ഋഷിമാർ വേദോപനിഷത്തുകളിലും പുരാണേതിഹാസങ്ങളിലും മന്ത്രതന്ത്രാദികളിലും പലതരത്തിൽ വാഴ്ത്തുന്നുണ്ട്. ഇവരെല്ലാം സത്യപ്രകാശം തന്നെയാണ് ആവിഷ്കരിക്കുന്നതെങ്കിലും അവർക്കു് അപ്പപ്പോൾ ലഭിച്ച ദർശനങ്ങൾ മാത്രമാണ്. സമഗ്രദർശനം മുനിമാർക്കും ലഭിച്ചിട്ടില്ല. ഭഗവാൻെറ ഏതെങ്കിലും അവതാരലീലയിലെ ഒരു സന്ദർഭം, ഭഗവത്സ്വരൂപമായ പ്രപഞ്ചത്തിലെ ഏതെങ്കിലും ഒരു പ്രതിഭാസം, ധ്യാനമനനസമാധികളിൽ ഉണ്ടായ ഏതെങ്കിലും ഒരു ദർശനം ഇതൊക്കെയാണ് ഋഷിമാർ വിവരിക്കുന്നത്.

മുപ്പതു തൊട്ടു മുപ്പത്തിആറു വരെ പദ്യങ്ങളിൽ ആചാര്യൻ പരസ്പരവിരുദ്ധമെന്നു പ്രത്യക്ഷത്തിൽ തോന്നുന്ന ഭഗവാൻെറ ലീലകൾ സൂചിപ്പിച്ചു. തന്നെ ഭജിച്ച ഒരു പാണ്ഡ്യരാജാവിനെ അഗസ്ത്യനെക്കൊണ്ടു ശപിപ്പിക്കുകയും മുതലയെക്കൊണ്ടു കടിപ്പിക്കുകയും ചെയ്തിട്ടേ മോക്ഷം കൊടുത്തുള്ളൂ. ഖട്വാംഗനെന്ന രാജാവിനു മുഹൂർത്തമാത്രം കൊണ്ടു മോക്ഷം കൊടുക്കുകയും ചെയ്തു. ആഗ്നേയാസ്ത്രം വില്ലിൽ തൊടുത്തതുകൊണ്ടു മാത്രം സമുദ്രത്തെ തിളപ്പിക്കാൻ ശക്തിയുള്ള ഭഗവാൻ നിസ്സാരനായ ജരാസന്ധനിൽ നിന്നു തോറ്റ മട്ടിൽ ഓടി ഒളിച്ചു. സീതാവിരഹം കൊണ്ടു പ്രാകൃതന്മാരെപ്പോലെ നിലവിളിച്ചു കരഞ്ഞ ഭഗവാൻ അതേ വിരഹതാപം കൊണ്ടു് ഗോപികമാർ വിലപിക്കാൻ ഇടയാക്കി. തന്നെ കാമിച്ച ഒരു സ്ത്രീയുടെ നാസികാച്ഛേദനം ചെയ്തു് അവൾക്കു് അനുനാസികാക്ഷരങ്ങൾ ഉച്ചരിക്കാൻ ആകാതാക്കിയ ഭഗവാൻ തന്നെ കൂനിയായ ദാസിയെ അതിസുന്ദരിയാക്കി പത്നിയായി സ്വീകരിച്ചു. ഇന്ദ്രൻെറ ഒരു പുത്രനു സാരഥി

യായി. മറ്റൊരു പുത്രനെ ഒളിയമ്പെയ്തു കൊന്നു. ഈ വൈരുദ്ധ്യങ്ങൾക്ക് ആചാര്യൻ ഈ പദ്യത്തിൽ നൽകുന്ന വ്യാഖ്യാനം ''അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു മാമുനികൾ എന്നത്രെ തോന്നി'' എന്നാണ്.

മേൽപ്പറഞ്ഞതെല്ലാം ഓരോ അവതാരലീലകളിൽ നിന്നാണ്. അനന്തമായ കാലഗതിയിൽ ഉണ്ടായ ചില സംഭവങ്ങൾ മാമുനിമാർ കണ്ടവ അവർ വിവരിച്ചു. ആ സംഭവങ്ങളുടെ കാര്യകാരണബന്ധം അവർ കണ്ടില്ല. കണ്ടെങ്കിൽത്തന്നെ പറഞ്ഞില്ല. രാമാവതാരകഥ വിവരിച്ച വാല്മീകി പുരുഷോത്തമനായ രാമന്റെ ചരിത്രം സംഗ്രഹിച്ചു പറയുകയാണു ചെയ്തത്. അതിലെ ഓരോ പ്രവൃത്തിക്കും കാരണമായ ജന്മാന്തരകഥകൾ വിവരിച്ചില്ല. വിവരിച്ചാൽ അതു മറ്റനേകം പുരാണങ്ങളോ ഇതിഹാസങ്ങളോ ആകും. കൃഷ്ണാവതാരകഥകൾ വിവരിച്ച വേദവ്യാസനും കൃഷ്ണന്റെ ലീലകൾ വിവരിച്ചു എങ്കിലും അതിൽ പങ്കെടുക്കുന്ന എല്ലാ വ്യക്തികളുടെയും പൂർവകാലകർമ്മബന്ധങ്ങൾ വിവരിച്ചില്ല. വേറേ ചില ഋഷിമാരുടെ രചനകളിൽ ഇവയുടെ മറ്റു ചില ഭാഗങ്ങൾ ആനുഷംഗികമായി സൂചിപ്പിച്ചിരിക്കാം. അതുപോലെ പ്രപഞ്ചസത്ത വ്യാഖ്യാനിക്കുന്ന തത്ത്വദർശനങ്ങളും അതതിന്റെ ദ്രഷ്ടാക്കളായ ഋഷിമാർക്ക് അപ്പോഴപ്പോഴായി ലഭിച്ച ദർശനങ്ങളുടെ ആവിഷ്കാരം മാത്രമാണ് എന്നു കരുതാനേ വഴിയുള്ളൂ.

പൂർണ്ണമായ സത്യദർശനം മഹാന്മാരായ ഋഷിമാർക്കുപോലും സാധിക്കാത്തതാണ്. അന്നന്നു കണ്ടതിനെ വാഴ്ത്താനേ അവർക്കു കഴിയുന്നുള്ളുവെങ്കിൽ സാധാരണ മനുഷ്യന് എന്താണു ഗതിക്കുള്ള വഴി! ഋഷിമാർ അന്നന്നു കണ്ടതിനെ വാഴ്ത്തിയിട്ടുണ്ടല്ലോ. അവയെ അനുസന്ധാനം ചെയ്യുക. ഭക്തിയോടെ, കഴിവുള്ളിടത്തോളം നിഷ്കാമമായി. അതിന്റെ ആദ്യപടി ഭഗവന്നാമസങ്കീർത്തനമാണ്. ശരണാഗതിയാണ്. ആ വഴിക്കു നയിക്കേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

***37. ജന്തുക്കളുള്ളിൽ വിലസീടുന്ന നിന്നുടയ***
***ബന്ധം വിടാതെ പരിപൂർണ്ണാത്മനാ സതതം***
***തന്തൗ മണിപ്രകരഭേദങ്ങൾ പോലെ പര-***
***മെന്തെന്തു ജാതമിഹ നാരായണായ നമഃ***

---

*വരി 1. വിലസീടുന്നു പാർക്കിലിഹ*
*വരി 2. പരിപൂർണ്ണാത്മനേ, പരിപൂർണ്ണാത്മനഃ*
*വരി 3. തന്തും; മണിപ്രവര*
*വരി 4. ജാതിഭിദ, ജാതിരിപു*

ജന്തുക്കളുള്ളിൽ വിലസീടുന്ന - എല്ലാ ജീവികളുടെയും ഉള്ളിൽ പ്രകാശിക്കുന്ന; നിന്നുടയ - നിന്തിരുവടിയുടെ; ബന്ധംവിടാതെ - ബന്ധം ഉപേക്ഷിക്കാതെ; പരിപൂർണ്ണാത്മനാ - പരിപൂർണ്ണമായ ഭാവത്തിൽ; സതതം - എല്ലായ്പ്പോഴും; തന്തൗ - തന്തുവിൽ (നൂലിൽ); മണിപ്രകരഭേദങ്ങൾ പോലെ - പലതരം രത്നങ്ങൾ ചേർന്നിരിക്കുന്നതുപോലെ; പരം എന്തെന്തു ജാതമിഹ - ശ്രേഷ്ഠങ്ങളായ എന്തെല്ലാമാണ്‌ ഉണ്ടായിരിക്കുന്നത്‌; നാരായണായ നമഃ - നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവൻ! നിന്തിരുവടി എല്ലാ ജന്തുക്കളുടെയും ഉള്ളിൽ പ്രകാശിക്കുന്നു. അങ്ങനെ പരിപൂർണ്ണഭാവത്തിൽ എല്ലായ്പ്പോഴും പ്രകാശിക്കുന്ന നിന്തിരുവടിയോടുള്ള ബന്ധം വിടാതെ തന്നെ നൂലിൽ കോർത്ത പലതരത്തിലുള്ള രത്നഭേദങ്ങൾ പോലെ ലോകത്തിൽ എന്തൊക്കെയാണുണ്ടായിരിക്കുന്നത്‌. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭഗവാൻ സർവ്വാന്തര്യാമിയാണ്‌. എല്ലാ ജന്തുക്കളിലും ചൈതന്യമായി വർത്തിക്കുന്നത്‌ ഭഗവാനാണ്‌. ജനനമുള്ളത്‌ ജന്തു. ജഡമായി വർത്തിക്കുന്ന പഞ്ചഭൂതങ്ങൾ പല തരത്തിൽ ചേർന്നവയാണ്‌ ജീവികളുടെ ശരീരം. അങ്ങനെ ചേർന്ന്‌ ശരീരിയായ ജീവിയാകുന്നത്‌ ഭഗവച്ചൈതന്യം പ്രവർത്തിക്കുന്നതു കൊണ്ടാണ്‌. ജീവിയിൽനിന്നു ചൈതന്യം മാറിയാൽ ശേഷിക്കുന്നതു ജഡം മാത്രം. ആ ജഡത്തിനു ജന്തുശരീരത്തിന്റെ രൂപം ഉണ്ടാകുന്നതിനു കാരണവും ഈശ്വരചൈതന്യമാണ്‌. ചൈതന്യം ശരീരത്തിൽ നിന്നു മാറുമ്പോൾ ശരീരഘടകങ്ങളായ പഞ്ചഭൂതങ്ങൾ വേർപിരിഞ്ഞ്‌ അതതിന്റെ മൂലഭൂതങ്ങളിൽ ലയിക്കും. പഞ്ചഭൂതാത്മകമായ ജന്തുശരീരത്തിൽ അശരീരിയായി ഭഗവാൻ വർത്തിക്കുന്നു. ജഡവസ്തുക്കളുടെ വസ്തുസ്വഭാവത്തിനു കാരണവും ഭഗവച്ചൈതന്യം തന്നെ. ചരത്തിലും അചരത്തിലും ജഡത്തിലും ജീവിയിലും പൂർണ്ണമായി നിറഞ്ഞിരിക്കുന്ന ഈശ്വരചൈതന്യത്തെയാണ്‌ ആചാര്യൻ വിവക്ഷിക്കുന്നതെങ്കിലും "ജന്തുക്കളുള്ളിൽ വിലസീടുന്ന" എന്നേ പറഞ്ഞുള്ളൂ. ജഗത്താകെ നിറഞ്ഞ ഈശ്വരശക്തിയെ അദ്ധ്യാത്മരാമായണത്തിൽ ആചാര്യൻ "സർവത്രപരിപൂർണ്ണനാത്മാവു ചിദാനന്ദൻ - സർവസത്വാന്തർഗ്ഗതനപരിച്ഛേദ്യനല്ലോ" എന്നു വർണ്ണിക്കുന്നുണ്ട്‌.

സർവസത്വാന്തർഗ്ഗതനാണ്‌ ഭഗവാനെങ്കിലും നാം കാണുന്നത്‌ എണ്ണമറ്റ

വൈവിദ്ധ്യമുള്ള ജീവികളെയും വസ്തുക്കളെയുമാണ്. പല വലിപ്പം, പല രൂപങ്ങരം, പല വർണ്ണങ്ങരം, പല സ്വഭാവങ്ങരം. ഏകതയിൽ കാണുന്ന ഈ വൈവിദ്ധ്യത്തെ അതിമനോഹരമായ ഒരു ഉപമകൊണ്ടു് വ്യക്തമാക്കിയിരിക്കുന്നു ''തന്തൗമണിപ്രകരഭേദങ്ങരം പോലെ'' എന്നു്. ഒരു സ്വർണ്ണനൂലിൽ പലവർണ്ണത്തിലുള്ള നിരവധി രത്നങ്ങരം കോർത്ത മാലപോലെ ഓരോ മുത്തും വ്യത്യസ്തം. പക്ഷെ, എല്ലാം മാലയുടെ ഭാഗങ്ങരം. അവയെ തമ്മിൽ ഘടിപ്പിക്കുന്നതു് ഉള്ളിലുള്ള നൂലാണു്. ഈ നൂലാകട്ടെ പുറത്തു കാണാനില്ല. രത്നങ്ങളുടെ വർണ്ണവൈവിദ്ധ്യവും രൂപവും ഉള്ളിലുള്ള നൂലിനെ മറയ്ക്കുന്നു. അതുപോലെ ജാതങ്ങളായ ജന്തുക്കളെ നാം കാണുന്നുവെങ്കിലും അന്തർഗതനായ ഭഗവാനെ അറിയുന്നില്ല. ഈ ആശയം അചുംബിതമല്ല. ഭഗവദ്ഗീതയിൽ,

*''ഈയെന്നിൽ നിന്നു വേറിട്ടായൊന്നുമില്ല ധനഞ്ജയ*
*ഇതെല്ലാം നൂലിൽ മണികരംപോലെന്നിൽ കോർത്തുനില്പതാം''*

(ഗീത 7.7)

എന്നു ഭഗവാൻ തന്നെ അരുളിച്ചെയ്യുന്നു. ക്ഷേത്രക്ഷേത്രജ്ഞയോഗത്തിൽ,

''ശരീരമിതു കൗന്തേയ, ക്ഷേത്രമെന്നാണു ചൊൽവതു്''എന്നും''സർവക്ഷേത്രത്തിലും ക്ഷേത്രജ്ഞൻ ഞാനെന്നറിക ഭാരത'' (ഗീത 13.2,3)എന്നും ഭഗവാൻ അരുളിച്ചെയ്തിട്ടുള്ളതും സ്മർത്തവ്യമാണു്. തുടർന്നു്,

*''ഏതെങ്കിലും വസ്തു ചരാചരമിങ്ങുളവാകുകിൽ*
*ക്ഷേത്രക്ഷേത്രജ്ഞയോഗം കൊണ്ടെന്നോർക്കൂ പുരുഷർഷഭ''*

(ഗീത. 13-27)

എന്നും ഭഗവാൻ അരുളിച്ചെയ്യുന്നു.

ജീവികരം വേറെ വേറെ ആണെങ്കിലും അവയിലെല്ലാം വർത്തിക്കുന്ന ഭഗവാൻ ഏകനാണു്. എല്ലാത്തിൻെറയും ഉള്ളിൽ സ്ഥിതിചെയ്തുകൊണ്ടു് തൻെറ മായയാൽ എല്ലാ ജീവികളെയും ഭഗവാൻ പ്രവർത്തിപ്പിക്കുന്നു.

'സർവ്വഭൂതങ്ങരംക്കുമെന്തോ ബീജം ഞാനതുമർജ്ജുന

എന്നോടുകൂടാതെ കണ്ടിട്ടിങ്ങില്ലൊരു ചരാചരം'

(ഗീത. 10-39)

ഈ ചിന്ത വസ്തുക്കാംക്കും ജീവികാംക്കും തമ്മിലുള്ള അഭേദഭാവന വ്യക്തമാക്കുന്നു. അദ്ഭുതകരമായ വൈവിദ്ധ്യത്തെ താനെന്ന ഏകതത്തു വിൽ ഘടിപ്പിക്കുന്ന നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*38. ഝംകാരനാദമിവ യോഗീന്ദ്രരുള്ളിലുമ-*
*തോതുന്ന ഗീതകളിലും പാൽപ്പയോധിയിലും*
*ആകാശവീഥിയിലുമൊന്നായ് നിറഞ്ഞരുളു-*
*മോങ്കാരരൂപ ഹരിനാരായണായ നമഃ*

ഝംകാരനാദമിവ- ഝം എന്ന നാദം പോലെ; യോഗീന്ദ്രരുള്ളിലും - ശ്രേഷ്ഠരായ യോഗിമാരുടെ ഹൃദയത്തിലും; അതോതുന്ന ഗീതകളിലും - നാദരൂപമായ ബ്രഹ്മത്തെക്കുറിച്ചു പ്രതിപാദിക്കുന്ന വേദങ്ങാം, ഉപനി ഷത്തുകാം, യോഗശാസ്ത്രങ്ങാം തുടങ്ങിയവയിലും (ഗാനങ്ങളിൽ വിവിധ രാഗങ്ങളുടെ രൂപത്തിലും); പാൽപ്പയോധിയിലും - പാലാഴിയിലും; ആകാ ശവീഥിയിലും - ആകാശത്തിലും; ഒന്നായ് നിറഞ്ഞരുളും - വേർപാടില്ലാ തെ നിറഞ്ഞു നില്ക്കുന്ന; ഓങ്കാരരൂപ - ഓങ്കാരം എന്ന രൂപമുള്ള; ഹരി നാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

'ഝം' എന്ന നാദം പോലെ യോഗീന്ദ്രരുടെ ഉള്ളിലും അതിനെക്കുറി ച്ചു പ്രതിപാദിക്കുന്ന ഗീതകളിലും പാൽക്കടലിലും ആകാശവീഥിയിലും ആകെ നിറഞ്ഞിരിക്കുന്ന ഓങ്കാരരൂപിയായ ഹരിക്കായി, നാരായണനായി നമസ്കാരം.

മുൻപദ്യങ്ങളിൽ പാഠഭേദങ്ങാം സൂചിപ്പിച്ചിട്ടേയുള്ളൂ. ഏറ്റവും സമീ ചീനമെന്നു തോന്നിയതു ശുദ്ധപാഠമായി സ്വീകരിച്ചു. ഈ പദ്യത്തിന്റെ കാര്യത്തിൽ നാലാംപാദം മിക്ക ഗ്രന്ഥങ്ങളിലും "ആനന്ദരൂപഹരിനാരാ യണായ നമഃ" എന്നാണ്. "ആനന്ദരൂപജയനാരായണായ നമഃ" എന്നും

*വരി 1. യോഗീന്ദ്രനുള്ളിൽ, മിതോതുന്ന, ഒരോതുന്ന*
*വരി 3. ഒന്നായ് നിറന്നരുളും*
*വരി 4. ആനന്ദരൂപജയ, ആനന്ദരൂപ ഹരി*

പാഠമുണ്ട്. ആ പാഠഭേദം അവഗണിക്കാം. ''ഓങ്കാരരൂപ ഹരി നാരയണായ നമഃ'' എന്നത് ചില ഗ്രന്ഥങ്ങളിലേ കാണുന്നുള്ളൂ. ഈ പദ്യത്തിൻെറ വിഷയം നാദബ്രഹ്മമായതുകൊണ്ട് ''ഓങ്കാരരൂപ''എന്നു തുടങ്ങുന്ന പാഠത്തെ ഗൗരവമായി കണക്കാക്കേണ്ടിവന്നു. മുപ്പത്തിഒമ്പതാം പദ്യത്തിലും ഓങ്കാരത്തെക്കുറിച്ചു സൂചനയുണ്ട്. നാല്പതാംപദ്യം ''ഏകാക്ഷരം തവ ഹി രൂപം'' എന്നു വ്യക്തമായി ഓങ്കാരത്തെ പരാമർശിക്കുന്നു. അതിനടുത്ത പദ്യത്തിലും ''ഏകാക്ഷര''മായ ഓങ്കാരം പരാമൃഷ്ടമാകുന്നു. ഇതെല്ലാം ചേർത്തു പ്രകരണശോധന ചെയ്യുമ്പോൾ ''ഓങ്കാരരൂപ'' എന്ന പ്രയോഗം കൂടുതൽ യോജിച്ചു കാണുന്നു. എങ്കിലും അധികം ഗ്രന്ഥങ്ങളിലും ''ആനന്ദരൂപ'' എന്നു കാണുന്നതുകൊണ്ട് നിസ്സന്ദേഹമായി ''ഓങ്കാരരൂപ'' എന്ന പാഠം സ്വീകരിച്ചുകൊണ്ടു തന്നെ രണ്ടു പാഠങ്ങളും വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നു.

ഇലത്താളം പോലെയൊരു വാദ്യം ശബ്ദിക്കുന്നതു ശ്രദ്ധിച്ചാൽ ലോഹനിർമ്മിതമായ രണ്ടു ഇലകൾ കൂട്ടിമുട്ടുമ്പോൾ 'ഝം' എന്നൊരു ശബ്ദം ഉണ്ടാകുന്നതു കേൾക്കാം. അതിൻെറ അനുരണനം കുറേനേരം നീണ്ടു നില്ക്കും. കൂട്ടിമുട്ടുന്ന ശബ്ദത്തേക്കാൾ ഇവിടെ ശ്രദ്ധിക്കേണ്ടത് അനുരണനമായ മുഴക്കത്തെയാണ്. ഝംകാരനാദം പോലെ യോഗീന്ദ്രന്മാരുടെ ഉള്ളിൽ മുഴങ്ങുന്ന അനാഹതശബ്ദത്തെയാണ് ആചാര്യൻ വിവക്ഷിക്കുന്നത്. കുണ്ഡലിനീയോഗം ശീലിക്കുന്ന യോഗികൾക്ക് മൂലാധാരത്തിൽ നിന്ന് ഉണർന്നുയരുന്ന കുണ്ഡലിനീശക്തി അനാഹതചക്രത്തിലെത്തുമ്പോൾ ഝങ്കാരനാദം കേൾക്കാൻ കഴിയും. ഝങ്കാരത്തെ ഈ പദ്യത്തിൽ നാദബ്രഹ്മത്തിൻെറ പ്രതീകമായി കല്പിച്ചിരിക്കുന്നു. കുണ്ഡലിനീധ്യാനത്തിൽ യോഗിക്കു പലതരം ശബ്ദങ്ങൾ കേൾക്കാൻ കഴിയും. അവയ്ക്കു നിയതമായ വ്യവസ്ഥയില്ല. യോഗിയും വാസനാബദ്ധനായിരിക്കും. ദീർഘമായ യോഗസാധനകൾ കൊണ്ട് മനസ്സിൻെറ മാലിന്യം നശിച്ചാലും വാസനാബന്ധങ്ങളും കർമ്മബന്ധങ്ങളും ഒട്ടൊക്കെ അവശേഷിക്കും. മാനസികഭാവത്തിനനുസരിച്ച് കേൾക്കുന്ന ശബ്ദങ്ങൾ വ്യത്യസ്തമാകാം. കേൾക്കുക എന്ന പദം പോലും ഈ സന്ദർഭത്തിനു ചേരുകയില്ല. കാതിൽ പതിക്കുന്ന ശബ്ദവീചികൾ ചെവിക്കല്ലിലുണ്ടാക്കുന്ന പ്രകമ്പനങ്ങൾ ശബ്ദഗ്രാഹിയായ മസ്തിഷ്കഭാഗം സ്വീകരിക്കുമ്പോഴാണ് 'കേൾക്കു'ന്നത്. ഇവിടെ പറയുന്ന ഝങ്കാരനാദത്തിന് ഉത്പത്തിസ്ഥാനമില്ല. അത് കർണ്ണങ്ങളിൽ ശബ്ദവീചികളായി പതിക്കുന്നുമില്ല. കേൾക്കുന്ന അനുഭൂതി യോഗിക്കുണ്ടാകുന്നു എന്നേയുള്ളൂ.

'ശബ്ദബ്രഹ്മം' എന്നും 'നാദബ്രഹ്മം' എന്നും പറയപ്പെടുന്ന സങ്കല്പം തന്ത്രശാസ്ത്രത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്നു. സങ്കീർണ്ണമായ ചില തത്ത്വങ്ങൾ ഉൾക്കൊണ്ടാലേ അതു മനസ്സിലാക്കാൻ പറ്റൂ. ബൈബിൾ വളരെ ലളിതമായി പുതിയനിയമത്തിലെ യോഹന്നാൻെറ സുവിശേഷത്തിൽ ഈ ആശയം അവതരിപ്പിക്കുന്നുണ്ട്. ''ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടു കൂടെ ആയിരുന്നു; വചനം ദൈവം ആയിരുന്നു''. ബൈബിളിൽ 'വചനം' എന്ന പദം കൊണ്ടു കുറിക്കുന്നതു് അനാദിയായ ശബ്ദത്തെയാണ്. തുടർന്ന് ആ ശബ്ദം ദൈവത്തോടു കൂടെ ആയിരുന്നു എന്നും ദൈവം തന്നെ ആയിരുന്നു എന്നും വിശദമാക്കുന്നു. സത്യവേദപുസ്തകം ഒരു താരതമ്യത്തിനുവേണ്ടി ചൂണ്ടിക്കാണിച്ചു എന്നേയുള്ളൂ. അതിനെക്കുറിച്ച് ഉപരിചർച്ചയ്ക്കു തുനിയുന്നില്ല.

അരൂപവും നിർഗ്ഗുണവും അനാദ്യന്തവുമായ ബ്രഹ്മത്തിൽ എങ്ങനെയോ സൃഷ്ട്യഭിവാഞ്ഛയുണ്ടായി എന്നും അതുമൂലം ഉണ്ടായ ചലനം ശബ്ദമായി എന്നും ആ ശബ്ദത്തിൻെറ ഒലികളും മാറ്റൊലികളും പരസ്പരം പ്രവർത്തിച്ചും പ്രതിപ്രവർത്തിച്ചും ബഹുകോടി ശബ്ദസംഘാതങ്ങളായിത്തീർന്നുവെന്നും ആ പ്രക്രിയ അവിരാമമായി തുടരുന്നു എന്നും ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. വസ്തുക്കളായി കാണപ്പെടുന്ന അണുവും മഹത്തുമായ എല്ലാം ചലനത്തിൻെറയും ശബ്ദത്തിൻെറയും ഫലമായി പ്രതീയമാനമാകുന്നവയാണ്. ചലനം എന്നോ സ്ഫുരണം എന്നോ സ്പന്ദനം എന്നോ വിശേഷിപ്പിക്കാവുന്ന പ്രകമ്പനങ്ങളാണ് വസ്തുക്കൾ. ഏതു വസ്തുവിനെ അപഗ്രഥിച്ചു പരിശോധിച്ചാലും അവിരാമമായ ചലനത്തിലും ശബ്ദത്തിലും ആ അന്വേഷണം ചെന്നെത്തും. പുതിയ പുതിയ ശബ്ദസംഘാതങ്ങൾ ജലത്തിൽ പോളകൾ പോലെ ഉണ്ടാകുകയും അല്പസമയം നിലനിന്നതിനുശേഷം അനാദിയായ ശബ്ദബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു. നമ്മെ സംബന്ധിച്ച് അതു് പുതിയ ഗ്രഹങ്ങളുടെയോ ബ്രഹ്മാണ്ഡങ്ങളുടെയോ ഉത്പത്തിയും സ്ഥിതിയും നാശവുമാണ്. ഓരോ വസ്തുവും ജീവിയും പ്രതിഭാസവും ആചാര്യൻ മുമ്പ് ''ഉദകപ്പോള'' എന്ന് അതിമനോഹരമായി അവതരിപ്പിച്ചതുപോലെയേ ഉള്ളൂ.

ബ്രഹ്മസാക്ഷാത്കാരത്തിനു പ്രാപ്തി നേടിയ യോഗിക്ക് അനാദിയായ ശബ്ദത്തെ സാക്ഷാത്കരിക്കാൻ കഴിയും. ഒരോ ജീവിയിലും വസ്തുവിലും ഈ ശബ്ദം മുഴങ്ങിക്കൊണ്ടേയിരിക്കുന്നു. മനുഷ്യർക്ക് ഈ ശബ്ദം

സാക്ഷാത്കരിക്കാൻ എളുപ്പമാണ്. അതിൻെറ ഒരു ദിഗ്ദർശനത്തിന് യോഗശാസ്ത്രം ഒരു മാർഗ്ഗം നിർദ്ദേശിക്കുന്നുണ്ട്. മനസ്സ് ഏകാഗ്രമാക്കി രണ്ടു കാതുകളും കൈകൊണ്ട് ബലമായി അടച്ചു ശ്രദ്ധിക്കുക. അവ്യക്തമായെങ്കിലും പ്രണവധ്വാനം കേൾക്കാം. കേൾക്കുന്നില്ലെങ്കിൽ ആ വ്യക്തി മരിച്ചു കഴിഞ്ഞിരിക്കുന്നു എന്നു യോഗശാസ്ത്രം ഉറപ്പിച്ചു പറയുന്നു. ആ ശബ്ദം തന്നെയാണു വ്യക്തി എന്നുള്ളതുകൊണ്ട് മറ്റു ശബ്ദങ്ങൾ മാത്രമേ നാം 'കേൾക്കു'ന്നുള്ളൂ. ശബ്ദബ്രഹ്മമയമായ ബാഹ്യപ്രപഞ്ചത്തിലെ കോടാനുകോടിശബ്ദങ്ങളുടെ ആഘാതപ്രത്യാഘാതങ്ങൾ അനാദിയായ ശബ്ദത്തെ മറച്ചുകളയുന്നു. സത്യമായ ബ്രഹ്മം മായാമയമായ ജഗത്തുകൊണ്ടു മറഞ്ഞുപോകുന്നു.

ഇന്ദ്രിയനിഗ്രഹം ചെയ്ത യോഗി പഞ്ചേന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളെ നിരോധിച്ച് ബ്രഹ്മജിജ്ഞാസയോടെ ധ്യാനിക്കുമ്പോൾ ഝംകാരം വ്യക്തമായി കേൾക്കാറാകുന്നു. അഥവാ ബ്രഹ്മജ്ഞാനം യോഗിക്ക് അനുഭവപ്പെടുന്നു. ഈ അനുഭൂതി മറ്റൊരാൾക്കു പകർന്നു കൊടുക്കാനാവില്ല. വാക്കുകൾ കൊണ്ടു വിവരിക്കാനാവില്ല. ചിത്രരൂപത്തിൽ ആവിഷ്കരിക്കാവുന്നതുമല്ല. എങ്കിലും എല്ലാ വേദങ്ങളും ശാസ്ത്രങ്ങളും ആവിഷ്കരിക്കാൻ ശ്രമിക്കുന്നത് ഈ ബ്രഹ്മചൈതന്യത്തെയാണ്. ഇന്ദ്രിയവിഷയമായ ബാഹ്യപ്രപഞ്ചത്തെ ഉപാധിയാക്കിക്കൊണ്ടേ ബ്രഹ്മജിജ്ഞാസയ്ക്കു പ്രവർത്തിക്കാൻ കഴിയൂ. ബ്രഹ്മതത്ത്വം പ്രതിപാദിക്കുന്ന എല്ലാത്തിനെയും മൊത്തത്തിൽ കുറിക്കാനാണ് ആചാര്യൻ "അതോതുന്ന ഗീതകളിലും" എന്നു പ്രയോഗിച്ചത്.

"പാൽപ്പയോധി" ഒരർത്ഥത്തിൽ പാൽക്കടൽ എന്ന പുരാണസങ്കല്പത്തെയാണു കുറിക്കുന്നത്. പാലു നിറഞ്ഞ മഹാസമുദ്രം. അതിൽ അനന്തൻ സഹസ്രഫണങ്ങളുള്ള നാഗമായി പൊന്തിക്കിടക്കുന്നു. അതിൻെറ ശരീരമടക്കുകളെ മെത്തയാക്കി സത്വമൂർത്തിയായ വിഷ്ണുഭഗവാൻ യോഗനിദ്ര ചെയ്യുന്നു. ഇങ്ങനെ ഒരു സമുദ്രം സങ്കല്പിക്കാൻ കഴിഞ്ഞാൽ പാലാഴിയിലെ ശ്വേതജലം തിരയടിച്ചുയരുന്നതു കാണാം. ആ പാൽത്തിരകളുടെ ഇരമ്പലും കേൾക്കാം. ആ ശബ്ദം യോഗിമാർ ഉള്ളിൽ കേൾക്കുന്ന ഝംകാരം തന്നെയാണ്. വെളുപ്പുനിറം സത്വഗുണത്തെ കുറിക്കുന്നു. പാൽക്കടൽ സത്വഗുണത്തിൻെറ പ്രതീകമാണ്. ശുദ്ധസത്വത്തിന് രൂപവും പ്രവർത്തനവും നിദ്രയും ഉണർച്ചയും ഇല്ല. അല്പമായെങ്കിലും രജോഗുണവും തമോഗു

ണവും ആരോപിക്കപ്പെടുമ്പോഠം സത്വം മൂർത്തമാകുന്നു; മൂർത്തിയായിത്തീരുന്നു. പാൽക്കടലിൻെറ മൂർത്തിയാണ്് സത്വഗുണപ്രധാനനായ വിഷ്ണു ഭഗവാൻ. സത്വഗുണത്തിൻെറ മൂർത്തിയായ ഭഗവാൻെറ സ്വരൂപം തന്നെ പ്രണവമാണ്. നമ്മുടെ ബോധമണ്ഡലത്തെയും ദൃശ്യമായ പ്രപഞ്ചത്തെയും പാൽക്കടലായി സങ്കല്പിക്കാം. അങ്ങനെ സങ്കല്പിച്ചാലും ആശയത്തിനു വ്യത്യാസമില്ല.

''പാൽപ്പയോധിയിലും ആകാശവീഥിയിലും'' എന്നാണല്ലോ ആചാര്യൻ പ്രയോഗിച്ചത്. ഗുണാരോപം ഇല്ലാത്ത ബ്രഹ്മമാണ്് ആകാശം. സൃഷ്ടിക്കു പൂർവമായ ബ്രഹ്മം. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരായും ബ്രഹ്മാണ്ഡകോടികളായും രൂപം കൊണ്ട ബ്രഹ്മചൈതന്യത്തിൻെറ ശുദ്ധരൂപം. ഇതാണ്് ഓങ്കാരം പ്രതിനിധാനം ചെയ്യുന്ന അനാദിയും അനന്തവുമായ നാദം.

ഝങ്കാരമെന്നപോലെ യോഗികളുടെ ഉള്ളിൽ മുഴങ്ങുന്നതും വേദശാസ്ത്രപുരാണേതിഹാസാദികഠക്കു വിഷയമായതും സഗുണവും ഗുണരഹിതവുമായി വർത്തിക്കുന്ന എല്ലാത്തിലും നിറഞ്ഞിരിക്കുന്നതുമായ ഓങ്കാരം രൂപമായുള്ള ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

[''ആനന്ദരൂപഹരിനാരായണായ നമഃ'' എന്ന പാഠമാണ്് അധികം പതിപ്പുകളിലും കാണുന്നത്. അർത്ഥതലത്തിൽ 'ആനന്ദരൂപ' എന്ന പാഠത്തിന്് ഉപപത്തി കുറയുന്നില്ല. 'ആനന്ദം' എന്ന ശബ്ദം ബ്രഹ്മവാചിയാണ്. അവിഭാജ്യവും അഖണ്ഡവുമായി എല്ലാത്തിലും വ്യാപിച്ചിരിക്കുന്ന ആനന്ദം ഭഗവാൻെറ രൂപമാണ്് എന്ന്് ഈ പക്ഷത്തിൽ വ്യാഖ്യാനം.

ഭഗവാനെ സച്ചിദാനന്ദനായി ഉപനിഷത്തുകഠം വിവരിക്കുന്നു. സത്ത്, ചിത്ത്, ആനന്ദം എന്ന്് ഈശ്വരതത്ത്വത്തെ മൂന്നായി വിഭജിച്ചത്് മനസ്സിലാക്കാനുള്ള സൗകര്യത്തിനു വേണ്ടിയാണ്. മൂന്നും ഒന്നു തന്നെയാണ്. ഉണ്മയും, ഉണ്മയെക്കുറിച്ചുള്ള ബോധവും അവയെക്കുറിച്ചുള്ള അനുഭൂതിയും. ആ അനുഭൂതി ശുദ്ധമായ ആനന്ദം. ചിത്തവൃത്തികഠം ഒഴിഞ്ഞ അനുഭൂതി കേവലാനന്ദം. ഭൗതികതലത്തിലുള്ള ആനന്ദം വിഷയങ്ങളുമായി ബന്ധപ്പെട്ടതായിരിക്കും. വിഷയങ്ങഠക്കു ശാശ്വതഭാവം ഇല്ലാത്തതു കൊണ്ടു് വൈഷയികാനന്ദവും താത്കാലികമായിരിക്കും. ആഗ്രഹം സാധിക്കുമ്പോഠം ഉണ്ടാകുന്ന താത്കാലികമായ ആനന്ദം പോലെ. മറ്റു് ആഗ്രഹങ്ങളുണ്ടാകു

മ്പോഠ ആനന്ദം മറയും. എങ്കിലും വിഷയസംബന്ധിയായ ആനന്ദവും ഈശ്വരസംബന്ധിയായ ആനന്ദം തന്നെയാണ്. അത് ക്ഷണികമായ ഒരു ദർശനമായി മറഞ്ഞുപോകുന്നു എന്നേയുള്ളൂ. കേവലാനന്ദസ്വരൂപനായ ഈശ്വരൻ വിഷയബന്ധമുള്ള പ്രപഞ്ചമാകെ നിറഞ്ഞുനിൽക്കുന്നു, ''ആനന്ദാദ്ധ്യേവ ഇമാനി ഭൂതാനി ജായന്തേ; ആനന്ദേന ജാതാനി ജീവന്തി; ആനന്ദം പ്രയന്ത്യഭിസംവിശന്തി - ഉണ്ടായവ എല്ലാം ആനന്ദത്തിൽ നിന്നുണ്ടാകുന്നു; അപ്രകാരം ജനിച്ചവ എല്ലാം ആനന്ദത്തിൽ ജീവിക്കുന്നു; ആനന്ദത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു എന്നു തൈത്തിരീയോപനിഷത്ത്. ''ആനന്ദരൂപ'' എന്ന പാഠം ''ഓങ്കാരരൂപ'' എന്ന സ്വീകൃതപാഠത്തിൽ നിന്നു വ്യത്യസ്തമല്ല].

*39. ഞാനെന്നുമീശ്വരനിതെന്നും വളർന്നളവു*
*ജ്ഞാനദ്വയങ്ങഠ പലതുണ്ടായതിന്നുമിഹ*
*മോഹം നിമിത്തമതുപോകും പ്രകാരമപി*
*ചേതസ്സിലാക ഹരി നാരായണായ നമഃ*

ഞാനെന്നുമീശ്വരനിതെന്നും - ഞാൻ വേറെയാണെന്നും ഈശ്വരൻ എന്നിൽ നിന്നു വേറെയാണെന്നുമുള്ള ഭേദഭാവന; വളർന്നളവ് - വളർന്നപ്പോഠ; ജ്ഞാനദ്വയങ്ങഠ - രണ്ടെന്നുള്ള അറിവുകഠ (വേറെവേറെ ആണെന്ന തോന്നലുകഠ) പലതുണ്ടായതിന്നുമിഹ - പലതരത്തിൽ ഉണ്ടായതിന് ഇവിടെ; മോഹം നിമിത്തം - കാരണം മോഹമാണ്; അതുപോകും പ്രകാരമപി - ആ മോഹം പോകത്തക്കവണ്ണം; മമ ചേതസ്സിലാക - എന്റെ മനസ്സിൽ ഉണ്ടാകട്ടെ; നാരായണായ നമഃ - നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഞാനും ഈശ്വരനും രണ്ടാണെന്നുള്ള ചിന്ത വളർന്നതോടുകൂടി പലതരത്തിലുള്ള ഭേദഭാവങ്ങഠ ഉണ്ടായി. അതിനു കാരണം അജ്ഞാനമാണ്. അജ്ഞാനം പോകാനുള്ള ഉപായം എന്റെ ഉള്ളിൽ ഉണ്ടാകണം. ഹരേ,

---

*വരി1. പിളർന്നളവു*

*വരി 2. ജ്ഞാനപ്ലവങ്ങഠ; പലവുണ്ടാമതിന്നു, പലവുണ്ടായതിന്നു; പലതുണ്ടാമതിന്നു, പലതുണ്ടാവതിന്നും*

*വരി 3. ഇതുപോകും; പ്രകാരമതു*

*വരി 4. ചേതസ്സിലാകുമമ, ചേതസ്സിലേകു, ചേതസ്സിലായ് വരിക*

നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ശരീരത്തിൽ ജീവാത്മാവായി വർത്തിക്കുന്നതും പ്രപഞ്ചമായി പ്രതിഭാസിക്കുന്ന എല്ലാത്തിൻെറയും ചൈതന്യമായി പരമാത്മാവായി വർത്തിക്കുന്നതും ഒരേ ചൈതന്യമാണ്. ഈ സത്യം മിക്കവർക്കും അറിയാം. എങ്കിലും ബലീയസിയായ യോഗമായാപ്രവർത്തനം മൂലം 'അഹംബുദ്ധി' ജീവികൾക്ക് ഉണ്ടാകുന്നു. ശരീരത്തിൽ ബദ്ധനാകുന്ന ജീവാത്മാവ് ശരീരമാണു താൻ എന്നു ധരിച്ചു തുടങ്ങുന്നു. ക്രമേണ എൻെറ കൈയ്, എൻെറ തല എന്നു തുടങ്ങി എൻെറകുടുംബം, എൻെറ സമ്പത്ത്, എൻെറ പദവി എന്നൊക്കെ അഹംബുദ്ധി വളരുമ്പോൾ താൻ വേറെ ഈശ്വരൻ വേറെ എന്ന ധാരണ ഉറയ്ക്കുന്നു. തൻെറ സുഖസൗകര്യങ്ങൾക്കായി ഈശ്വരനെ ആരാധിക്കാൻ തുടങ്ങുന്നു.

ഇങ്ങനെ ഈശ്വരനെ തന്നിൽനിന്നു വേറെയായി കരുതിത്തുടങ്ങുമ്പോൾ പല തരത്തിലുള്ള ദ്വന്ദ്വഭാവനകൾ രൂപം കൊള്ളുന്നു. ''ജ്ഞാനദ്വയം'' എന്ന ആചാര്യൻെറ പ്രയോഗത്തിലെ 'ദ്വയം' എന്നതു് രണ്ട് എന്ന സംഖ്യയെയാണു കുറിക്കുന്നതെങ്കിലും 'ഒന്നിലധികം', 'പലതു്' എന്നു മനസ്സിലാക്കണം. നാമം കൊണ്ടോ രൂപം കൊണ്ടോ ഗുണം കൊണ്ടോ വേർതിരിച്ചറിയാവുന്നതായി എന്തെല്ലാമുണ്ടോ അവയ്ക്കെല്ലാം വേറെ വേറെ സത്തയും നിലനില്പും വ്യക്തിത്വവും ഉള്ളതായി ജീവാത്മാവു ധരിക്കുന്നു. എത്ര മനുഷ്യരുണ്ടോ അത്രയും ജീവാത്മാക്കൾ, എത്ര മൃഗങ്ങളുണ്ടോ അത്രയും ജീവാത്മാക്കൾ.................എന്നിങ്ങനെയുള്ള മിഥ്യാബോധം. ഇങ്ങനെ മിഥ്യാബോധത്തിൽ പെട്ടുഴലുന്ന ജീവിക്കു് ആത്മാവും ബ്രഹ്മവും ഒന്നാണെന്ന ബോധം ഉണ്ടെങ്കിൽപോലും ഭേദബുദ്ധി ഉണ്ടാകുന്നു. ''അഹം ബ്രഹ്മാസ്മി, ഏകമേവ അദ്വിതീയം ബ്രഹ്മ, തത്ത്വമസി'' തുടങ്ങിയ വേദാന്തവാക്യങ്ങളുടെ സാരം അന്യർക്കു വിശദമാക്കി കൊടുക്കാനുള്ള കഴിവും ചില വ്യക്തികൾക്കുണ്ടായിരിക്കും. അവരും ഈ ഭേദബുദ്ധിക്കു വശഗരായിപ്പോകും. ''ജ്ഞാനദ്വയങ്ങൾ പലതു്'' എന്ന പ്രയോഗം കൊണ്ട് സുഖവും ദുഃഖവും, ഇരുളും വെളിച്ചവും, ചൂടും തണുപ്പും, സമ്പത്തും വിപത്തും, ധർമ്മവും അധർമ്മവും തുടങ്ങി വിരുദ്ധ സ്വഭാവമുള്ളവയെ കുറിക്കുന്നു എന്നും വ്യാഖ്യാനിക്കാം.

ഏകവും അദ്വിതീയവുമായ ഭഗവത്സത്തയുടെ ഭാഗമായിരിക്കെത്തന്നെ വേറെ എന്ന ഭാവം വളരുന്നതിനു കാരണവും ആചാര്യൻ പറയുന്നു ''മോഹം നിമിത്തം'' എന്ന്. മായാമോഹിതമായ ജീവാത്മാവ് ഭ്രമിച്ചു പോകുന്നു. അജ്ഞാനജന്യമായ മോഹത്തിൽ നിന്നു മുക്തനായാൽ ഭേദഭാവന

നശിക്കും. ഭേദമില്ലെന്ന ബോധത്തെ മറയ്ക്കുന്ന മായ മാറണം. വെറും 'അറിവ്' പോരാ. അറിവ് അനുഭൂതിയും ആചരണവും ആയിത്തീരണം. അതിനുള്ള വഴി മനസ്സിൽ ഉണ്ടാക്കിത്തരണേ എന്ന് എല്ലാ നാരങ്ങൾക്കും അയനമായ നാരായണനോട് പ്രാർത്ഥിക്കുന്നു.

ഭഗവാൻ തനിക്കു തരേണ്ട അനുഗ്രഹവും സമർത്ഥമായ പദപ്രയോഗം കൊണ്ട് ആചാര്യൻ നിർദ്ദേശിക്കുന്നു''അതുപോകും പ്രകാരമപി ചേതസ്സി ലാക'' എന്ന്. ഭഗവാനേ എന്റെ മോഹം നശിക്കുന്നതിന് ഒരു മാർഗ്ഗ മേയുള്ളൂ. നിന്തിരുവടി എന്റെ ചേതസ്സിൽ കുടികൊള്ളുക. ആ അനുഗ്രഹം എനിക്കു തരേണമേ. അറിവുകൊണ്ടു ഭേദഭാവന മാറുകയില്ല. ജ്ഞാനം കൊണ്ടുണ്ടാകുന്ന അറിവിനെ മായാപ്രവർത്തനം നശിപ്പിച്ചുകളയും. അറി ഞ്ഞുകൊണ്ടുതന്നെ ഭ്രമത്തിനു വഴങ്ങും. തെറ്റെന്ന് അറിഞ്ഞുകൊണ്ടു തന്നെ തെറ്റു ചെയ്യും. ക്ഷണികമെന്ന് അറിയാവുന്ന സുഖത്തിനുവേണ്ടി ബഹുകാലം അത്യദ്ധ്വാനം ചെയ്യും . ഈ വിചിത്രമായ പെരുമാറ്റത്തിനു കാരണമായ മാനസികാവസ്ഥയെ ''അവിദ്യ'' എന്നും ''അജ്ഞാനം'' എന്നും ''മോഹം'' എന്നും പല പദങ്ങൾ കൊണ്ട് ആചാര്യന്മാർ വിവരിക്കുന്നു. അവിദ്യയിൽ നിന്നുമോചനം കിട്ടാൻ ശാശ്വതമായ വിദ്യാദീപം മനസ്സിൽ തെളിയണം. ഭഗവാൻ ചേതസ്സിൽ ആയാൽ അവിദ്യയ്ക്കും അജ്ഞാനത്തി നും മോഹത്തിനും അവിടെ സ്ഥാനമില്ല. ദീപം ജ്വലിക്കുമ്പോൾ ഇരുട്ടു മായുന്നതുപോലെ ഭഗവത്സ്വരൂപം പ്രകാശിക്കുന്ന മനസ്സിൽ നിന്ന് മായ മാറും. അപ്പോൾ 'ഞാൻ' എന്നും 'ഈശ്വരൻ' എന്നും ഭിന്നമായി വളർന്ന ഭാവന നശിക്കും. പ്രപഞ്ചമാകെ താൻ തന്നെയാണെന്നും ഈശ്വരനും താനും വേറെ അല്ലെന്നും തെളിയും. അപ്പോൾ സുഖദുഃഖാദികളായ ''ജ്ഞാ നദ്വയങ്ങൾ'' അസ്തമിക്കും. അതിനായി ഹരേ, നാരായണാ, എന്റെ മനസ്സിൽ കുടികൊള്ളേണമേ. നിന്തിരുവടിക്കായി നമസ്കാരം.

*40. ടങ്കം കുരംഗവുമെടുത്തിട്ടു പാതിയുടൽ*
*ശംഖം രഥാംഗവുമെടുത്തിട്ടു പാതിയുടൽ*
*ഏകാക്ഷരം തവ ഹി രൂപം നിനപ്പവനു*
*പോകുന്നു മോഹമതു നാരായണായ നമഃ*

---

*വരി 1. പാതിയിതു*

*വരി 2. ശംഖും*

*വരി 3. രൂപം ധരിപ്പവനു*

*വരി 4. മോഹമപി, മോഹവഴി, മോഹമിഹ*

ടങ്കം - മഴു; കുരംഗം - മാൻ; എടുത്തിട്ട് - വഹിച്ചുകൊണ്ട്; പാതിയുടൽ - പകുതിശരീരം; ശംഖം രഥാംഗവും - പാഞ്ചജന്യം എന്ന ശംഖവും ചക്രായുധവും; എടുത്തിട്ട് - വഹിച്ചുകൊണ്ട്; പാതിയുടൽ - പകുതി ശരീരം; ഏകാക്ഷരം - ഒറ്റ അക്ഷരമായ (ഓങ്കാരമായ); തവ രൂപം - നിന്തിരുവടിയുടെ രൂപം; നിനപ്പവന് - ധ്യാനിക്കുന്നവന്; പോകുന്നു മോഹമത് - മോഹം നശിക്കുന്നു; ഹി - തീർച്ച; നാരായണായ നമഃ - നാരായണനായി നമസ്കാരം.

മഴുവും മാനും ധരിക്കുന്ന ശിവന്റെ രൂപം പകുതി; ശംഖവും ചക്രവും ധരിക്കുന്ന വിഷ്ണുവിന്റെ രൂപം പകുതി. ഇങ്ങനെ രണ്ടും ചേർന്ന ശങ്കരനാരായണരൂപത്തിലോ ഏകാക്ഷരമായ ഓങ്കാരരൂപത്തിലോ നിന്തിരുവടിയെ ധ്യാനിക്കുന്നവന്റെ മോഹം നശിക്കും. നാരായണനായി നമസ്കാരം.

മോഹം നശിക്കത്തക്കവണ്ണം ചേതസ്സിൽ കുടികൊള്ളേണമേ എന്ന് മുൻ പദ്യത്തിൽ ഭഗവാനോട് അപേക്ഷിച്ചു. ഇവിടെ എങ്ങനെ ഭഗവാനെ മനസ്സിൽ കുടിയിരുത്തണമെന്നു പറയുന്നു. ശങ്കരനാരായണരൂപത്തിലോ ഓങ്കാരരൂപത്തിലോ ആകാം. സഗുണോപാസനയും നിർഗ്ഗുണോപാസനയും തമ്മിൽ ഭേദമില്ല എന്നു സ്ഥാപിക്കാനാണു രണ്ടും പറഞ്ഞത്.

അരൂപവും നിർഗ്ഗുണവുമായ ബ്രഹ്മത്തെത്തന്നെയാണ് സഗുണോപാസകനും ആരാധിക്കുന്നത്. ഗുണവിശിഷ്ടമായ മൂർത്തിരൂപം ഉപാധിയായി സ്വീകരിക്കുന്നു എന്നേ വ്യത്യാസമുള്ളൂ. സഗുണോപാസനയിൽത്തന്നെ ഏതു മൂർത്തിയെ ആരാധിക്കുമ്പോഴും ആരാധന ഉപാസകനെ സത്യത്തിലേക്ക് - ബ്രഹ്മത്തിലേക്ക് - നയിക്കുന്നു. അതു ശിവനായോ വിഷ്ണുവായോ രണ്ടും ചേർന്ന ശങ്കരനാരായണരൂപത്തിലോ ആകാം.

ആചാര്യൻ ജീവിച്ച കാലത്ത് ശൈവവൈഷ്ണവഭേദം തീവ്രമായിരുന്നു. അജ്ഞാനജന്യമായ ഈ ഭേദബുദ്ധി നശിപ്പിക്കാൻ ആചാര്യൻ തന്റെ കൃതികളിൽ പലയിടത്തും ശ്രമിച്ചിട്ടുണ്ട്. ശ്രീ ഭാഗവതത്തിൽ ബാണയുദ്ധം അവസാനഘട്ടത്തിൽ ശ്രീകൃഷ്ണനും ശിവനുമായുള്ള സംവാദത്തിൽ

''ത്വദ്ഭക്തനിവൻ പിന്നെ ത്വദ്ഭക്തൻ മദ്ഭക്തനും
ഇത്തരം ഭേദമില്ലെന്നുത്തമമിത്ഥമെന്നും
ചിന്തിക്കിൽ ഭവാനുമിങ്ങിത്തരം തന്നെ ഞാനും
അന്തരമില്ല രണ്ടുമൊന്നെന്നതെന്നാകയാൽ

രണ്ടെന്നു ചിന്തിക്കുന്നു സദ്വേഷിയായ ജനം
രണ്ടായിട്ടറിയുന്നതജ്ഞാനമദത്താലെ
അജ്ഞാനമദത്തിനാൽ നരകം ഫലമാകും
വിജ്ഞാനിജനമദ്വൈതാത്മാക്കാം ഭക്തോത്തമ''

എന്ന് ഈ ഭേദചിന്ത പാപമാണെന്നു ശ്രീകൃഷ്ണൻ പറയുന്നു.

''അന്യദേവകളെബ്ഭക്തിശ്രദ്ധയോടും ഭജിപ്പവർ
എന്നെത്തന്നെ ഭജിക്കുന്നു കൗന്തേയ, വിധിവിട്ടുമേ''

(ഗീത. 9. 23)

എന്നു ഭഗവാൻ ഗീതയിലും അരുളിച്ചെയ്യുന്നു. അക്കാര്യം ഓർത്താകാം ശങ്കരനാരായണരൂപം ഇവിടെ എടുത്തു പറഞ്ഞത്. ശിവനും പാർവതിയും ചേർന്ന അർദ്ധനാരീശ്വരരൂപവും ഇത്തരത്തിൽ ആരാധിക്കപ്പെടുന്നുണ്ട്. ഒരു മൂർത്തിയുടെ രൂപത്തിൽ മറ്റൊരുമൂർത്തിയുടെ ഭാവങ്ങളോ ആയുധങ്ങളോ അധ്യാരോപം ചെയ്തിട്ടുള്ള ഉദാഹരണങ്ങൾ നമ്മുടെ ക്ഷേത്രങ്ങളിൽ പലയിടത്തും ഉണ്ട്.

ആരാധനാമൂർത്തികൾ ഉപാധികൾ മാത്രമാണെന്നും എല്ലാ ആരാധനയും ചെന്നെത്തുന്നത് ബ്രഹ്മസത്യത്തിലാണെന്നും ഉറപ്പിക്കാനാണ് ശങ്കരനാരായണരൂപധ്യാനവും ഓങ്കാരധ്യാനവും ചേർത്തു പറഞ്ഞത്.

സഗുണോപാസനയിൽ മൂർത്തികൾക്കു നിയതമായ രൂപവും ഭാവവും ആയുധങ്ങളും ക്ഷേത്രതന്ത്രങ്ങൾ വിധിക്കുന്നുണ്ട്. അവയെല്ലാം പ്രതീകാത്മകങ്ങളാണ്. പീഠവും വിഗ്രഹവും അതിലുള്ള ഓരോ ചിത്രപ്പണിയും അർത്ഥമുള്ളവയാണ്. ഒരു കവിതയിലെ അലങ്കാരസന്നിവേശം പോലെയാണ് ശില്പത്തിലെ വിശദാംശങ്ങളും. ആചാര്യൻ ശിവഭാഗത്തും വിഷ്ണുഭാഗത്തുമായി ശങ്കരനാരായണരൂപത്തിനു കല്പിച്ച ആയുധങ്ങൾക്കും ഈ പ്രതീകസ്വഭാവം കാണാം. നാദബ്രഹ്മത്തിന്റെ പ്രതീകമാണ് ഓങ്കാരം മുഴക്കുന്ന ശംഖം. അനുസ്യൂതമായ വിശ്വഭ്രമണത്തെ ചക്രം കുറിക്കുന്നു. അനന്തമായ ചലനത്തിന്റെ ഭ്രമണവേഗത്തിൽ മായാബദ്ധരായി സ്വത്വം മറന്ന വ്യക്തിക്കുണ്ടാകുന്ന സങ്കല്പവികല്പങ്ങളെ ഛേദിക്കുന്ന പരമായുധമാണ് വിവേകരൂപമായ ടങ്കം. മായയെ ഛേദിക്കാൻ കഴിഞ്ഞാലേ സത്യാന്വേഷണം ജീവാത്മാവിന് ആരംഭിക്കാനാകൂ. അന്വേഷിച്ചു കണ്ടെത്തേണ്ട,

മൃഗ്യമാനമായ ഉണ്മയാണു മൃഗം. അതിനെ ശങ്കരഭാഗത്തു മാനായി കല്പിച്ചിരിക്കുന്നു. പ്രസിദ്ധമായ ഒരു ധ്യാനശ്ലോകം ശങ്കരനാരായണമൂർത്തിയെക്കുറിച്ചുണ്ട്.

> ''യൗ തൗ ശംഖകപാലഭൂഷണകരൗ മുക്താസ്ഥിമാലാധരൗ
> ദേവൗ ദ്വാരവതീ ശ്മശാനനിലയൗ നാഗാരിഗോവാഹനൗ
> ദ്വിത്ര്യക്ഷൗ ബലിദക്ഷയജ്ഞമഥനൗ ശ്രീശൈലജാവല്ലഭൗ
> പാപം മേ ഹരതാം ജനാർദ്ദനഹരൗ ശ്രീവത്സഗംഗാധരൗ''

[ശംഖവും കപാലവും കൊണ്ടു് അലംകൃതമായ കൈകൾ ഉള്ളവരും മുത്തുമാലയും അസ്ഥിമാലയും ധരിക്കുന്നവരും ദ്വാരവതിയും ശ്മശാനവും ആവാസസ്ഥാനമാക്കിയവരും ഗരുഡനും കാളയും വാഹനമായുള്ളവരും രണ്ടു കണ്ണും മൂന്നു കണ്ണും ഉള്ളവരും മഹാബലിയുടെയും ദക്ഷപ്രജാപതിയുടെയും യജ്ഞങ്ങളെ നശിപ്പിച്ചവരും ലക്ഷ്മീദേവിയുടെയും ശൈലജയുടെയും വല്ലഭന്മാരും ശ്രീവത്സവും ഗംഗയും ധരിക്കുന്നവരും ആയ ജനാർദ്ദനനും ഹരനും എൻെറ പാപങ്ങളെ നശിപ്പിക്കട്ടെ].

ശങ്കരനായോ നാരായണനായോ ശങ്കരനാരായണന്മാർ ചേർന്ന ഏകമൂർത്തിയായോ ഭഗവാനെ ആരാധിക്കുന്നവരുടെ മനസ്സിൽ നിന്നു് കാമക്രോധലോഭമോഹമദമാത്സര്യങ്ങൾ അകലും. പാപവിമുക്തമായ മനസ്സിൽ ജ്ഞാനം ഉദിക്കും. ഏകാക്ഷരമായ ഓങ്കാരത്തെ ധ്യാനിക്കുന്നവർക്കും മോഹനാശം തന്നെയാണു ഫലം.

''ഏകാക്ഷരം തവ രൂപം'' എന്നതു് സ്പഷ്ടമായും ''ഓം ഇത്യേകാക്ഷരം ബ്രഹ്മ'' എന്ന ഗീതാവാക്യത്തിൻെറ അനുരണനമാണെങ്കിലും ''ഏകവും നാശമില്ലാത്തതുമായ നിന്തിരുവടിയുടെ രൂപം'' എന്നും ആ പ്രയോഗത്തെ വ്യാഖ്യാനിക്കാം. അങ്ങനെ വ്യാഖ്യാനിച്ചാൽ ഓങ്കാരധ്യാനം എന്നതിൻെറ സ്ഥാനത്തു് ഭഗവാൻെറ ഏതു രൂപവും ധ്യാനിക്കാമെന്നും ഏതുരൂപത്തിൽ ധ്യാനിച്ചാലും മോഹം നശിച്ചു് ഉണ്മ പ്രകാശിക്കുമെന്നും അർത്ഥം.

ഗുണവിശിഷ്ടമായ മൂർത്തിരൂപത്തിലോ നിർഗ്ഗുണമായ ബ്രഹ്മരൂപത്തിലോ നിന്തിരുവടിയെ ഉപാസിച്ചു് മോഹത്തിൽ നിന്നു മോചനം നേടാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*41. ഠായങ്ങ ഗീതമിവനാദപ്രയോഗമുട-*
*നേകശ്രുതീങ്കലൊരുമിക്കുന്നപോലെ പരം*
*ഏകാക്ഷരത്തിലിതടങ്ങുന്നു സർവ്വവുമി-*
*താകാശസൂക്ഷ്മതനു നാരായണായ നമഃ*

ഠായങ്ങൾ - ഗമകങ്ങൾ; ഗീതം - പാട്ട്; ഇവ - എന്നിവ; നാദപ്രയോഗം - സംഗീതത്തിൽ നാദങ്ങളുടെ വിന്യാസം; ഏകശ്രുതീങ്കൽ - ഒരേ ശ്രുതിയിൽ; ഒരുമിക്കുന്നപോലെ - യോജിക്കുന്ന പോലെ; പരം ഏകാക്ഷരത്തിൽ - ശ്രേഷ്ഠമായഏകാക്ഷരത്തിൽ (പ്രണവത്തിൽ); ഇതടങ്ങുന്നു സർവ്വവും - ഇതു സർവ്വവും അടങ്ങുന്നു; ആകാശസൂക്ഷ്മതനു - ആ പ്രണവം ആകാശം പോലെ സൂക്ഷ്മമായ രൂപമുള്ളതാണ്; നാരായണായ നമഃ - നാരായണനായി നമസ്കാരം.

ഗമകങ്ങൾ, ഗീതം തുടങ്ങിയവയിലെ സ്വരഭേദങ്ങൾ ശ്രുതിയിൽ ലയം പ്രാപിക്കുന്നതുപോലെ, ആകാശം പോലെ സൂക്ഷ്മരൂപമായ പ്രണവം എന്ന ഏകാക്ഷരത്തിൽ പ്രപഞ്ചമാകെ അടങ്ങിയിരിക്കുന്നു. നാരായണനായി നമസ്കാരം.

'ഠായം' അസാധാരണമായ ഒരു പദമാണ്. സംഗീതശാസ്ത്രത്തിലെ പ്രചാരമില്ലാത്ത ഒരു സാങ്കേതികസംജ്ഞ. 'ഗമകം' എന്ന അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. രാഗാലാപനത്തിൽ ഭാവവ്യത്യാസം ദ്യോതിപ്പിക്കുന്നതിന് സ്വരസംയോഗത്തിൽ വരുത്തുന്ന വ്യത്യാസമാണു ഗമകം. ആരോഹണം, അവരോഹണം, ഡാൽ, സ്ഫുരിതം, കമ്പിതം, ആഹതം, ത്രിപുച്ഛം, ആന്ദോളം, പ്രത്യാഹതം, മൂർച്ഛന എന്നിവ ഗമകങ്ങളിൽ പ്രധാനപ്പെട്ടവയാകയാൽ ഇവയെ ദശവിധഗമകങ്ങൾ എന്നു സംഗീതശാസ്ത്രം വിവരിക്കുന്നു. ഇവ രാഗത്തിൽ ഉദിച്ചുമറയുന്ന ഭാവങ്ങളാണ്.

അതുപോലെ ഷഡ്ജം (സ), ഋഷഭം (രി), ഗാന്ധാരം (ഗ), മദ്ധ്യമം (മ),

---

*വരി 1. നാദപ്രയോഗമതിൽ, നാദപ്രയോഗമിത്*
*വരി 2. ഏകശ്രുതിയ്ക്കൽ; ഒരുമിക്കുന്നുപാർക്കിലിഹ, ഉറയ്ക്കുന്നപോലെപരം, ഒരു മിന്നൽ കണക്കെയുമിത്.*
*വരി 3. ഏകാക്ഷരത്തിലിടതങ്ങുന്നു, ഏകാക്ഷരത്തിലൊരുമിക്കുന്നു, ഏകശ്രുതീങ്കലിതടങ്ങുന്നു സർവ്വവുമിത്....*

പഞ്ചമം (പ), ധൈവതം (ധ), നിഷാദം (നി) എന്നീ സപ്തസ്വരങ്ങളുടെ ചേർച്ചകൊണ്ടു് ബഹുതരങ്ങളായ രാഗങ്ങാം ഉണ്ടാകുന്നു. ഗമകങ്ങളും ഗീതങ്ങളും ശ്രുതിയിൽ ലയിച്ചുചേരുന്നു. ''വിശേഷസ്വരങ്ങാംക്കു് ആധാരമായ നിർവിശേഷനാദമാണു ശ്രുതി. ശ്രുതിയിൽ താളബദ്ധമായ സ്വരവിന്യാസം ലയിക്കുമ്പോഴാണു് സംഗീതമാകുന്നതു്. ശ്രുതിയിൽ സ്വരവിന്യാസം ലയിക്കുന്നില്ലെങ്കിൽ 'അപശ്രുതി' യാകും.'' സംഗീതശാസ്ത്രത്തിൻെറ ഈ തത്ത്വം പ്രപഞ്ചസത്യം വെളിവാക്കുവാനുള്ള ഉപമയിൽ ആചാര്യൻ സന്നിവേശിപ്പിച്ചിരിക്കുന്നു. നിർവ്വിശേഷവും സൂക്ഷ്മതരവുമായ ശ്രുതിയിൽ ഗമകഗീതാദികളായ നാദവിശേഷങ്ങാം ലയിക്കുന്നതുപോലെ ഓംകാരരൂപമായ ഏകാക്ഷരത്തിൽ പ്രപഞ്ചമാകെ അടങ്ങിയിരിക്കുന്നു. മറ്റൊരു രീതിയിൽ പറഞ്ഞാൽ ഓങ്കാരം കൊണ്ടു സൂചിതമായ ബ്രഹ്മത്തിൽ എല്ലാം അടങ്ങിയിരിക്കുന്നു. ഓങ്കാരം ആകാശംപോലെ സൂക്ഷ്മരൂപമാണു്. ആകാശം എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. പക്ഷെ, ഒരിടത്തും അതിനെ വേർതിരിച്ചു കാണാൻ സാദ്ധ്യമല്ല. ബ്രഹ്മതത്ത്വത്തെ വിവരിക്കാൻ പ്രപഞ്ചഘടകങ്ങളായ മഹാഭൂതങ്ങളിൽ ഒന്നായ ആകാശവുമായി താരതമ്യപ്പെടുത്തിയതു് അസാദ്ധ്യമായതു സാധിക്കാനുള്ള പരിശ്രമമാണു്. പ്രപഞ്ചഘടകങ്ങാം ഉപയോഗിച്ചു് പ്രപഞ്ചാതീതമായതിനെ വിവരിക്കാനുള്ള ശ്രമം. ചിന്തയെ വേണ്ട വഴിക്കു തിരിച്ചുവിടാൻ ഈ അലങ്കാരപ്രയോഗം സഹായിക്കും. ഓങ്കാരരൂപമായ ബ്രഹ്മത്തിൽ പ്രപഞ്ചമാകെ അടങ്ങിയിരിക്കുന്നു. ആകാശം പോലെ അദൃശ്യമായും അതിസൂക്ഷ്മമായും എല്ലാത്തിലും ബ്രഹ്മം വ്യാപിച്ചിരിക്കുന്നു.

ശബ്ദബ്രഹ്മരൂപമായ ഓങ്കാരത്തെ ആചാര്യൻ ശ്രീഭാഗവതം ഏകാദശസ്കന്ധത്തിൽ ഇങ്ങനെ വിവരിക്കുന്നു.

''......................ശബ്ദബ്രഹ്മം ദുർബോധം
ഇന്ദ്രിയപ്രാണമനോമയമായ് പരോക്ഷമായ്
അനന്തപരമായിഗ്ഗംഭീരമായിട്ടേറ്റം
പ്രയത്നദുഃഖത്താലേ ഗ്രഹിപ്പാൻ യോഗ്യമായി
സമുദ്രം പോലെയഗാധവുമായ് മായായുത-
സമത്വമായിരിക്കും ബ്രഹ്മത്തിന്നനന്തമാം
ശക്തികൊണ്ടല്ലോ ഭൂതസഞ്ചയങ്ങളിൽ ശബ്ദം
വ്യക്തമാം രൂപത്തോടുമവ്വണ്ണം നില്പതുകോം

ഊർണ്ണനാഭി തൻ ഹൃദിതന്തുനാ വലകെട്ടും
വണ്ണമേ നിരാകാശേ ശബ്ദരൂപാകാശത്തിൽ
നിന്നിട്ടു പ്രാണൻ മനഃസ്പർശരൂപകനായി
വന്നിട്ടു ഛന്ദോമയമായമൃതവുമായി
ലോകേശൻ സഹസ്രാർത്ഥപദവിയായിക്കൊണ്ടു
ഓങ്കാരത്തിങ്കൽ ശബ്ദസ്പർശവൈചിത്ര്യഭാഷ-
യാകുന്ന ഗായത്രിയുമനുഷ്ടുപ്പാദിയായ
*ഛന്ദസ്സുമിവയെല്ലാമുണ്ടായിവരും പിന്നെ*
*ഇക്കാണും പ്രപഞ്ചവുമുണ്ടായിതറിഞ്ഞാലും"*

ദുർബോധവും സമുദ്രം പോലെ ഗംഭീരവുമാണെങ്കിലും ശബ്ദ ബ്രഹ്മതത്ത്വം പ്രയത്നദുഃഖം കൊണ്ടു ഗ്രഹിപ്പാൻ യോഗ്യമാണെന്ന് ആചാര്യൻ പറയുന്നു.

അന്തർമുഖമായോ ബഹിർമുഖമായോ ബ്രഹ്മത്തെ സാക്ഷാത്കരിക്കാൻ പരിശ്രമിക്കുന്നവർക്കു സാധിക്കും. സാക്ഷാത്കാരമില്ലെങ്കിൽ അതിനെക്കുറിച്ചുള്ള ബോധമെങ്കിലും നൽകി അനുഗ്രഹിക്കേണമേ. നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*42. ഡംഭാദിദോഷമുടനെട്ടും കളഞ്ഞു ഹൃദി*
*മുമ്പേ നിജാസനമുറച്ചേകനാഡിയുടെ*
*കമ്പം കളഞ്ഞു നിലയാറും കടപ്പതിനു*
*തുമ്പങ്ങൾ തീർക്ക ഹരി നാരായണായ നമഃ*

ഡംഭാദിദോഷമുടനെട്ടും - ദംഭം തുടങ്ങിയ എട്ടുദോഷങ്ങളേയും വേഗത്തിൽ; ഹൃദി കളഞ്ഞ് - മനസ്സിൽ നിന്നു കളഞ്ഞ്; മുമ്പേ - തുടക്കത്തിൽ; നിജാസനമുറച്ച് - തനിക്കു സുഖമായി ഇരിക്കുവാൻ ഉതകുന്ന ആസനം ശീലിച്ച്; ഏകനാഡിയുടെ കമ്പം കളഞ്ഞ് - പ്രാണായാമം കൊണ്ട്

---

*വരി 1. ദുഃഖമുടനെട്ടും*
*വരി 2. ഉറപ്പിച്ചേകനാഡിയുടെ, ആസനവുമുറച്ച്*
*വരി 3. കടപ്പവനു*
*വരി 4. കമ്പങ്ങൾ*

സുഷുമ്നാനാഡിയുടെ വിറയൽ ഇല്ലതാക്കി; നിലയാറും കടപ്പതിന്ന് - കുണ്ഡലിനീശക്തിയുടെ സ്ഥാനങ്ങളായ ഷഡാധാരങ്ങൾ ഭേദിച്ച് സഹസ്രാരത്തിൽ എത്തുന്നതിന്; കമ്പങ്ങൾ തീർക്ക - തടസ്സമാകുന്ന ചഞ്ചലത്വം തീർത്തു തരേണമേ; ഹരി നാരായണായ നമഃ - ഹരേ നാരായണാ നിന്തിരുവടിക്കു നമസ്കാരം.

ദംഭം തുടങ്ങിയ എട്ടു ദോഷങ്ങളും കളഞ്ഞ് തുടക്കത്തിൽ തനിക്കു ചേരുന്ന യോഗാസനം ശീലിച്ച് പ്രാണായാമം കൊണ്ട് സുഷുമ്നാനാഡിയുടെ വിറയൽ ഇല്ലാതാക്കി കുണ്ഡലിനീശക്തിയെ ഉണർത്തി അതിനെ ഷഡാധാരങ്ങൾക്കും മുകളിലേക്ക് ഉയർത്തി സഹസ്രാരത്തിൽ എത്തിക്കുന്നതിനുള്ള തടസ്സങ്ങൾ തീർത്ത് അനുഗ്രഹിക്കേണമേ. ഹരേ നാരായണാ അങ്ങേക്കായി നമസ്കാരം.

കുണ്ഡലിനീയോഗമാണ് ആചാര്യൻ സൂചിപ്പിക്കുന്നത്. വൈഷ്ണവതന്ത്രങ്ങളിലും ശൈവശാക്തേയതന്ത്രങ്ങളിലും ഈ യോഗം വിവരിക്കപ്പെട്ടിട്ടുണ്ട്. രണ്ടു വിഭാഗങ്ങളും തമ്മിൽ തത്ത്വത്തിൽ വ്യത്യാസമില്ല. ഉപയോഗിക്കുന്ന സാങ്കേതികസംജ്ഞകളിൽ അല്പാല്പം വ്യത്യാസമുണ്ട്. വൈഷ്ണവതന്ത്രങ്ങളിൽ മൂലാധാരത്തിൽ നിന്ന് ഉയർന്നുയരുന്ന ജീവാത്മാവ് സഹസ്രാരപദ്മത്തിലുള്ള പരമാത്മചൈതന്യവുമായി ചേരുന്നതായി വിവരിക്കുമ്പോൾ ശാക്തേയതന്ത്രങ്ങളിലും ശൈവതന്ത്രങ്ങളിലും കുണ്ഡലിനീരൂപത്തിൽ മൂലാധാരത്തിൽ ഉറങ്ങുന്ന പരാശക്തി ഉണർന്ന് ആധാരചക്രങ്ങൾ ഭേദിച്ച് സദാശിവനെ പ്രാപിക്കുന്നതായി വിവരിക്കുന്നു. വൈഷ്ണവതന്ത്രങ്ങളിൽ ജീവാത്മാവും പരമാത്മാവുമായി ഐക്യം, ശൈവ - ശാക്തേയതന്ത്രങ്ങളിൽ ശിവശക്ത്യൈക്യം. ഇത് സാങ്കേതികഭാഷയിലുള്ള വ്യത്യാസം എന്നേയുള്ളൂ.

കുണ്ഡലിനീയോഗം ജന്മാന്തരസൗഭാഗ്യമുള്ള അപൂർവ്വം ഭാഗ്യവാന്മാർക്ക് അഭ്യാസം കൊണ്ടും ഗുരുവിന്റെ കാരുണ്യം കൊണ്ടും അനുഭൂതമാകുന്നതാണ്. അനുഭൂതി ഓരോ വ്യക്തിക്കും വ്യത്യസ്തമായിരിക്കും. അനുഭൂതി ലഭിച്ചവർ അതു വിവരിച്ചു തരാനായി തിരികെ വരാറില്ല. വാക്കുകൾ കൊണ്ടു വിവരിക്കാൻ സാദ്ധ്യവുമല്ല. എഴുത്തച്ഛൻ ഭാഗവതത്തിൽ കുണ്ഡലിനീയോഗധ്യാനത്തെ ഇങ്ങനെ വിവരിക്കുന്നു.

"....................ദേശികൻ തന്നോടുപദേശവാക്യത്തെക്കേട്ടാൽ
ആശയവിശുദ്ധനായാനന്ദസമന്വിതം

കാരുണ്യഹൃദയനായീശ്വരാജ്ഞയാ വരും
കാര്യങ്ങളനുഷ്ഠിച്ചു രാഗാദി ദോഷങ്ങളും
വേർപെടുത്തനുദിനമേഷണത്രയങ്ങളു-
മാവോളമകലത്തു വേർപെടുത്താകും വണ്ണം.
കാണായതെല്ലാം പരബ്രഹ്മനിർമ്മലബീജം
പ്രാണികളെന്നുള്ളൊരു ബോധകൗതുകത്തോടും
ഗോപനീയാത്യുത്തമമംഗലദേശം പുക്കു
താപശീതാദികളും സഹിച്ചു സമബുദ്ധ്യാ
ദേഹമദ്ധ്യസ്ഥം സുഷുമ്നാപരമഹാനാഡി
ദേഹികാംക്കിഡയാദി നാഡിഭിരാവേഷ്ടിതം
ജീവനായ് വിളങ്ങുമാത്മാവു നിർമ്മലം പരം
ജീവനുജീവൻ പരമാത്മാവെന്നതും നൂനം
യോഗമായതു തയോരൈക്യമെന്നതുകൊണ്ടു
യോഗിതാൻ ജിതാസനസംസ്ഥനായ് ഋജുകായൻ
നാളീകസൂത്രം പോലെ മേവീടും സുഷുമ്നയിൽ
നാളമദ്ധ്യത്തിങ്കലഗ്രാന്തസ്ഥനിവാസസ്ഥം
മൂലാധാരാഖ്യേ തത്ര ദീപവൽ ജീവാത്മാവു
നാലിതാം മദ്ധ്യേ ശോഭിച്ചീടുന്നു സർവാത്മനാ
തത്സ്വയംപ്രഭയിങ്കൽ നിന്നുണർന്നെഴും ജീവൻ
തത്സ്വതാലിംഗത്തോടും പാതിപാതിത്വത്തോടും
തമ്മിലന്യോന്യം പ്രാണാപാനന്മാരൊരുമിച്ചു
ജന്മമൂലത്തിങ്കലങ്ങൊന്നിപ്പാനനുഗ്രഹാൽ
തന്നെയാച്ചരാദിച്ചു സംഭ്രമിച്ചു കിടന്നീടും
കുണ്ഡലിന്യാഖ്യശക്തിതന്നെയുമുണർത്തിത്താൻ
മന്ദംമന്ദം മൂലാഗ്നിതന്നോടുമൊരുമിച്ചു
മന്ദമെന്നിയേ ചക്രഷഡ്കങ്ങാം ഭേദിച്ചുടൻ
തന്നിലകളിൽച്ചേർന്നുനിന്ന ഭൂതാത്മാക്കളെ
തന്നോടുകൂടെക്കൂടെച്ചേർത്തുകൊണ്ടാധാരങ്ങാം
കടന്നുകടന്നാറുകഴിഞ്ഞാലുടനങ്ങു

തുടർന്നാരാലന്നിലതന്നിലുണ്ടൊരുപത്മം
തെളിഞ്ഞായിരത്തെട്ടു ദളങ്ങളോടും കൂടി
വിളങ്ങും തത്കർണ്ണികാഗ്രാന്തസ്ഥം സത്യാനന്ദം
പരന്നവെളിവിങ്കൽ നിരന്നുകാണാം പരാ-
പരജ്യോതിഷം പരമാത്മാനമക്ഷദ്വയം
മുറിഞ്ഞുനിൽക്കും പ്രണവാസനനാളത്തൂടേ
തടഞ്ഞീടാതെ വഴിതുടർന്നങ്ങേറിച്ചെന്നാൽ
കലർന്നുകൂടും ബ്രഹ്മസ്വതയാ ലയിച്ചുതാ-
നലിഞ്ഞൊന്നാകും ഘൃതമുരുകിച്ചേരുമ്പോലെ
പറഞ്ഞീടരുതാത പരമാനന്ദത്തോടും
നിറഞ്ഞു താനായ്ച്ചമഞ്ഞിരിക്കുന്നവൻ പിന്നെ
വിരഞ്ഞു ജഡം വിട്ടങ്ങൊഴിഞ്ഞുപോകുന്നേരം
.............................................................................."

ഇതിന്റെ സംഗ്രഹമാണ് ആചാര്യൻ 'ഹരിനാമകീർത്തന'ത്തിൽ ചേർത്തത്. ഡംഭാദികളായ എട്ടുദോഷങ്ങളും കളഞ്ഞ് മനസ്സ് ശുദ്ധമാക്കുന്നതാണ് ആദ്യപടി. ഡംഭം, കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം. അസൂയ എന്നിവ എട്ടുമാണ് കളയേണ്ടത്. ഇവയെ 'അഷ്ടരാഗങ്ങൾ' എന്നു പൊതുവെ പറയുന്നു. ലൗകികജീവിതത്തിൽ മനുഷ്യനെ പ്രവൃത്ത്യുന്മുഖനാക്കുന്നവയാണ് ഈ ദോഷങ്ങൾ. താൻ മറ്റുള്ളവരേക്കാൾ മേലെയാണെന്നു നടിക്കാനുള്ള പ്രേരണയാണു ഡംഭം. ധനം കൊണ്ടോ വീര്യം കൊണ്ടോ പാണ്ഡിത്യം കൊണ്ടോ സൗന്ദര്യം കൊണ്ടോ ബന്ധുബലം കൊണ്ടോ ഒക്കെ ഡംഭം ഉണ്ടാകാം. സുഖത്തിന്റെ നേർക്കുള്ള ആഗ്രഹമാണ് കാമം. ഇത് ശാരീരികസുഖവുമായി ബന്ധപ്പെട്ടിരിക്കുന്നു. ആഹാരം, വസ്ത്രം, ഭവനം, ആഡംബരവസ്തുക്കൾ,ഇവയ്ക്കൊക്കെ ആധാരമായ ധനം എന്നിവയുടെ നേർക്കുള്ള അഭ്യാകർഷണത്തെ കാമം എന്നു പറയാം. എങ്കിലും സ്ത്രീപുരുഷന്മാർക്കു പരസ്പരമുള്ള അഭ്യാകർഷണത്തിനെ കുറിക്കാൻ ഈ പദം അധികമായി ഉപയോഗിച്ചുപോരുന്നു. കാമം ഏതിനെപ്പറ്റിയുള്ളതായാലും പലപ്പോഴും നിറവേറാതെ വരും. കാമം സാധിക്കാതെ വരുമ്പോൾ ബുദ്ധിക്കുണ്ടാകുന്ന ചാഞ്ചല്യവും ക്ഷോഭവും ഹിംസയ്ക്കു പ്രേരിപ്പിക്കുന്ന വികാരമായിത്തീരുന്നു. കാമസാധ്യത്തിനു തടസ്സമായവയായി

താൻ ധരിക്കുന്നവയെ നശിപ്പിക്കാനുള്ള ആഗ്രഹം. ഇതാണു ക്രോധം. കിട്ടിയതു നഷ്ടപ്പെടരുതെന്നും കൂടുതൽ കിട്ടണമെന്നുമുള്ള ആഗ്രഹം ലോഭം. ഇതിൻെറയൊക്കെ ഫലമായി വിവേകം നഷ്ടമാകും. നല്ലതും ചീത്തയും ശരിയും തെറ്റും ധർമ്മവും അധർമ്മവും ഹിതവും അഹിതവും വേർതിരിച്ചറിഞ്ഞ് അനുഷ്ഠിക്കാനുള്ള കഴിവു നഷ്ടപ്പെടുന്നതു മോഹം. ഞാൻ ശക്തനാണ്, പദവി ഉള്ളവനാണ്, ധനബലമോ ബന്ധുബലമോ ഉള്ളവനാണ്, ഞാൻ ജ്ഞാനിയാണ്, ഞാൻ യോഗിയാണ് എന്നിങ്ങനെ ഉണ്ടാകുന്ന അഹങ്കാരമാണു മദം. മദത്തിനു കാരണമായ ശക്തി, പദവി, ധനം, ബന്ധുക്കൾ, ജ്ഞാനം തുടങ്ങിയവയിൽ മറ്റുള്ളവരേക്കാൾ മെച്ചമാകണമെന്ന ആഗ്രഹവും അതിനുവേണ്ടിയുള്ള പരിശ്രമവും മാത്സര്യം. അന്യൻെറനേട്ടങ്ങളിലുള്ള അസഹിഷ്ണുത അസൂയ.

ഇവയെല്ലാം പരസ്പരം ബന്ധപ്പെട്ടവയാണ്. ഒന്നു മനസ്സിൽ കടന്നാൽ മറ്റുള്ളവയും കൂടെയെത്തും. ക്രമമായി മനുഷ്യനെ പാപത്തിൻെറ നേർക്കു വലിച്ചിഴയ്ക്കും. ഈശ്വരോന്മുഖതയെ നശിപ്പിക്കും. വിവേകത്തെ ഉന്മൂലനം ചെയ്യും. സത്യത്തെ മറയ്ക്കും. അതുകൊണ്ട് വിവേകികൾ ആത്മനിയന്ത്രണം ശീലിച്ച് അഷ്ടരാഗങ്ങളെ അകറ്റി മനസ്സു ശുദ്ധമാക്കണം. പോകാൻ പറഞ്ഞാൽ ഉടൻ മനസ്സുവിട്ടുപോകുന്നവയല്ല അഷ്ടരാഗങ്ങൾ. മനുഷ്യൻെറ മാനസഘടന തന്നെ ഇവയ്ക്കൊക്കെ വഴങ്ങുന്ന രീതിയിലാണ്. ലൗകികബന്ധങ്ങൾക്കു് ആധാരമായ 'ഞാൻ' എന്ന ഭാവവും 'എൻേറത്' എന്ന ഭാവവും ജ്ഞാനം കൊണ്ടു മാത്രം തുടച്ചുമാറ്റാവുന്നതല്ല. അതിനു സഹായകമായ ആചരണവ്യവസ്ഥകൾ ആചാര്യന്മാർ ആവിഷ്കരിച്ചിട്ടുണ്ട്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവ അഭ്യസിക്കണം.

മനസ്സിനെയും ശരീരത്തിനെയും സ്വാധീനത്തിലാക്കാൻ വേണ്ടിയുള്ള ഈ അഭ്യാസത്തിൻെറ ഒരു ഘട്ടം അടങ്ങിയിരിക്കാൻ ശീലിക്കലാണ്. അതിനുവേണ്ടി അനേകം യോഗാസനങ്ങൾ യോഗശാസ്ത്രം ആവിഷ്കരിച്ചിട്ടുണ്ട്. തനിക്കു സുഖമായും സ്ഥിരമായും ഇരിക്കാൻ പറ്റിയ ആസനം ഉറച്ചുകിട്ടിയാൽ ആ ആസനത്തിലിരുന്നു ധ്യാനിക്കാൻ കഴിയും. അതു സാധിക്കുമ്പോൾ നാഡീസഹസ്രങ്ങളുടെ കേന്ദ്രമായ സുഷുമ്നയുടെ സഹജസ്പന്ദനം ഇല്ലാതായിത്തീരും.

സുഷുമ്നാനാഡി ശരീരമാകെ വ്യാപിച്ചിരിക്കുന്ന എഴുപത്തീരായിരം നാഡികളുടെ കേന്ദ്രമാണ്. സുഷുമ്നയുടെ വശങ്ങളിലായി ഇഡ, പിംഗല എന്ന രണ്ടു നാഡികൾ മൂലാധാരം മുതൽ ശിരസ്സുവരെ നീണ്ടു കിടക്കുന്നുണ്ട്. ഇവ അവിടവിടെ സുഷുമ്നയുമായി ബന്ധപ്പെട്ട് ആറു പർവങ്ങൾ ഉണ്ട്. ഈ സന്ധികളിൽ നാഡീസമൂഹങ്ങൾ സുഷുമ്നയിൽ നിന്നു പിരിഞ്ഞ് ശരീരമാകെ പരക്കുന്നു. ഈ നാഡീകേന്ദ്രങ്ങളെ ആധാരചക്രങ്ങളെന്നും ആധാരപദ്മങ്ങളെന്നും മൊത്തത്തിൽ ഷഡാധാരങ്ങളെന്നും പറയുന്നു. മൂലാധാരത്തിൽ മൂന്നരച്ചുറ്റുമുള്ള സർപ്പത്തിൻെറ ആകൃതിയിൽ താമരനൂൽപോലെ നേർത്ത് മിന്നൽക്കൊടിപോലെ വെട്ടിത്തിളങ്ങുന്ന കുണ്ഡലിനീശക്തി ഉറങ്ങിക്കിടക്കുന്നു. ശരീരത്തിൻെറ ബോധപൂർവ്വമോ സ്വാഭാവികമോ ആയ എല്ലാ പ്രവർത്തനവും നിയന്ത്രിക്കുന്നതും അതിൻെറ കേന്ദ്രമായി വർത്തിക്കുന്നതും ഈ ശക്തിയാണ്.

നട്ടെല്ലിൻെറ കീഴറ്റത്തുള്ള ത്രികോണാസ്ഥിക്കുള്ളിൽ സുഷുമ്നാനാളത്തിൻെറ താഴെ അറ്റത്താണ് മൂലാധാരം. നാലിതളുള്ള പൂവിൻെറ ആകൃതിയിലുള്ള മൂലാധാരത്തിൻെറ കർണ്ണികാസ്ഥാനത്താണ് കുണ്ഡലിനിയുടെ സ്ഥാനം. മൂലാധാരത്തിനു മുകളിൽ ബാഹ്യശരീരത്തിലെ ലിംഗത്തിൻെറ സ്ഥാനത്ത് ആറിതളുള്ള സ്വാധിഷ്ഠാനം. അതിനുമുകളിൽ നാഭീസ്ഥാനത്ത് പത്തിതളുള്ള മണിപൂരകം. അതിനുമുകളിൽ ഹൃദയസ്ഥാനത്ത് പന്ത്രണ്ട് ഇതൾ ഉള്ള അനാഹതം. അതിനുമുകളിൽ കണ്ഠകൂപസ്ഥാനത്ത് പതിനാറിതളുള്ള വിശുദ്ധിചക്രം. അതിനുമുകളിൽ ഭ്രൂമദ്ധ്യസ്ഥാനത്ത് രണ്ടിതളുള്ള ആജ്ഞാചക്രം. അതിനുമുകളിൽ ഉച്ചിക്കു താഴെയായി ആയിരം ഇതളുള്ള സഹസ്രാരപദ്മം.

ആറ് ആധാരചക്രങ്ങൾ അഗ്നിസൂര്യസോമാത്കങ്ങളായ മൂന്നു ഖണ്ഡങ്ങളാണ്. മൂലാധാരം സ്വാധിഷ്ഠാനം എന്നിവ അഗ്നിമണ്ഡലവും മണിപൂരകം അനാഹതം എന്നിവ സൂര്യമണ്ഡലവും വിശുദ്ധി ആജ്ഞ എന്നിവ ചന്ദ്രമണ്ഡലവും എന്നു വിഭാഗം. അഗ്നിമണ്ഡലത്തെയും സൂര്യമണ്ഡലത്തെയും വേർതിരിച്ചു കൊണ്ട് നാഡീപുച്ഛങ്ങൾ കെട്ടുപിണഞ്ഞ് സുഷുമ്നാനാളത്തിലൂടെയുള്ള ജീവൻെറ ഉദ്ഗതിയെ തടയുന്ന അടപ്പുപോലെ സ്ഥിതിചെയ്യുന്നു. ഇതിനെ ബ്രഹ്മഗ്രന്ഥി എന്നു പറയുന്നു. സൂര്യമണ്ഡലത്തിനും ചന്ദ്രമണ്ഡലത്തിനും ഇടയ്ക്കും ഇത്തരമൊരു ഗ്രന്ഥിയുണ്ട്. അതിനു വിഷ്ണുഗ്രന്ഥി എന്നു പേര്. ചന്ദ്രമണ്ഡലത്തിനു മുകളിൽ രുദ്ര

ഗ്രന്ഥി. ജന്മാന്തരങ്ങളിലൂടെ ആർജ്ജിച്ച വാസനകാം ജീവിതസാഹചര്യ ങ്ങളാലും കർമ്മത്താലും ശക്തിപ്രാപിച്ച് ഗ്രന്ഥികാം രൂപംകൊള്ളുന്നു. ജീവ ൻെറ പരഗതിക്ക് ഇവ തടസ്സമാണ്. യമനിയമാദികാം കൊണ്ടും ധ്യാ നമനനാദികാം കൊണ്ടും ഈ ഗ്രന്ഥികളുടെ തടസ്സം നീക്കണം.

ഈ മൂന്നു മണ്ഡലങ്ങളുടേയും സാമാന്യസ്വഭാവവും അറിയേണ്ടതാണ്. താഴെ അറ്റത്ത് അഗ്നിമണ്ഡലമാണ്. അഗ്നി സർവ്വവ്യാപിയാണെങ്കിലും ഇന്ധനമില്ലെങ്കിൽ അഗ്നി ജ്വലിക്കുകയില്ല. ജ്വലിച്ചാലോ അതു തപിപ്പി ക്കുന്നതാണ്. അതിനുമുകളിൽ സ്വയം ജ്യോതിസ്സുള്ള സൂര്യനാണ്. സൗര പ്രകാശത്തിന് ഭൗതികമായ ഇന്ധനം ആവശ്യമില്ല. തനിയെ പ്രകാശിക്കു കയും ജ്വലിക്കുകയും ചെയ്യും. വിഷയബന്ധമില്ലെങ്കിലും സൂര്യൻ തപനനാണ്. ചൂട് അത്യധികമാണ്. ചന്ദ്രൻ അമൃതകിരണനാണ്. ചന്ദ്രൻെറ പ്രകാശം ഉന്മേഷമുണ്ടാക്കുന്നതാണ്. ചൂട് ഒട്ടും ഇല്ല താനും.

കുണ്ഡലിനിയെ ഉണർത്തുന്ന യോഗി അഗ്നിമണ്ഡലത്തിൽ വ്യാപരി ക്കുന്ന കാലത്തോളം ഭൗതികബന്ധങ്ങാം വിട്ടൊഴിയുകയില്ല, സൃഷ്ട്യഭിവാ ഞ്ഛയും അയാാംക്കുണ്ടായിരിക്കും. ബ്രഹ്മാവിൻെറ സ്ഥാനമായി കണക്കാ ക്കി ബ്രഹ്മഗ്രന്ഥി എന്നു പേരു കൊടുക്കാനും കാരണം അതാണ്. പ്രവർത്തനങ്ങാം രജോഗുണത്തിനു പ്രാധാന്യം കൊടുക്കുന്ന രീതിയിലാ യിരിക്കും. സൂര്യമണ്ഡലം വരെ ജീവാത്മാവിനെ ഉദ്ധരിക്കാൻ കഴിയുമ്പോാം യോഗി സത്വഗുണപ്രധാനമായ ചര്യകളിൽ വ്യാപരിക്കും. ലോകനന്മ അയാ ളുടെ ലക്ഷ്യമായിരിക്കും. പ്രസംഗം, ഉപദേശം, സിദ്ധികാം പ്രദർശിപ്പിക്കൽ തുടങ്ങിയവ ഉണ്ടാകുകയില്ല. പക്ഷെ, സൂര്യമണ്ഡലതാപം കൊണ്ടു അസ്വ സ്ഥനായിരിക്കും. കഴിയും വേഗത്തിൽ അടുത്ത മണ്ഡലത്തിൽ എത്തിച്ചേരാ നുള്ള വ്യഗ്രത കൊണ്ടായിരിക്കും അസ്വസ്ഥത. ചന്ദ്രമണ്ഡലത്തിൽ എത്തി ച്ചേരുന്ന ജീവാത്മാവ് വായുക്കളെയും കരണങ്ങളെയും ഭൗതികവും ആത്മീ യവുമായ ബന്ധങ്ങളെയും മമതയെയും ജയിച്ചുകഴിഞ്ഞിരിക്കും. ചന്ദ്രരശ്മി കളുടെ അമൃതസ്യന്ദം അയാളെ ആനന്ദിപ്പിക്കും. രുദ്രഗ്രന്ഥിയിൽ അല്പമാ ത്രമായി അവശേഷിക്കുന്ന തമോഗുണത്തെ ഉടനടി ഭേദിക്കാം എന്ന് ഉറപ്പു ള്ളതിനാൽ ആനന്ദമഗ്നനായി പരമാനന്ദത്തെ പ്രതീക്ഷിക്കുന്നവനായിരി ക്കും. ആറാധാരങ്ങളെയും രുദ്രഗ്രന്ഥിയെയും ഭേദിച്ച് ജീവാത്മാവ് സഹസ്രാ രത്തിൽ എത്തുമ്പോാം ''ഘൃതമുരുകിച്ചേരുമ്പോലെ'' ''പറഞ്ഞീടരുതാത്ത

പരമാനന്ദത്തോടും'' കൂടി പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു. ഈ അവസ്ഥയിൽ ജീവാത്മാവ് ജഡം ഉപേക്ഷിക്കുകയോ ലോകസംഗ്രഹാർത്ഥം ശരീരത്തിൽ തുടരുകയോ ഈശ്വരേച്ഛ അനുസരിച്ചു ചെയ്യും. ഈ നിലയിൽ എത്തിച്ചേരുന്നതിന് ഉണ്ടാകാവുന്ന എല്ലാ തടസ്സങ്ങളും ഒഴിവാക്കി അനുഗ്രഹിക്കേണമേ എന്ന് സർവശക്തനായ നാരായണനോടു പ്രാർത്ഥിക്കുന്നു. എല്ലാ ജീവന്മാർക്കും - നാരങ്ങൾക്കും - അയനമായ നാരായണൻെറ അനുഗ്രഹം കൊണ്ടേ അതു സാധിക്കൂ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*43. ഢക്കാമൃദംഗതുടിതാളങ്ങൾ പോലെയുട-*
*നോർക്കാമിതന്നിലയിലെന്നേടമോർത്തു മമ*
*നില്ക്കുന്നതില്ല മനമാളാനബദ്ധകരി*
*തീൻകണ്ടപോലെ ഹരിനാരായണായ നമഃ*

അന്നിലയിൽ - ആ അവസ്ഥയിൽ (മുമ്പു സൂചിപ്പിച്ച യോഗാവസ്ഥയിൽ); ഢക്കാമൃദംഗതുടിതാളങ്ങൾ പോലെ - പറ, മൃദംഗം, തുടി തുടങ്ങിയ വാദ്യങ്ങളുടെ താളം പോലെയുള്ള ശബ്ദം മുഴങ്ങുന്നത്; ഓർക്കാം - ആസ്വദിക്കാം; എന്നേടം ഓർത്ത് - എന്നകാര്യം വിചാരിച്ച്; മമ മനം - എൻെറ മനസ്സ്; നില്ക്കുന്നതില്ല - നില്ക്കുന്നില്ല (അസ്വസ്ഥമായിരിക്കുന്നു); ആളാനബദ്ധകരി - ആളാനത്തിൽ കെട്ടപ്പെട്ട ആന (തളയ്ക്കുന്ന കുറ്റിയിൽ കെട്ടപ്പെട്ട ആന); തീൻ കണ്ടപോലെ ആഹാരസാധനം കണ്ടപോലെ; ഹരിനാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

യോഗാവസ്ഥയിൽ ഢക്ക, മൃദംഗം, തുടി മുതലായ താളങ്ങൾ കേൾക്കുന്ന അനുഭവം ഉണ്ടാകുന്നത് ആസ്വദിക്കാമെന്നു വിചാരിച്ച് കെട്ടുകുറ്റിയിൽ തളയ്ക്കപ്പെട്ട ആന അകലെയായി ആഹാരസാധനം

---

*വരി 1. തുടിനാദങ്ങൾ*

*വരി1,2 കേട്ടനുവസിക്കാവിതന്നിലയിൽ, കേട്ടനുഭവിക്കാമിതന്നിലയിൽ, ഓർക്കാമതിന്നിലയിലു*

*വരി 3. പാർക്കുന്നതല്ലമനം, നില്ക്കാവതല്ലമനം*

കണ്ടാലെന്നപോലെ എന്റെ മനസ്സ് അസ്വസ്ഥമായിരിക്കുന്നു. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

കുണ്ഡലിനീയോഗം അഭ്യസിക്കുന്ന യോഗിക്ക് കുണ്ഡലിനി ഉണരുന്ന ഘട്ടത്തിൽ പല തരത്തിലുള്ള തേജോമയമായ ദർശനങ്ങളും ആഹ്ലാദകരങ്ങളായ നാദങ്ങളും കാണുകയും കേൾക്കുകയും ചെയ്യുന്ന അനുഭവം ഉണ്ടാകുമെന്നു ശാസ്ത്രങ്ങൾ വിവരിക്കുന്നു. ജീവൻ അഗ്നിമണ്ഡലത്തിൽ വ്യാപരിക്കുമ്പോൾത്തന്നെ ഈ അനുഭൂതികൾ ഉണ്ടാകുമെങ്കിലും സൂര്യമണ്ഡലത്തിൽ കടക്കുമ്പോൾ ഇവ കൂടുതൽ വ്യക്തമാകും. സ്വാധിഷ്ഠാനവും മണിപൂരകവും കടന്ന് അനാഹ തചക്രത്തിൽ ജീവൻ എത്തുമ്പോഴാണ് ശബ്ദബ്രഹ്മവുമായി ബന്ധപ്പെടുന്നത്. മൃദംഗാദിവാദ്യങ്ങൾ ആഹതവാദ്യങ്ങളാണ്. കൈകൊണ്ടോ കോലുകൊണ്ടോ അടിക്കുമ്പോഴാണ് ഢക്ക, മൃദംഗം, തുടി തുടങ്ങിയ ചർമ്മവാദ്യങ്ങൾ ശബ്ദിക്കുന്നത്. മുഴക്കപ്പെടാതെ കേൾക്കുന്ന ശബ്ദമാണ് അനാഹതശബ്ദം. വ്യാവഹാരികതലത്തിലുള്ള ശ്രവണം ഉണ്ടാകുന്നില്ല. കേൾക്കുന്ന പ്രതീതി യോഗിക്കുണ്ടാകുന്നു. ഈ ചക്രത്തിൽ ജീവൻ എത്തുമ്പോൾ അനാഹതശബ്ദങ്ങൾ അനുഭവിക്കാൻ കഴിയുന്നതുകൊണ്ട് അനാഹതം എന്ന് നാലാമത്തെ ആധാരചക്രത്തിനു പേര്.

അനാഹതചക്രത്തിൽ ഉണ്ടാകുന്ന ഈ അനുഭൂതി യോഗിയെ ആനന്ദിപ്പിക്കും. വിഷയബന്ധങ്ങൾ മിക്കവാറും നശിച്ച് ജീവൻ പരമചൈതന്യത്തോടു സമീപിക്കുമ്പോൾ ഉണ്ടാകുന്ന ദുഃഖസ്പർശമില്ലാത്ത അനുഭൂതിയെക്കുറിച്ച് ആഗ്രഹമുണ്ടെങ്കിലും പ്രാപഞ്ചികബന്ധങ്ങളിൽപ്പെട്ട ജീവന് അവിടെ എത്തിച്ചേരാൻ കഴിയുന്നില്ല. ചഞ്ചലമായ മനസ്സാണു തടസ്സം. ആ ചഞ്ചലഭാവത്തെ മനോഹരമായ ഒരു ഉപമകൊണ്ട് ആചാര്യൻ വ്യക്തമാക്കുന്നു. ''ആളാനബദ്ധകരി തീൻകണ്ടപോലെ'' എന്ന്.

ആനയെ തളയ്ക്കുന്ന കുറ്റിയാണ് ആളാനം. ഒരു ചങ്ങല കൊണ്ട് ആനയുടെ കാല് കുറ്റിയുമായി ബന്ധിച്ചിരിക്കും. ചങ്ങലയുടെ നീളം അനുവദിക്കുന്നിടത്തോളമേ ആനയ്ക്കു ചലിക്കാൻ കഴിയൂ. അല്പം അകലെയായി ആനയ്ക്ക് ഇഷ്ടപ്പെട്ട തീറ്റ കാണുന്നു. ആനയ്ക്ക് വിശപ്പുണ്ട്. ആ തീറ്റയുടെ സ്വാദ് ആസ്വദിക്കുവാനുള്ള ആഗ്രഹവുമുണ്ട്. എത്തിപ്പിടിക്കാൻ

ചങ്ങല അനുവദിക്കുന്നുമില്ല. കുറ്റിക്കു ചുറ്റും ഉഴന്നു നടക്കാനേ ആനയ്ക്കു കഴിയുന്നുള്ളൂ. ഇതുപോലെയാണ് വിഷയബദ്ധമായ ജീവന്റെ സ്ഥിതിയും.

ആനയ്ക്ക് ആ കുറ്റി പറിച്ചെറിയാനോ ചങ്ങല പൊട്ടിക്കാനോ ശക്തിയുണ്ട്. ശക്തിയുണ്ടെന്ന കാര്യമോ അതെങ്ങനെ പറിച്ചെറിയാമെന്നതോ ആന അറിയുന്നില്ല. അതുപോലെയാണ് വിഷയബന്ധങ്ങളും മമതയും. അവ പൊട്ടിച്ചെറിയാനുള്ള കഴിവ് എല്ലാവർക്കുമുണ്ട്. ഉണ്ടെന്ന് അധികം പേരും അറിയുന്നില്ല. സംസാരം ദുഃഖമയമാണെന്ന് എല്ലാവർക്കും അറിയാം. എങ്കിലും ക്ഷണപ്രഭാചഞ്ചലമായ ഭോഗങ്ങളുടേയും അല്പകാലസ്ഥിതമായ പുത്രമിത്രാർത്ഥകളത്രാദിസംഗമത്തിന്റെയും അസ്ഥിരമായ ഐശ്വര്യത്തിന്റെയും ചങ്ങലയിൽ തളയ്ക്കപ്പെട്ട് അല്പമായ ആയുസ്സു മനുഷ്യൻ പാഴാക്കുന്നു. ആ ചങ്ങലക്കെട്ടിൽ അമർന്നിരിക്കെത്തന്നെ ആളാനത്തിൽ കെട്ടപ്പെട്ട ആന അല്പം അകലെയായി തീറ്റ കാണുന്നതുപോലെ മനുഷ്യൻ ഈശ്വരനെക്കുറിച്ചും ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും ജീവിതലക്ഷ്യത്തെക്കുറിച്ചും ബോധവാനാണ്. ജ്ഞാനം നേടണമെന്നും ഭക്തി ഉറയ്ക്കണമെന്നും യോഗം ശീലിക്കണമെന്നുമൊക്കെ ആഗ്രഹമുണ്ട്. വൈഷയികമായ ഭോഗങ്ങൾക്കു വേണ്ടി അപേക്ഷിക്കാൻ വേണ്ടത്ര ഭക്തിയും ഭൗതികസമ്പത്തുണ്ടാക്കാൻ വേണ്ട ജ്ഞാനവും മമതാബന്ധത്തിന്റെ ചങ്ങലയുടെ പരിധിക്കുള്ളിൽ ഭ്രമിക്കെത്തന്നെ മിക്കവരും നേടുന്നുമുണ്ട്. യമനിയമാദികളെക്കുറിച്ചും കുണ്ഡലിനീയോഗത്തെക്കുറിച്ചുമൊക്കെ അവ്യക്തമായ ധാരണകളും മിക്കവർക്കുമുണ്ട്. കുണ്ഡലിനി ഉണരുമ്പോഴുണ്ടാകുന്ന ദിവ്യദർശനങ്ങളെക്കുറിച്ചും അത് അനാഹതത്തിൽ എത്തുമ്പോൾ അനുഭൂതമാകുന്ന ഢക്കാമൃദംഗാദികളുടെ നാദത്തേക്കാൾ ആനന്ദദായകമായ അനാഹതശബ്ദങ്ങളെക്കുറിച്ചും അറിയാം. ആ അനുഭൂതി വേണമെന്നുണ്ട്. പക്ഷെ, ഭൗതികതയിലും അതുമായി ബന്ധപ്പെട്ട താപത്രയങ്ങളിലും കുടുങ്ങിപ്പോയ ജീവന് ആഗ്രഹനിവൃത്തി വരുത്താൻ കഴിയുന്നില്ല. ചിത്തവൃത്തികളെ നിരോധിക്കുന്നതിനും നിർവിണ്ണത്വം കൈവരിക്കുന്നതിനും ആഗ്രഹം മാത്രം പോരാ. പരിശ്രമം കൂടി വേണം. പരിശ്രമിക്കാനുള്ള കഴിവ് ഈശ്വരാനുഗ്രഹം കൊണ്ടു് ഉണ്ടാകേണ്ടതാണ്. അതിനുള്ള മനസ്സുറപ്പും വൈരാഗ്യവും തന്ന് അനുഗ്രഹിക്കേണമേ ഹരേ, നാരായണാ നിന്തിരുവടിക്കു നമസ്കാരം.

44. ജ്ഞത്വം വരും പരിചുകർമ്മവ്യപായമിഹ
*മദ്ധ്യേ ഭവിക്കിലുമതില്ലെങ്കിലും കിമപി*
*തത്ത്വാദിയിൽപരമുദിച്ചോരു ബോധമതു*
*ചിത്തേ വരേണ്ടതിഹ നാരായണായ നമഃ*

ജ്ഞത്വം വരും പരിചു് - ജ്ഞാനം ഉണ്ടാകുന്ന മുറയ്ക്കു്; മദ്ധ്യേ - മദ്ധ്യത്തിൽ, ഇടയ്ക്കു്; കർമ്മവ്യപായം - കർമ്മനിവൃത്തി; ഭവിക്കിലും - ഉണ്ടായാലും; അതില്ലെങ്കിലും - അങ്ങനെ സംഭവിച്ചില്ലെങ്കിലും; തത്ത്വാദി യിൽ - തത്ത്വങ്ങളുടെ ആരംഭത്തെപ്പറ്റി; പരം - ശ്രേഷ്ഠമായി; ഉദിച്ചോരു - ഉണ്ടായ; കിമപി ബോധമതു - ഏതോ ഒരു ബോധം; മമ ചിത്തേ വരേണ്ടതിഹ - എന്റെ മനസ്സിൽ തോന്നട്ടെ; നാരായണായ നമഃ - നാരാ യണന്നായി നമസ്കാരം.

ജ്ഞാനം ഉണ്ടാകുന്നമുറയ്ക്കു് ഇടയ്ക്കു് കർമ്മം ഒടുങ്ങിയെന്നും ഇ ല്ലെന്നും വരാം. തത്ത്വാദിയെപ്പറ്റി ഉള്ളിൽ ഉദിച്ച ബോധം എന്റെ മനസ്സിൽ ഉണ്ടാകട്ടെ. നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

അനന്തമായി നീണ്ടുപോകുന്ന ജനനമരണരൂപമായ സംസാരച ക്രത്തിൽ അകപ്പെടുന്ന ജീവൻ പലപല ജീവിതങ്ങളിലൂടെ കടന്നുപോ കുന്നു. ഓരോ ജീവിതത്തിലും ബാല്യകൗമാരയൗവനവാർദ്ധക്യാദികളായ പല ഘട്ടങ്ങൾ, ഓരോഘട്ടത്തിലും നിരന്തരമായി ചെയ്യുന്ന പ്രവൃത്തികൾ, ഇവയിൽ നിന്നെല്ലാം ആർജ്ജിക്കുന്ന പുണ്യപാപങ്ങൾ അവയുടെ സത്തയായി അടിഞ്ഞുകൂടുന്ന വാസനകൾ ഇതെല്ലാം ചേർന്നതാണു് 'കർമ്മം' എന്ന സാങ്കേതികപദത്തിന്റെ അർത്ഥം.

ജീവി ജനിക്കുന്നതു കർമ്മബദ്ധനായാണു്. മുൻജീവിതങ്ങളിൽ ആർജ്ജിച്ച കർമ്മവാസനകളാണു് ഏതെങ്കിലും ഒരു അമ്മയുടെ ഗർഭപാ ത്രത്തിൽ എത്തിക്കുന്നതു്. ജനിച്ച ശിശുവിന്റെ സ്വഭാവരൂപീകരണത്തി ലും സാംസ്കാരികസവിശേഷതകളിലും ഈ കർമ്മവാസനകളുടെ പ്രേരണ ഉണ്ടാകും. ആ പ്രേരണ ജീവിതത്തിൽ കൂടുതൽ കർമ്മങ്ങളിലേക്കു നയിക്കും.

---

*വരി 1. കർമ്മവ്യപാശമതു*
*വരി 3. പലതുദിക്കുന്ന*
*വരി 4. ചിത്തായ്; വരുന്നു, മമ*

കർമ്മത്തെ സഞ്ചിതകർമ്മം, പ്രാരബ്ധകർമ്മം, ആഗാമികർമ്മം എന്നു മൂന്നുവകയായി ചില ആചാര്യന്മാർ വകതിരിക്കാറുണ്ട്. മുമ്പുചെയ്ത കർമ്മങ്ങളെ - അവ മുജ്ജന്മങ്ങളിൽ ചെയ്തവയും ആകാം- സഞ്ചിതകർമ്മങ്ങൾ എന്നും ആർജ്ജിതകർമ്മങ്ങൾ എന്നു പറയുന്നു. സഞ്ചിതകർമ്മങ്ങളാണ് വാസനകളായി സ്വഭാവരൂപീകരണത്തിൽ പ്രവർത്തിക്കുന്നത്. 'ജന്മവാസന' എന്നു നാം സാധാരണ പറയുന്നതിന് ആധാരം സഞ്ചിതകർമ്മങ്ങളാണ്. വാസനകളുടെ പ്രേരണ അനുസരിച്ചായിരിക്കും ജീവി ഭൗതികജ്ഞാനം നേടുന്നത്. ഒരേ കുടുംബത്തിൽ ഒരേ പൈതൃകത്തിൽ ജനിച്ച കുട്ടികളിൽ ഒരാൾ ഭക്തനും മറ്റൊരാൾ കള്ളനും; ഒരാൾ ബുദ്ധിമാനും, മറ്റൊരാൾ മന്ദബുദ്ധിയും; ഒരാൾ പണ്ഡിതനും മറ്റൊരാൾ യോഗിയും ഒക്കെ ആയി കാണുന്നത് ഇക്കാരണത്താലാണ്. സഞ്ചിതകർമ്മത്തിൽ നിന്നുണ്ടായ ജന്മവാസന സാഹചര്യങ്ങളുടെ സാഹായ്യത്തോടെ വളർന്ന് ജീവിയെ കർമ്മത്തിനു പ്രേരിപ്പിക്കുന്നു. ആ പ്രേരണയ്ക്കു വഴങ്ങി ചെയ്യുന്ന കർമ്മങ്ങളെയാണ് 'പ്രാരബ്ധകർമ്മം' എന്നു പറയുന്നത്. പ്രാരബ്ധകർമ്മങ്ങളിൽ നിന്നുണ്ടാകുന്ന ഫലങ്ങളും അവയുടെ സ്വാഭാവികപരിണാമമായി ഭാവിയിൽ ചെയ്യേണ്ടി വരുന്ന കർമ്മങ്ങളും 'ആഗാമികർമ്മങ്ങൾ'. പ്രാരബ്ധകർമ്മങ്ങൾ ചെയ്തുകഴിയുമ്പോൾ സഞ്ചിതകർമ്മങ്ങളുടെ ഭാഗമാകും. ആഗാമികർമ്മങ്ങൾ പ്രാരബ്ധകർമ്മങ്ങളാകും.

ഇങ്ങനെ പോയാൽ 'കർമ്മവ്യപായം' എവിടെ? കർമ്മത്തിൽ നിന്നു മോചനമില്ല. നൈഷ്കർമ്മ്യവും കർമ്മമാണ്. ആകയാൽ കർമ്മം ചെയ്യാതെ കർമ്മമൊടുക്കാമെന്ന ചിന്തയിൽ അർത്ഥമില്ല.

> "കർമ്മങ്ങൾ തുടരാഞ്ഞാലും നൈഷ്കർമ്മ്യം നേടിടാപുമാൻ"

എന്നും

> "ക്ഷണം പോലുമൊരാൾ കർമ്മമൊന്നും ചെയ്യാതെ നിന്നിടാ
> ചെയ്യിപ്പിക്കും പ്രകൃതിജഗുണം കർമ്മത്തെയാരെയും
> കർമ്മേന്ദ്രിയങ്ങളെ നിർത്തീട്ടിന്ദ്രിയാർത്ഥങ്ങളുള്ളിനാൽ
> ഓർത്തിരിക്കും മൂഢബുദ്ധി മിത്ഥ്യാചാരനുമാണെടോ
> മനസ്സുകൊണ്ടിന്ദ്രിയങ്ങളെയടക്കിക്കർമ്മയോഗവും
> കർമ്മേന്ദ്രിയങ്ങളാൽ ചെയ്വോനസക്തൻ മെച്ചമർജ്ജുന
> ദൃഢം കർമ്മം ചെയ്ക കർമ്മമകർമ്മത്തിലുമുത്തമം
> കർമ്മം ചെയ്യാതെ നിൻദേഹയാത്രപോലും നടന്നിടാ"

(ഗീത 3.4-8)

എന്നും ഭഗവാൻ 'ഗീത'യിൽ അർജ്ജുനനെ ഉപദേശിക്കുന്നു.

കർമ്മത്തിൽ നിന്നു മോചനമില്ല; കർമ്മം ഒടുങ്ങാതെ മോചനവുമില്ല. അപ്പോൾ മോചനം സാദ്ധ്യമോ എന്നതു് ഒരു പ്രഹേളികയാണു്. എഴുത്തച്ഛൻ അതിനു് ഒരുപായം നിർദ്ദേശിക്കുന്നു. ''ണത്വം വരും പരിചു കർമ്മവ്യപായമിഹ'' എന്നു്. ജ്ഞാനമുണ്ടാകുമ്പോൾ കർമ്മം ഒടുങ്ങും. മേൽ ഉദ്ധരിച്ച ഗീതാശ്ലോകങ്ങളിൽ ആ ജ്ഞാനം ഭഗവാൻ അനാവരണം ചെയ്യുന്നുണ്ട്. ''മനസ്സുകൊണ്ടിന്ദ്രിയങ്ങളെയടക്കിക്കർമ്മയോഗവും കർമ്മേന്ദ്രിയങ്ങളാൽ ചെയ്‌വോനസക്തൻ മെച്ചമർജ്ജുന'' എന്നു്. കർമ്മേന്ദ്രിയങ്ങൾ ശരീരത്തിൽ ഘടിപ്പിച്ചിരിക്കുന്നതു് കർമ്മം ചെയ്യാൻ തന്നെയാണു്. ഇന്ദ്രിയങ്ങളെ തോന്നിയ വഴിക്കുവിടാതെ നിയന്ത്രിച്ച് അസക്തനായി പ്രവർത്തിക്കുക. പ്രപഞ്ചപ്രവർത്തനം സംഗ്രഹിച്ചു പറഞ്ഞിട്ട് ഭഗവാൻ ആവർത്തിക്കുന്നു.

''അതിനാൽ സക്തി വിട്ടെന്നും ചെയ്യേണ്ടും ക്രിയ ചെയ്ക നീ
കർമ്മം സംഗം വിട്ടു ചെയ്യും പുരുഷൻ പരമാർന്നിടും
കർമ്മത്താൽത്തന്നെ സംസിദ്ധി പൂണ്ടോർജനകാദികൾ
ലോകസംഗ്രഹമൊന്നോർത്തെന്നാലും നീ ക്രിയ ചെയ്യണം''

(ഗീത. 3. 19-20)

'ബ്രഹ്മത്തിങ്കൽച്ചേർത്തു കർമ്മം സംഗമെന്യേ ചരിപ്പവൻ
നീർകൊണ്ടു താമരയിലപോലഘം കൊണ്ടലിപ്തനാം''

(ഗീത. 5.10)

കർമ്മം ചെയ്തു് കർമ്മവ്യപായം എങ്ങനെ നേടാം എന്ന അറിവുണ്ടാകുമ്പോൾ കർമ്മവ്യപായം സംഭവിക്കും. പ്രവർത്തിക്കുക, അസക്തനായി പ്രവർത്തിക്കുക. ഫലാപേക്ഷ കൂടാതെ പ്രവർത്തിച്ചു സിദ്ധി നേടിയ ജനകൻ തുടങ്ങിയവരുടെ ഉദാഹരണം കാണിച്ചുകൊണ്ടു ഭഗവാൻ പറയുന്നു. ''സംഗം കൂടാതെ ബ്രഹ്മാർപ്പണമായി കർമ്മം ചെയ്യുന്നവനെ പാപങ്ങൾ സ്പർശിക്കുന്നില്ല. വെള്ളത്തിലുണ്ടായി വെള്ളത്തിൽ പൊങ്ങിക്കിടക്കുന്ന താമരയിലയിൽ നനവു തട്ടാത്തതുപോലെ കർമ്മവ്യാപൃതനായിരിക്കെ കർമ്മമോചനവും സാധിക്കാം''.

അനാസക്തിയും കർമ്മവും ഒരുമിച്ചുകൊണ്ടുപോകാൻ ദീർഘവും ലക്ഷ്യബോധമുള്ളതുമായ അഭ്യാസം വേണം. അത് നാമസങ്കീർത്തനം, ശ്രവണം, മനനം, ധ്യാനം എന്നിങ്ങനെ പടിപടിയായി വികസിപ്പിക്കണം. കൂട്ടത്തിൽ പ്രപഞ്ചസത്യങ്ങളെക്കുറിച്ചുള്ള ബോധം വികസിക്കും. മുൻ പദ്യത്തിൽ സൂചിപ്പിച്ച യോഗചര്യയും ഇതിൽപ്പെടും. ആസനം ഉറപ്പിച്ച് പ്രാണായാമം ചെയ്തു് സുഷുമ്നാനാഡിയുടെ കമ്പം കളഞ്ഞ് കുണ്ഡലിനിയെ ഉണർത്തി അനാഹതനാദങ്ങൾ ശ്രവിച്ച് സഹസ്രാരത്തിൽ ജീവാത്മാവിനെ എത്തിച്ച് പരമാത്മാവുമായി ഐക്യം പ്രാപിക്കുന്ന യോഗാഭ്യാസത്തിൽ പരമജ്ഞാനം എളുതാണ്. ഇത്രയും സാധിച്ച യോഗിയുടെ ഉള്ളിൽ ബ്രഹ്മജ്ഞാനം പ്രകാശിക്കും. ശരീരം ഉപേക്ഷിക്കാതെ ഈ അവസ്ഥയിൽ കഴിയുന്ന യോഗി ജീവൻമുക്തനാണ്. ജീവിച്ചിരിക്കേ മോക്ഷം നേടിയവൻ.

മുമ്പു വിവരിച്ച മാർഗ്ഗങ്ങളിൽ ഏതിലെങ്കിലും കൂടി കർമ്മനാശം സാധിച്ചാലും ഇല്ലെങ്കിലും എല്ലാ തത്ത്വങ്ങൾക്കും പരമായ ബ്രഹ്മതത്ത്വത്തെക്കുറിച്ചുള്ള ബോധം മനസ്സിൽ ഉണ്ടായാൽ അതു ക്രമമായി ജ്ഞാനത്തിലേക്കും കർമ്മനാശത്തിലേക്കും നയിക്കും. ''ഞാൻ ഇതാ കർമ്മവ്യപായം നേടാൻ പോകുന്നു'' എന്നു തീരുമാനിച്ചുകൊണ്ടു് പ്രവർത്തിക്കാൻ എളുപ്പമല്ല. യോജിച്ച ഉപാസനാമാർഗ്ഗങ്ങൾ കണ്ടെത്താനും അതിൽ പ്രവർത്തിച്ചു വിജയിക്കാനും ഗുരുവിൻെറയോ ചരാചരഗുരുവായ ഭഗവാൻെറയോ മാർഗ്ഗദർശനം വേണം. ചെന്നെത്തേണ്ട ലക്ഷ്യത്തെക്കുറിച്ചുള്ള അവബോധം വരെയേ നമുക്കു കഴിവുള്ളൂ. പാണ്ഡ്യരാജാവിൻെറയും ഖട്വാംഗൻെറയും കഥകൾ മുമ്പു സൂചിപ്പിച്ചു. ഒരാൾക്കു ബഹുസഹസ്രവർഷങ്ങൾ നീണ്ട ജീവിതം വേണ്ടിവന്നു. മറ്റൊരാൾക്ക് അല്പസമയവും. രണ്ടുപേർക്കും ബ്രഹ്മതത്ത്വത്തെക്കുറിച്ചുള്ള ബോധം ഉണ്ടായിരുന്നു.

കർമ്മവ്യപായവും ജ്ഞാനോദയവും തൻെറ ഇച്ഛകൊണ്ടു മാത്രം സാധിക്കാവുന്നതല്ലെന്നറിയാവുന്ന ജീവന്മുക്തനായ ആചാര്യൻ തൻെറ അനുവാചകരുടെ ഉള്ളിൽ ബ്രഹ്മജ്ഞാനത്തെക്കുറിച്ചുള്ള ബോധം ഉദിക്കാൻ ഭഗവാൻെറ അനുഗ്രഹം തേടുന്നു. നാരായണാ,നിന്തിരുവടിക്കു നമസ്കാരം.

*45. തത്ത്വാർത്ഥമിത്ഥമഖിലത്തിന്നുമുണ്ടു ബത*
*ശബ്ദങ്ങളുള്ളിൽ വിലസീടുന്നു പാർക്കിലഥ*
*മുക്തിക്കു കാരണമതേ ശബ്ദമെന്നു തവ*
*വാക്യങ്ങൾ തന്നെ ഹരി നാരായണായ നമഃ*

ഇത്ഥം- ഇപ്രകാരം; അഖിലത്തിനും- എല്ലാത്തിനും; പാർക്കിൽ അഥ- ആലോചിച്ചാൽ; തത്ത്വാർത്ഥമുണ്ടു ബത- തത്ത്വപരമായ സാരമുണ്ട്; ശബ്ദങ്ങളുള്ളിൽ വിലസീടുന്നു- ശബ്ദങ്ങളുടെ ഉള്ളിൽ ആ തത്ത്വാർത്ഥം പ്രകാശിക്കുന്നു(ശബ്ദം എല്ലാത്തിൻെറയും ഉള്ളിൽ വിലസുന്നു എന്നും വ്യാ ഖ്യാനിക്കാം); മുക്തിക്കു കാരണം- മോക്ഷപ്രാപ്തിക്കു കാരണം; അതേ ശബ്ദമെന്ന്- ആ ശബ്ദം തന്നെയാണെന്ന്; തവ വാക്യങ്ങൾ തന്നെ- നിന്തി രുവടിയുടെ വാക്യങ്ങൾ തന്നെ [സ്ഥാപിക്കുന്നു]; ഹരിനാരായണായ നമഃ- ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

മുൻപു പറഞ്ഞ രീതിയിൽ ചിന്തിച്ചാൽ എല്ലാത്തിലും ബ്രഹ്മതത്ത്വം അന്തർഹിതമാണെന്നു കാണാം. (ബ്രഹ്മം ശബ്ദരൂപത്തിൽ എല്ലാത്തിലും അടങ്ങിയിരിക്കുന്നു). എല്ലാ ശബ്ദങ്ങളിലും അതു പ്രകാശിക്കുന്നു. ആ ശബ്ദം തന്നെയാണു മോക്ഷത്തിനു കാരണം എന്ന് നാരായണാ, അങ്ങയു ടെ വാക്യങ്ങൾ തന്നെ സ്ഥാപിക്കുന്നു. നിന്തിരുവടിക്കു നമസ്കാരം.

ഈ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളിലും പ്രതിഭാസങ്ങളിലും തത്ത്വസാരമുണ്ട്. അനേകകോടി ശബ്ദവീചികളുടെ നിരന്തരമായ ആഘാ തപ്രത്യാഘാതങ്ങളാൽ പ്രപഞ്ചം പ്രതീയമാനമാകുന്നു. അപ്പോൾ ശബ്ദത്തിൽ- ശബ്ദബ്രഹ്മത്തിൽ- എല്ലാം അടങ്ങുന്നു എന്നു സിദ്ധി ക്കുന്നു.

അനാദിയായ ശബ്ദബ്രഹ്മം ഓരോ ജീവിയുടെയും ഉള്ളിൽ വിലസുന്നു എന്നും "ശബ്ദങ്ങളുള്ളിൽ വിലസീടുന്നു" എന്ന പ്രയോഗത്തെ വ്യാഖ്യാ നിക്കാം. "ഢംകാരനാദമിവ യോഗീന്ദ്രരുള്ളിൽ" മുഴങ്ങുന്ന ശബ്ദം എല്ലാ

---

*വരി 1. അഖിലത്തിന്നുമൂലമിഹ*

*വരി 2. ശബ്ദത്തിനുള്ളിൽ; വിലസീടുന്നുനിന്നടിയിൽ, വിലസീടുന്നതാകിലതു; പാർക്കിലിഹ*

*വരി 3. മുക്തിക്കുസാധനം; ഇതേശബ്ദം*

*വരി 4. വാക്യങ്ങൾകൊണ്ടു, വാക്യങ്ങളൊക്കെ*

ജീവികളുടെയും ഉള്ളിൽ മുഴങ്ങുന്നുണ്ട്. ഇന്ദ്രിയവിഷയമായ ശബ്ദങ്ങളുടെ കോലാഹലത്തിൽ ആ ശബ്ദം സാധാരണ മനുഷ്യർക്കു തിരിച്ചറിയാൻ കഴിയുന്നില്ലെന്നേയുള്ളു. ഉള്ളിലുള്ള ശബ്ദം പ്രവർത്തിക്കുമ്പോൾ പരാ, പശ്യന്തി, മദ്ധ്യമ, വൈഖരി എന്നു ക്രമമായി രൂപംകൊള്ളുന്ന രീതി മുപ്പത്തിഎട്ടാം കീർത്തനത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞു. ഇവയിൽ 'പരാ'ശബ്ദം ബ്രഹ്മചൈതന്യം തന്നെയാണ്.

രണ്ടു വിധത്തിൽ പറഞ്ഞതു് വിരുദ്ധവസ്തുതകളല്ല. ശബ്ദത്തിനുള്ളിൽ പ്രപഞ്ചം അടങ്ങുന്നു. ശബ്ദം ജീവിയുടെ ഉള്ളിൽ അടങ്ങുന്നു. ആധാരാധേയഭാവം രണ്ടു തരത്തിലും ആകാം. ചരാചരാത്മകമായ പ്രപഞ്ചവും അതിലുള്ള ജീവികളും വ്യക്തികളും ശബ്ദബ്രഹ്മത്തിന്റെ രൂപഭേദങ്ങൾ തന്നെ ആകയാൽ നാം അനുഭവിക്കുന്ന എല്ലാ ഭൗതികബന്ധങ്ങളും ഇന്ദ്രിയജ്ഞാനവും സുഖാസുഖങ്ങളും ശബ്ദം തന്നെയാണെന്നു പറയാം. വിഷയങ്ങളിൽ ജീവിയെ ബന്ധിക്കുന്നതു് ഈ അർത്ഥത്തിൽ ശബ്ദം തന്നെ. കർമ്മങ്ങൾക്കു കാരണവും കർമ്മബന്ധങ്ങളും ശബ്ദം തന്നെ.

ഇങ്ങനെ ബന്ധിക്കുന്ന ശബ്ദംതന്നെ മുക്തിക്കു കാരണവുമാണെന്നതിന് ഭഗവാന്റെ അരുളപ്പാടുകൾ തന്നെ പ്രമാണം. ജീവിയുടെ ശരീരത്തിനുള്ളിൽ പരയായി സ്ഥിതിചെയ്യുന്നതും വൈഖരിയായി പ്രകടീഭൂതമാകുന്നതുമായ ശബ്ദം ഭാഷകളായി പ്രവർത്തിക്കുന്ന കാര്യം മുൻപു വിവരിച്ചു. വിഖരണം ചെയ്യപ്പെടുന്ന ഭാഷണശബ്ദങ്ങൾ മന്ത്രങ്ങളായും വേദങ്ങളായും ഉപനിഷത്തുകളായും സ്തോത്രങ്ങളായും പുരാണേതിഹാസങ്ങളായും മനുഷ്യനെ മുക്തിമാർഗ്ഗത്തിലേക്കു നയിക്കുന്നു. മനുഷ്യനു ലഭിക്കുന്ന അറിവിൽ ചിട്ടപ്പെട്ടിട്ടുള്ളതെല്ലാം 'ഭാഷ' എന്ന ഉപാധിയിലൂടെയാണു ലഭിക്കുന്നതു്. എല്ലാ ലൗകികവ്യവഹാരങ്ങളും നടത്തുന്നതും ഭാഷയെ ഉപാധിയാക്കിയാണ്.

മനസ്സിൽ നിന്നു് ''ഡംഭാദിദോഷമുടനെട്ടും കളഞ്ഞു്'' ''നിജാസനമുറച്ച്'' ''ഏകനാഡിയുടെ കമ്പം കളഞ്ഞു നിലയാറും കടപ്പതിനു''ള്ള ഉപായങ്ങൾ വിവരിക്കുന്ന ശാസ്ത്രങ്ങളും ഭാഷയിലൂടെയാണു് ആവിഷ്കരിക്കപ്പെട്ടിട്ടുള്ളതു്. ഈശ്വരനെ പ്രതിപാദിക്കുന്ന തത്ത്വസംഹിതകളാണു വേദങ്ങൾ. ബ്രഹ്മതത്ത്വം വെളിവാക്കുന്ന വേദമന്ത്രങ്ങളുടെ ദ്രഷ്ടാക്കളായ ഋഷിമാർ പലരാണെങ്കിലും അവരുടെ ധ്യാനമനനാദികളിലൂടെ വെളിപ്പെട്ടതു് ഈശ്വരൻ തന്നെ. അതുകൊണ്ടു് അപൗരുഷേയങ്ങളായ വേദങ്ങൾ ഭഗവദ്വാ

ക്യങ്ങൾ തന്നെ. വേദങ്ങളുടെ സാരങ്ങളാണ് ഉപനിഷത്തുക്കൾ. അവയും നമുക്കു ലഭിച്ചത് ഋഷിമാരിലൂടെയാണെങ്കിലും ഈശ്വരവാക്യങ്ങൾ തന്നെ. ലോകത്തു പ്രചരിക്കുന്ന വിവിധമതങ്ങളുടെ ഉത്പത്തിചരിത്രം പരിശോധിച്ചാൽ ആ മതങ്ങളുടെ ആധാരഗ്രന്ഥങ്ങളും ഈശ്വരൻെറ അരുളപ്പാടുകൾ പ്രവാചകരിലൂടെ വെളിപ്പെട്ടതാണെന്നു കാണാം. ലോകനന്മയ്ക്കായി ഭഗവാൻ അവതരിച്ച കഥകൾ പുരാണേതിഹാസങ്ങളിലൂടെ പ്രചരിക്കുന്നു. ഭഗവാൻെറ അരുളപ്പാടുകൾ എല്ലാ പുരാണങ്ങളിലും ഉണ്ട്. മഹാഭാരതത്തിലെ പ്രസിദ്ധമായ ഭഗവദ്ഗീത ഒരുദാഹരണം. മുക്തിക്കുള്ള ഉപാധികളായി സ്വീകരിക്കപ്പെടേണ്ട ജ്ഞാനം തത്ത്വശാസ്ത്രങ്ങളായും മന്ത്രങ്ങളായും ആചാരവിധികളായും കഥകളും സ്തോത്രങ്ങളും ഗീതങ്ങളുമായും ലോകമാകെ വ്യാപിച്ചിട്ടുണ്ട്. പല നിലയിൽ അവ മനുഷ്യരെ സ്വാധീനിക്കുന്നു. ഓരോരുത്തർക്കും അവരവരുടെ മാനസികവളർച്ചയ്ക്കനുസരിച്ച് ഇവയിൽ ഏതെങ്കിലും സ്വീകരിക്കാം. ബോധപൂർവ്വം ഈശ്വരവാക്കുകൾ ഉൾക്കൊള്ളാൻ ശ്രമിക്കാത്തവരുടെ ഉള്ളിലും ഇവ കടന്നുചെല്ലുന്നുണ്ട്. ജനനമരണരൂപമായ സംസാരപര്യടനത്തിൽ ഏതു ജീവനും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ഈശ്വരകാരുണ്യം കൊണ്ട് ബ്രഹ്മസത്യത്തിൻെറ നേർക്ക് ഉന്മുഖമാകാതെ തരമില്ല. ആ ഉന്മുഖത ഉണ്ടാകുമ്പോൾ വേദങ്ങളിലും ഉപനിഷത്തുകളിലും പ്രതിപാദിച്ചിട്ടുള്ള ബ്രഹ്മതത്ത്വം ഉൾക്കൊള്ളാനും സാക്ഷാത്കരിക്കാനുമുള്ള ആഗ്രഹവും കഴിവും ഉണ്ടാകും. അതിസൂക്ഷ്മമായ 'ഓം' എന്ന ഏകാക്ഷരം കൊണ്ട് ബ്രഹ്മത്തെ ഭഗവത്കാരുണ്യം നമുക്കുവേണ്ടി ആവിഷ്കരിച്ചു.

"ഓമെന്നേകാക്ഷരം ബ്രഹ്മം ജപിച്ചെന്നെ സ്മരിച്ചുമേ
ദേഹം ത്യജിച്ചുപോകുന്നോൻ പരയാം ഗതി നേടിടും"

(ഗീത. 8.18)

എന്ന് ഭഗവദ്ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നു. അല്പം കൂടി സ്ഥൂലമായി മഹാവാക്യങ്ങളിലൂടെ ബ്രഹ്മതത്ത്വം ഉപനിഷത്തുകൾ ആവിഷ്കരിക്കുന്നു. ഉപനിഷത്തുകളുടെ സാരാംശം സംഗ്രഹിച്ച മഹാവാക്യങ്ങളിൽ നാലെണ്ണം പരമശ്രേഷ്ഠമായി കണക്കാക്കുന്നു. ഛാന്ദോക്യോപനിഷത്തിൽ "തത്ത്വമസി" എന്ന ഉപദേശവാക്യം, ഐതരേയോപനിഷത്തിൽ "പ്രജ്ഞാനം ബ്രഹ്മ" എന്ന സ്വരൂപവാക്യം, മാണ്ഡൂക്യോപനിഷത്തിൽ

''അയമാത്മാ ബ്രഹ്മ'' എന്ന മനനവാക്യം, ബൃഹദാരണ്യകോപനിഷത്തിൽ ''അഹം ബ്രഹ്മാസ്മി'' എന്ന അനുഭൂതിവാക്യം. ഈ നാലു മഹാവാക്യങ്ങൾ നാലു വേദങ്ങളുടെ സാരമാണ്. ''തത്ത്വമസി'' എന്നതിന് ''അതു നീ തന്നെയാണ്'' എന്നു പദാർത്ഥം. വ്യക്തിയും വ്യക്തി ഉൾപ്പെടുന്ന പ്രപഞ്ചവും പ്രപഞ്ചകാരണമായ ബ്രഹ്മവും ഒന്നുതന്നെയാണെന്ന് ഉപദേശിക്കുന്നതാണ് ആ മഹാവാക്യം. ''പ്രജ്ഞാനം ബ്രഹ്മ'' എന്നതിന് ''ബോധമാണു ബ്രഹ്മം'' എന്നു പദാർത്ഥം. തത്ത്വമസിയിൽ പറഞ്ഞ കാര്യത്തെക്കുറിച്ചുള്ള ബോധത്തെ ഇവിടെ ബ്രഹ്മസ്വരൂപമായി പറയുന്നു. ജ്ഞാനം തന്നെ ബ്രഹ്മം. പ്രപഞ്ചം ബ്രഹ്മമാണെന്ന ജ്ഞാനം. ശുദ്ധജ്ഞാനരൂപമായ ബ്രഹ്മം തന്നെ എന്നു ബ്രഹ്മസ്വരൂപത്തെ നിരൂപിക്കുന്നതിനാൽ അതിനെ സ്വരൂപവാക്യം എന്നു പറയുന്നു. ''അയം ആത്മാ ബ്രഹ്മ '' എന്ന മനനവാക്യത്തിന് ''ഈ ആത്മാവു ബ്രഹ്മമാണ്'' എന്നു പദാർത്ഥം. ചരാചരവ്യാപ്തമായ ബ്രഹ്മം തന്നെയാണു പരമാത്മാവ് എന്നു പറയപ്പെടുന്നത്. അതു് പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തിൽ പഞ്ചഭൂതാത്മകമായ ശരീരത്തിൽ ശരീരാഭിമാനിയായി നാമരൂപപരിമാണങ്ങളോടെ വർത്തിക്കുന്നു. ശരീരത്തിന്റെ പരിമിതികളിൽ കുടുങ്ങിയിരിക്കുന്ന ആത്മാവ് ബ്രഹ്മം തന്നെയാണ്. ഈ സത്യം മനനം ചെയ്യപ്പെടേണ്ടതാകയാൽ അതു് മനനവാക്യം. ''അഹം ബ്രഹ്മാസ്മി'' എന്നതിന് ''ഞാൻ ബ്രഹ്മമാണ്'' എന്നു പദാർത്ഥം. 'ഞാൻ' എന്ന പ്രയോഗം കൊണ്ടു് ശരീരാഭിമാനം സൂചിതമാണെന്നു തോന്നുമെങ്കിലും സർവപ്രപഞ്ചങ്ങളെയും ഉൾക്കൊള്ളുന്ന 'ഞാൻ' ആയി അതിനെ വ്യാഖ്യാനിക്കണം. അപ്പോൾ സർവം ബ്രഹ്മമയം എന്നർത്ഥം. ഇത് അനുഭൂതിയാണ്. ചർച്ച ചെയ്യപ്പെടേണ്ട യുക്തിയല്ല. ഈ മഹാവാക്യങ്ങളുടെ അർത്ഥം അറിയുന്നതു തന്നെയാണ് മോക്ഷം.

മഹാവാക്യങ്ങളുടെ വ്യാഖ്യാനരൂപത്തിൽ കുറേക്കൂടി വിശദമായി ഉപനിഷത്തുകൾ തത്ത്വവിചാരം ചെയ്യുന്നു. ഉപനിഷത്സാരങ്ങൾ കഥകളിൽ വളരെ പ്രകടമല്ലാതെ ഉൾക്കൊള്ളിച്ചു കൊണ്ടു് പുരാണേതിഹാസങ്ങൾ ഇതേ തത്ത്വം അവതരിപ്പിക്കുന്നു. ഇങ്ങനെ പല രീതിയിൽ പല സന്ദർഭങ്ങളിലായി തത്ത്വജ്ഞാനമാണു മുക്തികാരണമെന്ന് ഭഗവാന്റെ വാക്യങ്ങറ തന്നെ സ്ഥാപിക്കുന്നു. ആ തത്ത്വജ്ഞാനമുണ്ടാകാനും അതിലൂടെ മുക്തിനേടാനും അനുഗ്രഹിക്കേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

*46. ഥല്ലിന്നു മീതെ പരമില്ലെന്നുമോർത്തുമുട-*
*നെല്ലാരൊടും കുതറി വാ പേശിയും സപദി*
*തള്ളിപ്പുറപ്പെടുമഹംബുദ്ധി കൊണ്ടു ബത*
*കൊല്ലുന്നു നീ ചിലരെ നാരായണായ നമഃ*

ഥല്ലിന്നു മീതെ- ഭയമില്ലായ്മയ്ക്കുപരിയായി; പരം ഇല്ലെന്നും- മറ്റൊന്നും ഇല്ലെന്നും; ഓർത്തും- കരുതിയും; എല്ലാരൊടും- എല്ലാവരോടും; കുതറി വാ പേശിയും- വഴക്കു കൂടി പിണങ്ങി സംസാരിച്ചും; സപദി- പെട്ടെന്ന്; തള്ളിപ്പുറപ്പെടുമഹംബുദ്ധി കൊണ്ട്- നിയന്ത്രണം വിട്ടുണ്ടാകുന്ന അഹങ്കാരത്താൽ; കൊല്ലുന്നു നീ ചിലരെ- ചിലരെ നീ നശിപ്പിക്കുന്നു; നാരായണായ നമഃ- നാരായണന്നായി നമസ്കാരം.

താൻ അതിശക്തിനാണെന്നും തനിക്ക് ആരെയും ഭയമില്ലെന്നും കരുതി എല്ലാവരോടും പിണങ്ങിയും തർക്കിച്ചും കഴിയുന്ന ചിലരെ നിന്തിരുവടി അവരുടെ അനിയന്ത്രിതമായ അഹംബുദ്ധി കൊണ്ടു തന്നെ നശിപ്പിക്കുന്നു. നാരായണന്നായി നമസ്കാരം.

'ഥല്ല്' എന്നൊരു പദം മലയാളത്തിലോ സംസ്കൃതത്തിലോ പ്രയോഗിച്ചു കാണുന്നില്ല. ആകെ കണ്ടിട്ടുള്ള ഒരേ ഒരു പ്രയോഗം ഈ കീർത്തനത്തിലാണ്. സംസ്കൃതത്തിലെ ഏകാക്ഷരനിഘണ്ടുക്കളിൽ 'ഥ' എന്ന അക്ഷരത്തിന് 'ഭയം, രക്ഷ' എന്നൊക്കെ അർത്ഥം കാണുന്നുണ്ടെങ്കിലും അതിൽ നിന്ന് 'ഥൽ' എന്നോ 'ഥല്ല്' എന്നോ ഒരു പദം സന്ദർഭത്തിനു യോജിച്ച രീതിയിൽ നിഷ്പാദിപ്പിക്കാൻ എളുപ്പമല്ല. ആദ്യക്ഷരാവലിയിൽ ഓരോന്നു കൊണ്ടും ആരംഭിക്കുന്ന കീർത്തനങ്ങൾ രചിക്കാൻ ആചാര്യൻ ഒരു പദം നിർമ്മിച്ചതാകാം. അതിന് അദ്ദേഹത്തിന് അവകാശമുണ്ടുതാനും. സംസ്കൃതത്തിലും മലയാളത്തിലും കൃതഹസ്തനായിരുന്ന ആചാര്യൻ ഉപയോഗിച്ച സ്രോതസ്സ് കണ്ടെത്താൻ നമുക്കു കഴിയാത്തതും ആകാം. 'തല്ല്' എന്നതിൻെറ സംസ്കൃതീകൃതരൂപമാണു 'ഥല്ല്' എന്നും വാദിക്കാം. ''എല്ലാരൊടും കുതറി വാ പേശി'' നടക്കുന്നവരുടെ 'ഥല്ലാ'ണല്ലോ വിഷയം. രണ്ടാം വാക്കിനു കേറിയടിക്കുന്നവരെപ്പറ്റി കുഞ്ചൻനമ്പ്യാരും പാടിയിട്ടുണ്ട്.

---

*വരി 1. മീതു; വരമല്ലെന്നു, വരുമല്ലെന്നു; അതുമില്ലെന്നു; ഓതിയുടൻ*

*വരി 2. കയറി, വായ്പേശിയും; മനസി, വെറുതേ*

*വരി 3. അഹംബുദ്ധികൊണ്ടുമിഹ*

'അടിക്കും' 'കുത്തും' എന്നൊക്കെ വീമ്പു പറഞ്ഞു നടക്കുന്നവർക്ക് 'തല്ലി'നെ 'ഥല്ലാ'ക്കി പറയാം.

ഏതായാലും ആധികാരികമായി പദത്തിന് അർത്ഥം പറയാൻ കഴി യാത്തതുകൊണ്ട് ''പേടിയില്ലായ്മ, കൂസലില്ലായ്മ, ധിക്കാരം'' എന്നൊക്കെ അർത്ഥം കല്പിച്ചു വ്യാഖ്യാനിക്കുകയേ തരമുള്ളു.

ശരീരശക്തിയും അവിവേകവും കൂടിച്ചേർന്നാൽ അപകടമാണ്. അവി വേകികൾ മറ്റുള്ളവർക്ക് ഉപദ്രവകാരികളായിത്തീരും. എനിക്കു മേലെ മറ്റാരും ഇല്ലെന്ന ധാരണയോടെയായിരിക്കും അത്തരക്കാരുടെ വാക്കും പെരു മാറ്റവും. അല്പം ധനമോ അധികാരശക്തിയോ പദവിയോ കൂടെ ഉണ്ടാ യാൽ ''മർക്കടസ്യ സുരാപാനം മദ്ധ്യേ വൃശ്ചികദംശനം'' എന്നു പറഞ്ഞ പോലെയാകും. തങ്ങൾക്കു ഹിതമല്ലാത്തതോ അറിഞ്ഞുകൂടാത്തതോ ആയതെല്ലാം തെറ്റെന്ന് അവർ വാദിക്കും. ആരോടാണു വാദിക്കുന്നതെ ന്നോ വാദവിഷയം ഏതെന്നോ ആലോചിക്കാതെ ''വായിൽ തോന്നിയത്'' പറയും. വിഷയം ഭഗവദ്ഗീതയോ ശ്രീഭാഗവതമോ ബ്രഹ്മസൂത്രമോ ആയാ ലും തന്റെ അറിവിന്റെ പരിമിതികൾ കണക്കാക്കാതെ അബദ്ധങ്ങൾ വിളി ച്ചുകൂകും. നല്ലതു് ഉപദേശിക്കാൻ തുനിയുന്നവരെ പരിഹസിക്കാനോ അസഭ്യ വാക്കു കൊണ്ടു തോല്പിക്കാനോ അവർ തുനിയും. ഇത്തരക്കാർ നാട്ടിൽ ധാരാളമുണ്ട്. അവരിൽ ചിലർ സത്സംഗം നടക്കുന്നിടത്തും തങ്ങളുടെ അവിവേകവുമായി കടന്നെത്തും. ഇങ്ങനെയുള്ള ആരുടെയോ സ്മരണ ഈ കീർത്തനം ആലപിച്ച സമയത്ത് ആചാര്യന്റെ മനസ്സിലൂടെ കടന്നുപോ യിരിക്കാം.

തള്ളിപ്പുറപ്പെടുന്ന അഹംബുദ്ധി ആത്മനാശത്തിനു കാരണമായിത്തീ രും. അതു് ഒഴിവാക്കണം എന്ന സന്ദേശമാണു് ആചാര്യൻ അവതരിപ്പിക്കുന്ന തു്. 'ഞാൻ എന്ന ഭാവം', 'എന്നെക്കാൾ മേലെയായി മറ്റാരും ഇല്ല എന്ന ഭാവം' ആ ഭാവത്തിന്റെ പ്രതീകമായി ''എല്ലാരൊടും കുതറി വാ പേശി'' നടക്കുന്ന അവിവേകിയുടെ ചിത്രം വരച്ചു കാട്ടിയെങ്കിലും എല്ലാത്തരം അഹങ്കാരവും ഇവിടെ വിഷയമാണ്. ഞാൻ എന്റേതു് എന്ന ഭാവത്തി ന് അതിരുകളില്ല. മുൻപു സൂചിപ്പിച്ചതു പോലെ ശരീരശക്തി, ധനം, ബന്ധു ബലം, പദവി, ജ്ഞാനം, വൈരാഗ്യം എന്നുവേണ്ട ഭക്തി പോലും അഹങ്കാ രത്തിനു കാരണമാകും. ഏതു കാര്യത്തെക്കുറിച്ചുള്ള അഹങ്കാരവും അധഃ പതനത്തിനു കാരണമാണ്. ഭൗതികമായ നേട്ടങ്ങളെക്കുറിച്ചുള്ള അഹങ്കാ

രമാകട്ടെ നാശകാരണവും ആയിത്തീരുന്നു. അഹങ്കാരത്തെ നിയന്ത്രിക്കുന്നത് എളുപ്പമല്ല. അതിന് ഈശ്വരാധീനം വേണം. അഹങ്കാരമുണ്ടാകാതെ രക്ഷിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*47. ദംഭായ വന്മരമതിന്നുള്ളിൽ നിന്നു ചില*
*കൊമ്പും തഴച്ചവധിയില്ലാതെ കായ്കനിയും*
*അമ്പോടതിന്നരികിൽ വായ്ക്കുന്നതല്ല ബത*
*നിൻ പാദഭക്തിലത നാരായണായ നമഃ*

ദംഭായ വന്മരം– അഹങ്കാരമായ വലിയ മരം; അതിന്നുള്ളിൽ നിന്ന്– അതിൽ നിന്ന്; ചില കൊമ്പും തഴച്ച്– തഴച്ചുണ്ടായ ചില കൊമ്പുകളും; അവധിയില്ലാതെ കായ്കനിയും– നിരവധി കായും പഴവും; നിൻ പാദഭക്തിലത– നിന്റെ പാദങ്ങളിലുള്ള ഭക്തിയാകുന്ന വള്ളി; അതിന്നരികിൽ– ആ മരത്തിനടുത്ത്; വായ്ക്കുന്നതല്ല– തഴച്ചു വളരുകയില്ല; നാരായണായ നമഃ– നാരായണന്നായി നമസ്കാരം.

ദംഭാകുന്ന മഹാവൃക്ഷത്തിന് അതിൽ നിന്നുണ്ടായി തഴച്ചു വളരുന്ന ചില ശാഖകളും എണ്ണിത്തീർക്കാനാകാത്ത വിധത്തിൽ അനേകം കായ്കളും പഴങ്ങളും ഉണ്ട്. ആ വൃക്ഷത്തിനടുക്കൽ ഭക്തിയാകുന്ന വള്ളി പുഷ്ടി പ്രാപിക്കുകയില്ല. നാരായണന്നായി നമസ്കാരം.

'ദംഭം' എന്ന പദത്തിന് കാപട്യം, അഹങ്കാരം, വഞ്ചന എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങൾ. ഈ അർത്ഥങ്ങളെല്ലാം പ്രകൃതത്തിൽ യോജിക്കും. ദംഭത്തെ ഒരു വലിയ മരമായി ഇവിടെ ചിത്രീകരിക്കുന്നു. പല ശാഖകളുള്ള ഒരു വലിയ വൃക്ഷം. വൃക്ഷം കുറെ വളർന്നു കഴിഞ്ഞ് ശാഖകളായി പിരിയുന്നു. മനസ്സിൽ വേരൂന്നിയ ദംഭം വളർന്നുണ്ടാകുന്ന ശാഖകൾ കാമക്രോധലോഭമോഹമദമാത്സര്യാദികളാണ്. ആ ശാഖകൾ കൂടിയുണ്ടായി ദംഭമാ

---

*വരി 1. ദംഭാദി; എന്നുള്ളിൽ നിന്നു, ഇതെന്നുള്ളിൽ നിന്നു, അതിന്മേൽ മുതിർന്നു ചില, അതെന്നുള്ളിൽ വന്നു പല*

*വരി 2. തഴിർത്തവധിയില്ലാത്ത, തിളർത്തവധിയില്ലാത്ത, കായ്കനികൾ*

*വരി 3. ഇതിന്നരികിൽ, അതിന്നടിയിൽ; വാഴുന്നതല്ല, പാർക്കുന്നതല്ല, മമ*

*വരി 3, 4 അൻപോടുടുത്തരികിൽ വാഴായ്‌വതിന്നുഗതി, വമ്പോടതിന്നരികിൽ, വമ്പോടതിന്നടിയിൽ വായ്ക്കുന്ന വന്മഹിമ*

*വരി 4. പാദഭക്തി ഹരി*

കുന്ന മരം തഴച്ചു വളരുന്നു. അതിൽ നിരവധി കായ്കൾ. ആ കായ്കൾ പാകമായി പഴുത്ത ഒട്ടേറെ പഴങ്ങളും. കാമക്രോധാദികളുടെ പ്രേരണ കൊണ്ടു ചെയ്യുന്ന കർമ്മങ്ങൾ കായ്കൾ. ആ കർമ്മങ്ങളുടെ പരിപാകം പഴങ്ങൾ. പഴങ്ങൾക്കുള്ളിൽ വിത്തുണ്ടാകും. പഴം താഴെ വീണ്ട് അവയുടെ ബാഹ്യാവരണം ആരെങ്കിലും ഭക്ഷിച്ചോ ചീഞ്ഞോ നശിക്കുമ്പോൾ വിത്തുകൾ കിളുർത്ത് വേറെയും മരങ്ങളുണ്ടാകും. അതുപോലെ കാമാദികൾക്കു വഴങ്ങി ചെയ്തുപോകുന്ന കർമ്മങ്ങൾ കാലം കൊണ്ട് പാകമാകുമ്പോൾ ദംഭവൃക്ഷത്തിനു തൈകൾ ഉണ്ടാകും. അവയ്ക്കും ശാഖകളും ഉപശാഖകളും കായ്കളും പഴങ്ങളും ഉണ്ടാകും. ഇവയെല്ലാം ചേർന്ന് കൊടുങ്കാടാകും.

ദംഭമാകുന്ന വൃക്ഷവും അതിന്റെ ശാഖകളും തഴച്ചുവളരുന്നതിനിടയിൽ ഭക്തിയാകുന്ന വള്ളി മുളച്ചുണ്ടായാലും അതു തഴച്ചുവളരുകയില്ല. വള്ളികൾ തറയിൽ പടർന്നു വളരുന്നവയും മറ്റു മരങ്ങളെ ആശ്രയിച്ച് അവയിൽ പടർന്നു കയറുന്നവയും ഉണ്ട്. ഭക്തിയാകുന്ന വള്ളിയുടെ വിത്ത് ദംഭവൃക്ഷത്തിന്റെ ചുവട്ടിൽ വീണാലും ചിലപ്പോൾ മുളച്ചു എന്നു വരാം. ആ വൃക്ഷത്തിന്റെ ചുവട്ടിൽ തറയിൽ പടർന്നു വളരാൻ വേണ്ട വളവും സൂര്യപ്രകാശവും അതിനു കിട്ടുകയില്ല. ദംഭവൃക്ഷത്തിൽ ഭക്തിലത പറ്റിക്കയറുകയില്ല. അത് വെളിച്ചവും വളവും ഇല്ലാതെ അല്പകാലം കൊണ്ട് ഉണങ്ങി കരിഞ്ഞുപോകും.

അഹങ്കാരമുള്ളിടത്തോളം ഈശ്വരസാക്ഷാത്കാരം സാദ്ധ്യമല്ല എന്ന് അലങ്കാരഭംഗിയോടെ ആചാര്യൻ ഉപദേശിക്കുന്നു. ഭക്തിയുടെ കാര്യം മാത്രമാണ് എടുത്തുപറഞ്ഞതെങ്കിലും ജ്ഞാനവൈരാഗ്യങ്ങളും അതിൽപ്പെടും. ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നിവ പര്യായപദങ്ങളാണെന്നു പറയാം. ദംഭത്തിന്റെ വിവിധാർത്ഥങ്ങളായ അഹങ്കാരമോ കാപട്യമോ വഞ്ചനയോ വേരോടിക്കഴിഞ്ഞാൽ ഭക്തിയും ജ്ഞാനവും വൈരാഗ്യവും നശിക്കും. ഒരു പക്ഷെ ജന്മാന്തരസൗഭാഗ്യം കൊണ്ട് അവ മനസ്സിൽ ഉണ്ടായാലും ദംഭമാകുന്ന വൃക്ഷത്തിൽ പറ്റിക്കയറാനോ തഴച്ചുവളർന്നു കായും കനിയുമായി വളരുന്ന ആ മരത്തിന്റെ നിഴലുള്ള ഭാഗത്തു തറയിൽ പടർന്ന് വായ്ച്ചു വളരാനോ ഭക്തിയാകുന്ന വള്ളിക്കു കഴിയുകയില്ല. നിഷ്കപടവും നിരഹങ്കാരവുമായ മനസ്സിലേ ഭക്തി വേരോടൂ.

കൃഷിക്കാരൻ കൃഷി ആരംഭിക്കുന്നതിനു മുമ്പ് കാടും പടലും വെട്ടി മാറ്റി തീയിട്ടു ചുട്ടു് മണ്ണൊരുക്കിയതിനുശേഷമാണു് വിത്തുവിതയ്ക്കുന്നതു്. അതുപോലെ ഭക്തിയാകുന്ന കൃഷി ചെയ്യണമെങ്കിൽ ദംഭമാകുന്ന വൃക്ഷത്തെ വേരോടെ നശിപ്പിക്കണം. അതിൻെറ ശാഖകളും തഴച്ചുവളരുന്ന ഉപശാഖകളും കായ്കളും പഴങ്ങളും നശിപ്പിക്കണം. അപ്പോഴേ ഭക്തിക്കു വളരാൻ കഴിയൂ. ഭക്തി വായ്ച്ചുവളരാൻ മനഃശുദ്ധി വരുത്തണം എന്നു താത്പര്യം.

അങ്ങയുടെ തൃപ്പാദങ്ങളിലുള്ള ഭക്തി വളരാൻ ദംഭായ വന്മരത്തെ സമൂലം ഛേദിക്കുന്നതിനുള്ള ശക്തി നൽകേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*48. ധന്യോ$f$ഹമെന്നുമതിമാന്യോ$f$ഹമെന്നുമതി-*
*പുണ്യങ്ങൾ ചെയ്ത പുരുഷൻ ഞാനിതെന്നുമിതി*
*ഒന്നല്ലകാൺകൊരു കൊടുങ്കാടു ദന്തിമയ-*
*മൊന്നിച്ചുകൂടിയതു നാരായണായ നമഃ*

ധന്യോ$f$ഹമെന്നും ഞാൻ ധന്യനാണു് എന്നും; അതിമാന്യോ$f$ഹം - ഞാൻ ഏറ്റവും മാന്യനാണു് എന്നും; അതിപുണ്യങ്ങൾ ചെയ്ത പുരുഷൻ ഞാൻ ഇതെന്നും - ഞാൻ ഏറെ പുണ്യങ്ങൾ ചെയ്ത പുരുഷനാണു് എന്നും; ഇതി - ഇപ്രകാരം; ഒന്നല്ല - മുമ്പുപറഞ്ഞതുപോലെ ഒരു വൃക്ഷമായല്ല ദംഭം രൂപം കൊണ്ടിരിക്കുന്നതു്; ഒരു കൊടുങ്കാടു് - അനേകം വൃക്ഷങ്ങൾ തഴച്ചു വളർന്ന ഒരു കൊടുങ്കാടായിരിക്കുന്നു; ദന്തിമയം - അതിനുള്ളിൽ ആനകൾ വിഹരിക്കുന്നു; നാരായണായ നമഃ - നാരായണനായി നമസ്കാരം.

ഞാൻ ധന്യനാണു്, ഞാൻ ഏറ്റവും മാന്യനാണു്, ഞാൻ വളരെ പുണ്യം ചെയ്ത പുരുഷനാണു് എന്നിങ്ങനെയുള്ള ചിന്തകൾ ദംഭരൂപത്തിലുള്ള അനേകം വൃക്ഷങ്ങളായി തഴച്ചുവളർന്നിരിക്കുന്നു എന്നു മാത്രമല്ല അവ ചേർന്നുണ്ടായ കൊടുംകാട്ടിൽ ദുഷ്ടവിചാരങ്ങളാകുന്ന കാട്ടാനകൾ വിഹരി

---

*വരി 1. അഭിമന്യോഹമെന്നുമപി*

*വരി 2. ഞാനിതെന്നുമുടൻ, ഞാനുമെന്നുടനെ, ഞാനിതെന്നുമതി, ഞാനിതെന്നമതി, താനിതെന്നമതി*

*വരി 3. എന്നല്ല; കാണൊരു; ഡംഭമയം, ദർപ്പമയം, പാപമയം*

*വരി 4. ഒന്നിച്ചുകൂടിനതു*

ക്കുകയും ചെയ്യുന്നു. ആ കാടു നശിപ്പിക്കാൻ കാരുണ്യമുണ്ടാകേണമേ. നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

ഭക്തിയാകുന്ന വള്ളിയുടെ വളർച്ചയെ തടഞ്ഞുകൊണ്ടു് ദംഭായ വന്മരം വളർന്നു് തഴയ്ക്കുന്ന കാര്യം മുൻകീർത്തനത്തിൽ പറഞ്ഞു. അതിൻെറ കനികളിൽ നിന്നു മറ്റു മരങ്ങാം ഉണ്ടാകുമെന്നു് അവിടെ സൂചിപ്പിച്ചു. അക്കാര്യം ഇവിടെ വിസ്തരിക്കുന്നു.

ദംഭത്തിനു പല രൂപങ്ങളാണു്. കുറേ നല്ല കാര്യങ്ങാം ധർമ്മാനുസൃതമായി ചെയ്ത ഒരു നല്ല മനുഷ്യനു് ''ഞാൻ ഈ നല്ല കാര്യങ്ങാം ചെയ്തുവല്ലോ'' എന്നു് അഭിമാനം തോന്നാം. ആ തോന്നൽ ഈശ്വരനെ മറന്നുള്ള തോന്നലാകണമെന്നില്ല. ''ഭഗവാൻെറ കാരുണ്യംകൊണ്ടു് എനിക്കു് നന്മചെയ്യാൻ കഴിഞ്ഞു''എന്ന ചിന്തയിൽ നിന്നുപോലും 'ഞാൻ' എന്ന ഭാവം മുളയ്ക്കും. അതു് അപ്പോാംത്തന്നെ വിവേകം കൊണ്ടു് നശിപ്പിച്ചില്ലെങ്കിൽ ''ഇതൊക്കെ ചെയ്ത ഞാൻ മാന്യനാണു്'' എന്നും ''മറ്റുള്ളവരേക്കാാം ഞാൻ മേന്മയുള്ളവനാണു്'' എന്നും തോന്നിത്തുടങ്ങും. ചെയ്ത നല്ല കാര്യങ്ങളെ അന്യർ അഭിനന്ദിക്കുകയോ പ്രശംസിക്കുകയോ ചെയ്യുമ്പോാം അഭിമാനം വർദ്ധിക്കും.'' അതി പുണ്യങ്ങാം ചെയ്ത പുരുഷൻ ഞാൻ'' എന്നു് അഭിമാനം അഹന്തയായി മാറും. ഇത്രയൊക്കെയാകുമ്പോാം സത്കൃത്യങ്ങാംക്കു പ്രേരണയായി ഉള്ളിൽ വർത്തിച്ച ഈശ്വരസത്ത വിസ്മൃതിയിലാകും. 'ഞാൻ' എന്ന ഭാവം ദംഭരൂപത്തിൽ പല വൃക്ഷങ്ങളായി തഴച്ചു വളരും. അവ ഒന്നിച്ചുചേർന്നു് ഇടതൂർന്നു് കൊടുങ്കാടാകും. ജ്ഞാനത്തിൻെറ സൂര്യപ്രകാശം കടത്തിവിടാതെ തഴച്ച ആ കാട്ടിനുള്ളിൽ കാട്ടുമൃഗങ്ങാം തിമിർത്തു നടക്കും.

കാട്ടിനെ ''ദന്തിമയം'' എന്നാണു് ആചാര്യൻ വിശേഷിപ്പിക്കുന്നതു്. ദന്തി ആനയാണു്. ആന കറുപ്പു നിറമുള്ളതും മൃഗങ്ങളിൽ വലിപ്പവും ശക്തിയും കൂടിയതുമാണു്. വൃക്ഷങ്ങളുടെ നിഴലിൽ നില്ക്കുന്ന ആന കണ്ണിൽപ്പെടുകയില്ല. അതിൻെറ പിടിയിൽപ്പെടുന്നവർക്കു രക്ഷപ്പെടാനും എളുപ്പമല്ല. ആനയുടെ കാര്യം എടുത്തു പറഞ്ഞുവെങ്കിലും കാട്ടാന വിഹരിക്കുന്ന കാട്ടിൽ മറ്റു ദുഷ്ടമൃഗങ്ങളും കാണും. മനസ്സിനെ കൊടുങ്കാടായി സങ്കല്പിക്കുന്ന അതിമനോഹരമായ ഒരു ശ്ലോകം ശങ്കാരാചാര്യർ 'ശിവാനന്ദലഹരി'യിൽ ചേർത്തിട്ടുണ്ടു്.

"മാ ഗച്ഛ ത്വമിതസ്തതോ ഗിരിശ ഭോ മയ്യേവ വാസം കുരു
സ്വാമിന്നാദികിരാത മാമക മനഃകാന്താരസീമാന്തരേ
വർത്തന്തേ ബഹുശോ മൃഗാഃ മദജുഷോ മാത്സര്യമോഹാദയ-
സ്താൻ ഹത്വാ മൃഗയാവിനോദരുചിതാലാഭം ച സംപ്രാപ്സ്യസി

(ഹേ ഗിരിശ, അവിടുന്ന് ആദികിരാതനാണല്ലോ. കിരാതനാകയാൽ മൃഗങ്ങളെ വേട്ടയാടാൻ അങ്ങുമിങ്ങും അവിടുന്ന് അലഞ്ഞുതിരിയുന്നുണ്ടാകും. മൃഗങ്ങളെത്തേടി അങ്ങുമിങ്ങും പോകേണ്ട കാര്യമില്ല. എന്റെ ഹൃദയത്തിൽ വസിക്കുക. സ്വാമിൻ, എന്റെ ഹൃദയം ഒരു കൊടുങ്കാടാണ്. അവിടെ മാത്സര്യമോഹാദികളായ ദുഷ്ടമൃഗങ്ങൾ വളരെയുണ്ട്. അവയെ വേട്ടയാടിയാൽ മൃഗയാവിനോദത്തിലെ ആനന്ദം അവിടുത്തേക്കു കിട്ടും. ആ ദുഷ്ടമൃഗങ്ങൾ നശിച്ച സുഖം എനിക്കും ലഭിക്കും).

ദുഷ്ടചിന്തകളാകുന്ന കാട്ടുമൃഗങ്ങളെ നശിപ്പിക്കാൻ ആദികിരാതരൂപിയായ ഗിരീശനെ മനസ്സിൽ കുടിയിരുത്തുക എന്ന എളുപ്പവിദ്യയാണ് ആചാര്യസ്വാമികൾ കണ്ടെത്തിയത്.

പ്രകൃതത്തിൽ എഴുത്തച്ഛൻ ആ കാട്ടിനെ വിവരിക്കുന്നതേയുള്ളൂ. ദന്തിമയമായ കൊടുങ്കാടിന്റെ തുടക്കം സദ്വിചാരങ്ങളും സത്കർമ്മങ്ങളും ആകാം എന്ന കാര്യമാണ് ഗൗരവമായി ചിന്തിക്കേണ്ടത്. നന്മ തിന്മയായി മാറാൻ കാരണം "കർത്താവു ഞാനാണ്" എന്ന ധാരണയും അതിൽ നിന്നുണ്ടാകുന്ന അഭിമാനവുമാണ്. അഭിമാനം ക്രമേണ ദുരഭിമാനമായും അഹന്തയായും മാറുന്നു. അപ്പോഴാണ് മനസ്സു കാടാകുന്നത്. തന്റെ വലിപ്പത്തെക്കുറിച്ചുള്ള മിഥ്യാബോധം ക്രമമായി കാമക്രോധാദികളെ വിളിച്ചു വരുത്തും. പ്രവൃത്തികളിൽ ധർമ്മനിഷ്ഠ അപ്രത്യക്ഷമാകും. ഭഗവാൻ 'ഗീത'യിൽ ഈ അവസ്ഥ വർണ്ണിക്കുന്നുണ്ട്.

"ദുഷ്പൂരകാമപരരായ്ദംഭമാനമദത്തൊടും
മോഹിച്ചസത്ബോധമാണ്ടുയത്നിക്കുമശുചിവ്രതർ
നാശം വരേയ്ക്കന്തമറ്റ ചിന്തയേന്തിയെഴുന്നവർ
ഇത്രയ്ക്കുതാനെന്നുറച്ചു കാമഭോഗപരായണർ
ആശാപാശാൽക്കെട്ടുപെട്ട കാമക്രോധങ്ങളാർന്നവർ
ഇച്ഛരിപ്പൂ കാമഭോഗത്തിന്നന്യായത്താൽ ധനാർജ്ജനം

ഇതിപ്പോഠം ഞാൻ നേടീ നേടുമീ മനോരഥമിന്നുഞാൻ
ഇതുണ്ടീദ്ധനവും കൂടീട്ടെനിക്കാകണമിന്നിമേൽ
ഇശ്ശത്രുവിനെ ഞാൻ കൊന്നു കൊല്ലുവേൻ മറ്റു പേരെയും
ഈശ്വരൻ ഞാൻ ഭോഗി ഞാൻ ഞാൻ സിദ്ധൻ ഞാൻ ബലവാൻ സുഖി
ആഢ്യാഭിജാത്യമുള്ളോൻ ഞാനെൻ കിടയ്ക്കിപ്പൊളേതവൻ
യജിപ്പേൻ നൽകുവൻ മോദിപ്പേനെന്നജ്ഞാനമൂഢരായ്
അനേകത്തിൽ ചിത്തമാടി മോഹജാലമിയന്നവർ
കാമഭോഗാസക്തർ വീഴുമശുദ്ധനരകത്തിലേ
ആത്മസംഭാവിതസ്തബ്ധർ ധനമാനമദാന്വിതർ
യജ്ഞം ചെയ്യും പോലുമവർ ദംഭത്താൽ വിധിയെന്നിയേ
അഹങ്കാരം ബലം ദർപ്പം കാമം ക്രോധവുമാർന്നവർ
എന്നെ സ്വപരദേഹത്തിൽ ദ്വേഷിച്ചീടുമസൂയകർ
ദ്വേഷിക്കുമാ ക്രൂരരെ ഞാൻ സംസാരങ്ങളിൽ മൂഢരെ
എന്നുമാസുരജന്മത്തിൽത്തള്ളും മംഗളഹീനരെ''

(ഗീത.16.10-19)

നാമോരുരുത്തരും ഗൗരവപൂർവം ചിന്തിക്കേണ്ട ഒരു പ്രശ്നമാണ് ആചാര്യൻ ഇവിടെ അവതരിപ്പിക്കുന്നത്. വളരെ കൃത്യമായി ക്ഷേത്രദർശനം നടത്തുകയും സപ്താഹം നടക്കുന്നിടത്ത് ഏഴു ദിവസവും ശ്രദ്ധിച്ച് ഇരിക്കുകയും പൂജകളും ദാനങ്ങളും അന്യർക്ക് അദ്ഭുതം തോന്നുമാറ് നടത്തുകയും ചെയ്യുന്നവരെ എല്ലാ പ്രദേശങ്ങളിലും കാണാം. എല്ലാ മതാനുയായികളുടെ കൂട്ടത്തിലും ഇത്തരം ഭക്തന്മാരുണ്ട്. അവരിൽ പലരുടേയും ജീവിതം അന്യഥാ ശ്രേഷ്ഠമല്ല എന്നു നാം കാണുന്നുണ്ടാകും. അതുപോലെ ''ഇത്രയൊക്കെ ഞാൻ ഭഗവാനുവേണ്ടി ചെയ്തിട്ടും എനിക്കിങ്ങനെ വന്നല്ലോ'' എന്ന് ഭഗവാൻെറ നന്ദികേടിനെ ചൂണ്ടി വിലപിക്കുന്നവരും ഉണ്ടാകാം. ഗീതയും ഉപനിഷത്തും ഭാഗവതാദിപുരാണങ്ങളുടെ പ്രവചനവും ജീവിതവൃത്തിയായി സ്വീകരിച്ച് ആചാര്യന്മാരായി കഴിയുന്ന ചിലരെക്കുറിച്ചും നമുക്ക് ദോഷാരോപണം ചെയ്യേണ്ടിവന്നേക്കാം. ഇവരൊക്കെ ഒരളവ് ഈശ്വരോന്മുഖതയോടെയും ധർമ്മബോധത്തോടെയും തുടങ്ങിയവരാകാം. തങ്ങഠംക്ക് ഭൗതികമായോ ആദ്ധ്യാത്മികമായോ ഉണ്ടായ ഉത്കർഷം അവരെ അഹങ്കാരികളാക്കി. ധന്യോƒഹമെന്നും അതിമാന്യോƒഹമെന്നും അതിപു

ണ്യങ്ങാം ചെയ്ത പുരുഷനാണു താനെന്നും ധരിച്ചപ്പോാം ദംഭായ വന്മരം ഉണ്ടായി. സത്കർമ്മങ്ങാം സത്ഫലങ്ങാം നൽകുന്നത് പ്രകൃതിയുടെ നിയമമാകയാൽ ഒട്ടൊക്കെ ഉത്കർഷവും അഭിവൃദ്ധിയും സ്ഥാനമാനങ്ങളും ഉണ്ടായെന്നു വരാം. അതോടെ ദംഭവൃക്ഷങ്ങളുടെ എണ്ണം വർദ്ധിച്ചു. അവ തഴച്ചു വളർന്ന് ശാഖകാം കെട്ടുപിണഞ്ഞ് ജ്ഞാനപ്രകാശത്തെ തടഞ്ഞപ്പോാം ഭക്തിയാകുന്ന ലത അപ്രത്യക്ഷമായി. ദുഷ്ടവിചാരങ്ങളും ദുഷ്പ്രവൃത്തികളും അഹങ്കാരമായ കൊടുങ്കാട്ടിൽ വിഹരിക്കാൻ തുടങ്ങി. ക്രമമായി ഈശ്വരദ്വേഷം ആ കാട്ടിൽ കുടിയേറി. ഒടുവിൽ കരുണാമൂർത്തിയായ ഭഗവാനു തന്നെ "ദ്വേഷിക്കുമാ ക്രൂരരെ ഞാൻ സംസാരങ്ങളിൽ മൂഢരെ എന്നുമാസുരജന്മത്തിൽ തള്ളും മംഗളഹീനരെ" എന്നു തീരുമാനിക്കേണ്ടിവരും.

ദംഭായ വന്മരം എന്റെ ഹൃദയത്തിൽ വേരൂന്നാതിരിക്കാനും ഭക്തിലത അവിടെ തഴച്ചുവളരാനും അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*49. നന്നായ് ദഹിച്ചൊരു സഹസ്രാരധാരയിലി-*
*തന്നീറ്റിൽ നിൻകരുണ വന്മാരിപെയ്തു പുനഃ*
*മുന്നം മുളച്ച തവ ഭക്തിക്കു ചേർക്കവള-*
*മിന്നേ കൃപാനിലയ നാരായണായ നമഃ*

സഹസ്രാരധാരയിൽ - ആയിരം ആരങ്ങളുള്ള പദ്മത്തിൽ നിന്നുണ്ടാകുന്ന പ്രവാഹത്തിൽ; ഇത് - ദംഭം; നന്നായി ദഹിച്ചൊരു - നല്ലവണ്ണം എരിഞ്ഞുണ്ടായ; അന്നീറ്റിൽ - ആ നീറ്റിൽ - ആ ചാമ്പലിൽ; നിൻ കരുണ വന്മാരി പെയ്ത് - നിന്റെ കാരുണ്യമാകുന്ന പെരുമഴ പൊഴിച്ച്; മുന്നം മുളച്ച തവ ഭക്തിക്ക് - മുമ്പു തന്നെ മുളച്ചിരുന്ന നിന്തിരുവടിയിലുള്ള ഭക്തിക്ക്; പുനഃ - വീണ്ടും; ചേർക്കവളം ഇന്നേ - ഇന്നു തന്നെ വളം ചേർക്കേണമേ; കൃപാനിലയ - കാരുണ്യത്തിന് ഇരിപ്പിടമായവനേ; നാരായണായ നമഃ - നാരായണാ നിന്തിരുവടിക്കു നമസ്കാരം.

---

*വരി 1. നന്നായ് ദഹിച്ചതു, ദഹിക്കതു, ഗതിക്കൊരു; സഹസ്രാരധാരയതിൽ*
*വരി2. എന്നിട്ടുനിൻകരുണ, വെണ്ണീറ്റിൽ നിൻകരുണ; പെയ്തുപുനൽ*
*വരി 3. മുന്നേ, അന്നേ; തവഭക്തിക്കു ചേർത്തുവളം*
*വരി 4. എന്നേ, പിന്നേ*

(കൊടുങ്കാടുപോലെ വളർന്ന ദംഭം) ജ്ഞാനമാകുന്ന അഗ്നിയിൽ ദഹിച്ചുണ്ടാകുന്ന ചാമ്പൽ സഹസ്രാരത്തിൽ നിന്നു പ്രവഹിക്കുന്ന നിന്തിരുവടിയുടെ കാരുണ്യത്തിൻെറ പെരുമഴയോടു ചേർന്നു പ്രവഹിച്ച്, എൻെറ മനസ്സിൽ മുമ്പു തന്നെ മുളച്ച നിന്തിരുവടിയിയിലുള്ള ഭക്തിക്കു വളമായിത്തീരാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഭക്തിയോഗത്തെയും ജ്ഞാനയോഗത്തെയും കുണ്ഡലിനീയോഗത്തെയും സമരസപ്പെടുത്തുന്ന അദ്ഭുതവിദ്യയാണ് ആചാര്യൻ ഈ കീർത്തനത്തിൽ നിർദ്ദേശിക്കുന്നത്.

കുണ്ഡലിനീയോഗത്തെക്കുറിച്ച് സാമാന്യമായി മുമ്പു വിവരിച്ചു. കുണ്ഡലിനി ഉണർന്ന് ഗ്രന്ഥിത്രയങ്ങളെയും ഷഡാധാരങ്ങളെയും ഭേദിച്ച് സഹസ്രാരത്തിൽ എത്തി ജീവാത്മാവ് പരമാത്മചൈതന്യത്തിൽ ഘൃതം ഉരുകുമ്പോലെ ഉരുകിച്ചേരുമ്പോൾ സഹസ്രാരത്തിൽ നിന്ന് അമൃതപ്രവാഹം ഉണ്ടാകുമെന്നും ആ അമൃതപ്രവാഹം ശരീരത്തിലുള്ള എഴുപത്തീരായിരം നാഡികളെയും കുളുർപ്പിക്കുമെന്നും ആ അവസ്ഥയിൽ നിരതിശയമായ ആനന്ദാനുഭൂതി യോഗിക്കുണ്ടാകുമെന്നും യോഗശാസ്ത്രം വിവരിക്കുന്നു. ഇതു സാധിക്കുന്നതിന് ദീർഘമായ അഭ്യാസം വേണം. ''ആസനമുറച്ചേകനാഡിയുടെ കമ്പം കളഞ്ഞ്'' കുണ്ഡലിനി ഉണർത്തുന്നതിന് പടിപടിയായി ശീലിക്കേണ്ട സാധനകൾ വേണം. ഈ അനുഭൂതി യോഗ്യനായ ഗുരുവിൻെറ സ്പർശം കൊണ്ടോ അനുഗ്രഹപൂർണ്ണമായ കടാക്ഷപാതം കൊണ്ടോ ചിലർക്ക് അനായാസമായി ലഭിക്കുന്നു. മറ്റുചിലർക്ക് ഈശ്വരനാമശ്രവണമോ ഉച്ചാരണമോ കൊണ്ട് ഈ അനുഭൂതി ഉടനടി ലഭിക്കുന്നു. ഇങ്ങനെയുള്ള മഹാഭാഗ്യവാന്മാരായാലും ദൃഢവ്രതരായ യോഗികളായാലും കുണ്ഡലിനി ഉണർന്ന് സൂര്യമണ്ഡലത്തിൽ എത്തുമ്പോൾ അവർക്കു ജ്ഞാനോദയം ഉണ്ടാകുന്നു. വിഷയബന്ധമില്ലാത്ത ജ്ഞാനം ഉദിക്കുമ്പോൾ വാസനാരൂപത്തിൽ മനസ്സിലുള്ള കാമക്രോധലോഭമോഹാദികൾ നശിക്കും. കൂട്ടത്തിൽ ദംഭായവന്മരങ്ങളുടെ കൂട്ടവും നശിക്കും. കൊടുങ്കാടു നശിക്കുമ്പോൾ അതിലുള്ള ദുഷ്ടമൃഗങ്ങളും നശിക്കും.

> ''സർവ പാപികളെക്കാളും പാപകൃത്തമനെങ്കിലും
> ജ്ഞാനപ്ലവം കൊണ്ടു പാപമൊക്കെയും നീ കടന്നിടും
> കത്തും തീ ചാമ്പലാക്കുന്നൂ വിറകെങ്ങനെയർജ്ജുന
> ജ്ഞാനാഗ്നി കർമ്മമൊക്കെയും ചാമ്പലാക്കുമതേവിധം''
>
> (ഗീത. 4. 36-37)

എന്നു ഭഗവാൻ അരുളിച്ചെയ്യുന്നു. ആ ജ്ഞാനാഗ്നി ഉള്ളിൽത്തന്നെ ജ്വലിക്കുമ്പോൾ കർമ്മവാസനകളും അഹങ്കാരവും പാപങ്ങളും എരിഞ്ഞു ചാമ്പലാകും.

കുണ്ഡലിനി രുദ്രഗ്രന്ഥി ഭേദിച്ച് സഹസ്രാരത്തിലെത്തി ജീവാത്മാവും പരമാത്മാവും ഐക്യം പ്രാപിക്കുമ്പോഴുണ്ടാകുന്ന അമൃതസ്യന്ദത്തെ ഭഗവത്കാരുണ്യത്തിൻെറ പെരുമഴയായി ആചാര്യൻ വിവരിക്കുന്നു. കർഷകവൃത്തിയിൽ നിന്നുള്ള ഒരു ഉദാഹരണം കൊണ്ടു് തൻെറ അഭിപ്രായം അദ്ദേഹം സ്ഥാപിക്കുന്നു. 'പുനം കൃഷി' നടത്തുന്നതു് കാടു വെട്ടിത്തെളിച്ചാണ്. അടിക്കാടും വൃക്ഷശിഖരങ്ങളും വെട്ടിക്കൂട്ടി തീയിട്ടു ചുട്ടുചാമ്പലാക്കും. ആ ചാമ്പൽ മണ്ണിൽ ഇളക്കിച്ചേർത്തു് മഴക്കാലത്തു് വിത്തുവിതയ്ക്കും. മഴവെള്ളവും ചാമ്പലും ചേർന്നു് വളമാകും. ആ വളക്കൂറുള്ള മണ്ണിൽ നടുന്നതൊക്കെ തഴച്ചു വളരും.

ഇവിടെ ചാമ്പലുണ്ട്. ദംഭമാകുന്ന മരക്കൂട്ടവും അതിൻെറ നിഴലിൽ പുളച്ചു വിഹരിച്ചിരുന്ന പാപശക്തികളായ കാട്ടാനകളും മറ്റു വന്യമൃഗങ്ങളും എല്ലാം ജ്ഞാനത്തിൻെറ തീവ്രമായ ചൂടിൽ ചാമ്പലായി. സഹസ്രാരപദ്മത്തിൽ ജീവനെത്തിയപ്പോൾ സഹസ്രാരത്തിൽ നിന്നു് അമൃതധാരാപ്രവാഹം ഉണ്ടാകുന്നു. ഭഗവാൻെറ കാരുണ്യപ്പെരുമഴയായ ആ സഹസ്രാരധാരാപ്രവാഹവും ദംഭാദികൾ ദഹിച്ചുണ്ടായ ചാമ്പലും ചേർന്നു് വളമായി മാറുന്നു. മുമ്പു തന്നെ ഭഗവത്പാദങ്ങളിൽ ഭക്തിയുണ്ടായിരുന്നു. ഭക്തിരൂപമായ വള്ളി ദംഭായ വന്മരത്തിൽ കയറാതെ, അതിനടിയിൽ പടർന്നു വളരാതെ കരിഞ്ഞു മുരടിച്ചുപോയെങ്കിലും അവിടെയുണ്ട്. സഹസ്രാരധാരാവർഷം ദംഭാദികൾ കരിഞ്ഞചാമ്പലുമായി ചേർന്നാൽ ഭക്തിയാകുന്ന കല്പവല്ലിക്കു വളമാകും. ഭക്തി തളിരിട്ടു് ശാഖകൾ വീശി തഴച്ചു പടർന്നു വളരും.

ഭഗവത്കാരുണ്യം കൊണ്ടല്ലാതെ യോഗാഭ്യാസം മാത്രം കൊണ്ടു് കുണ്ഡലിനി ഉണരുകയില്ല. കുണ്ഡലിനി ആധാരചക്രങ്ങൾ ഭേദിച്ച് സൂര്യമണ്ഡലം വരെ എത്തിയില്ലെങ്കിൽ ദംഭായ വന്മരക്കൂട്ടവും അതിലുള്ള ദുഷ്ടമൃഗങ്ങളും ചാമ്പലാകുകയില്ല. പിന്നെയും ഉയർന്നു് കുണ്ഡലിനി ജീവാത്മാവിനെ പരമാത്മാവിൽ എത്തിച്ചില്ലെങ്കിൽ സഹസ്രാരധാര ഉണ്ടാവുകയില്ല. സഹസ്രാരധാരയിൽ ദുഷ്ടവാസനകൾ എരിഞ്ഞ ചാമ്പൽ കലർന്നു വളമായില്ലെങ്കിൽ ഭക്തിയായ ലത വളരുകയില്ല.

മുമ്പേ മുളച്ചെങ്കിലും വളരാതെ മുരടിച്ചുപോയ ഭക്തിലത തഴച്ചു വളരുന്നതിന് അനുഗ്രഹിക്കേണമേ. നാരായണാ നിന്തിരുവടിക്കു നമസ്കാരം.

*50. പലതും പറഞ്ഞു പകൽ കളയുന്ന നാവു തവ*
*തിരുനാമകീർത്തനമിതതിനായ്‌വരേണമിഹ*
*കലിയായ കാലമിതിലതുകൊണ്ടു മോക്ഷഗതി-*
*യെളുതെന്നു കേ◌ാപ്പു ഹരി നാരായണായ നമഃ*

പലതും പറഞ്ഞ് - ആവശ്യമില്ലാത്ത കാര്യങ്ങ◌ാ പറഞ്ഞ്; പകൽ കളയുന്ന നാവ് - സമയം പാഴാക്കുന്ന നാക്ക്; ഇഹ - ഇവിടെ; തവ തിരുനാമകീർത്തനമിതതിനായ് വരേണം - നിന്തിരുവടിയുടെ തിരുനാമങ്ങ◌ാ കീർത്തിക്കുവാനുള്ളതായിത്തീരണം; കലിയായ കാലമിതിൽ - ഈ കലികാലത്ത്; അതുകൊണ്ട് - ഈശ്വരനാമസങ്കീർത്തനം കൊണ്ട്; മോക്ഷഗരി - മോക്ഷം പ്രാപിക്കൽ; എളുതെന്ന് - എളുപ്പമാണെന്ന്; കേ◌ാപ്പു - കേ◌ാക്കുന്നു; ഹരിനാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ആവശ്യമില്ലാത്ത പല കാര്യങ്ങളും പറഞ്ഞ് പകൽ സമയം പാഴാക്കിക്കളയുന്ന എൻെറ നാക്ക് നിന്തിരുവടിയുടെ പുണ്യനാമങ്ങ◌ാ കീർത്തിക്കുനതായിത്തീരട്ടെ. ഈ കലികാലത്ത് ഭഗവാൻെറ നാമസങ്കീർത്തനം കൊണ്ട് മോക്ഷപ്രാപ്തി എളുപ്പമാണെന്ന് കേ◌ാക്കുന്നു. അതിന് അനുഗ്രഹക്കേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

കാലത്തിൻെറ പകുതി പകലും പകുതി രാത്രിയും. പകൽ പ്രവൃത്തിക്കു രാത്രി വിശ്രമത്തിനുമുള്ള കാലമായി കരുതിപ്പോരുന്നു. പ്രവർത്തിക്കാനുള്ള സമയത്തെയാണ് ഇവിടെ 'പകൽ' എന്നു പറഞ്ഞത്. സൂര്യോദയവും അസ്തമയവുമായി ബന്ധപ്പെട്ടതാണു പദം. എങ്കിലും ഉണർന്നിരിക്കുന്ന സമയം എന്ന് അർത്ഥം കല്പിക്കണം. ഉണർന്നിരിക്കുന്ന സമയം

*വരി 1. പലവും; പറഞ്ഞവർക◌ാ*

*വരി 2. തിരുനാമകീർത്തനമതിന്നായ്.....വരേണ്ടു ദൃഢം, വരേണ്ടുവതു, തിരുനാമകീർത്തനകളതിനായ് വരേണ്ടുതവ*

*വരി 3. കലികാലകാലമതിൽ, കാലമതിൽ, കാലമുടനതുകൊണ്ടു, ഉടനിതുകൊണ്ടു*

*വരി 4. എളുതെന്നു കേ◌ാക്ക: മമ നാരായണായ*

പ്രവർത്തിക്കുന്നു. ആ സമയത്ത് ബുദ്ധിയും മനസ്സും കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രവർത്തനക്ഷമങ്ങളായിരിക്കും. കർമ്മേന്ദ്രിയങ്ങളുടെ കൂട്ടത്തിൽ 'നാവ്' പ്രധാനിയാണ്. ആഹാരത്തിൻെറ രുചിയറിയുന്ന ആ അവയവം ശബ്ദോച്ചാരണത്തിനുള്ള കരണവുമാണ്. മറ്റവയവങ്ങളിൽ നിന്നു സ്വതന്ത്രമായി പ്രവർത്തിക്കാനും അതിനു കഴിയും. ''ചിത്തവൃത്തി നിരോധഃ'' എന്ന് പതഞ്ജലി നിർവചിക്കുന്ന ''യോഗം'' അഭ്യസിക്കുന്നവർ തുടക്കത്തിൽത്തന്നെ നാക്കിനെ നിയന്ത്രിക്കാൻ പഠിക്കണം. നാക്കിനെ നിയന്ത്രിക്കുന്നതുകൊണ്ട് ആഹാരപാനീയാദികളിലുള്ള ആഗ്രഹത്തെ നിയന്ത്രിക്കാമെന്നത് ഒരു കാര്യം. അതിലും പ്രധാനമായത് നല്ല വാക്കുകൾ മാത്രം പറയാൻ ശീലിക്കാമെന്നതാണ്. പറയുന്നത് പറയുന്ന ആളിൻെറ കാതു കേൾക്കുന്നുണ്ട്. മറ്റുള്ളവരുടെ കാതുകളും കേൾക്കും. പറയുന്നതു നല്ല കാര്യങ്ങളെങ്കിൽ കേൾക്കുന്ന തനിക്കും മറ്റുള്ളവർക്കും നല്ല ചിന്തകൾക്കും പ്രവർത്തികൾക്കും പ്രേരണയാകും.

ശരാശരി സമൂഹസദസ്സുകളിൽ അധികവും കേൾക്കുന്നത് പരദൂഷണമാണ്. അത് പറയുന്നവരുടെയും കേൾക്കുന്നവരുടെയും മനസ്സിനെ കലുഷമാക്കും. പരദൂഷണമല്ലെങ്കിൽ ആർക്കും പ്രയോജനമില്ലാത്ത വീൺ വാക്കുകളായിരിക്കും പറയുന്നത്. അതു മനസ്സിൽ ജാഡ്യവും അലസതയും ഉളവാക്കും. ചെറുപ്പക്കാരുടെ സദസ്സുകളിൽ പലപ്പോഴും കാമോദ്ദീപകമായ ചർച്ചകളായിരിക്കും. അത് അസന്മാർഗ്ഗത്തിൻെറ വഴിക്കു നയിക്കും.

ഇങ്ങനെ വേണ്ടാത്തതു പറഞ്ഞും കേൾപ്പിച്ചും ശീലിച്ച നാക്കിന് ചെയ്യാവുന്ന മറ്റൊരു പ്രവൃത്തിയുണ്ട്. തനിക്കും അന്യർക്കും ശ്രേയസ്സുണ്ടാക്കുന്ന പ്രവൃത്തി. ഭഗവന്നാമങ്ങൾ കീർത്തിക്കൽ. ഭഗവാൻെറ നാമങ്ങൾ ഉച്ചരിക്കുമ്പോൾ തനിക്കും മറ്റുള്ളവർക്കും അതു കേൾക്കാം. കേൾക്കുന്നവർക്കു മനഃശുദ്ധിയുണ്ടാകും. അവരുടെ കർമ്മങ്ങൾ ധർമ്മാനുസൃതങ്ങളാകും. ഭഗവാൻെറ എല്ലാ നാമങ്ങളും മന്ത്രങ്ങളാണ്. അവ ഉച്ചരിക്കുമ്പോഴുണ്ടാകുന്ന പ്രകമ്പനങ്ങൾ മന്ത്രമൂർത്തികളായ പ്രപഞ്ചശക്തികളെ സന്തോഷിപ്പിക്കും. മറ്റെല്ലാ യജ്ഞങ്ങളേക്കാളും ശ്രേഷ്ഠമാണു ജപയജ്ഞം. ഉപകരണങ്ങളും ഒരുക്കങ്ങളും അന്യരുടെ സഹായവും കൂടാതെ നടത്താവുന്ന ആ മഹായജ്ഞത്തെക്കുറിച്ച്

''ഊരിന്നു വേണ്ട ചില ഭാരങ്ങാം വേണ്ട ബത
നീരിന്നുവേണ്ട നിജദാരങ്ങാം വേണ്ടതിനു
നാരായണാച്യുതഹരേയെന്നു ചൊൽവതിനു
നാവെന്നിവേണ്ട ഹരി നാരായണായ നമഃ''

എന്ന് പത്തൊമ്പതാം ശ്ലോകത്തിൽ ആചാര്യൻ വിവരിച്ചു.

ഇതു കലികാലമാണ്. കലികാലത്ത് ഭഗവന്നാമകീർത്തനം മാത്രം കൊണ്ടു് മോക്ഷപ്രാപ്തി എളുപ്പത്തിൽ ഉണ്ടാകുമെന്നു പുരാണാദികാം ഘോഷിക്കുന്നു. ''ധ്യാനമാം കൃതയുഗേ യജ്ഞമാം ത്രേതായുഗേ അർച്ചനം ദ്വാപരയിൽ കീർത്തനം കലിയിങ്കൽ'' എന്നു ഭാഗവതം. മോക്ഷപ്രാപ്തിക്ക് ഇത്ര സുഗമമായ വഴി തുറന്നു കിട്ടുന്നതു് കലിയുഗത്തിലാകയാൽ മഹാന്മാരായ ഋഷികാം കലിയുഗത്തിൽ വന്നു പിറക്കാൻ ആഗ്രഹിക്കുന്നതായും ആ പുരാണം പറയുന്നു. കലികാലത്തിന് ദോഷം പലതുണ്ടെങ്കിലും ഈ ഒരു മെച്ചമുണ്ട്. കലികാലത്തിൽ ജന്മം ലഭിച്ച എനിക്ക് എല്ലായ്പ്പോഴും നിന്തിരുവടിയുടെ തിരുനാമങ്ങാം ഉച്ചരിക്കാൻ കഴിയുമാറ് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിയെ നമസ്കരിക്കുന്നു.

*51. ഫലമില്ലയാതെ മമ വശമാക്കൊലാ ജഗതി*
*മലപാത്രമായ തടി പലനാളിരുത്തിയുടൻ*
*അളവില്ലയാത വെളിവകമേയുദിപ്പതിനു*
*കളയായ്ക കാലമിനി നാരായണായ നമഃ*

ഫലമില്ലയാതെ - പ്രയോജനമില്ലാതെ; ജഗതി പ്രപഞ്ചത്തിൽ; മലപാത്രമായ തടി - മലത്തിനു പാത്രമായ ഈ ശരീരം; പലനാളിരുത്തിയുടൻ - വളരെക്കാലം നിലനിറുത്തി; മമ വശമാക്കൊലാ - എൻെറ വശത്താക്കരുതു് (എൻേറതാണെന്ന ചിന്ത വളർത്തരുതു്); അളവില്ലയാത വെളിവ് - അപരിമേയമായ ജ്ഞാനം; അകമേയുദിപ്പതിന് - ഉള്ളിൽ ഉണ്ടാകുന്നതിന്; ഇനി കാലം കളയായ്ക - ഇനിയും കാലതാമസം വരുത്തരുതു്; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

---

*വരി 1. മലമൂത്രമായ; ഇരുത്തിബത, വൃഥാ*
*വരി 3. അളവില്ലയാത്ത: അകമേയുതിർപ്പതിനു*
*വരി 4. കളയാതെ; കാലമിഹ*

നിഷ്പ്രയോജനവും മലപാത്രവുമായ ഈ ശരീരം ഈ ലോകത്തിൽ ഇനിയും വളരെക്കാലം നിലനിറുത്തി അതു് എന്റേതാണെന്ന ചിന്ത വളർത്തരുതേ. അളന്നറിയാനാകാത്ത ജ്ഞാനപ്രകാശം എന്റെ ഉള്ളിൽ ഉദിക്കുന്നതിനു് കാലതാമസം ഉണ്ടാകാതെ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

''ദശനിയുതശതവയസി ജീർണ്ണമെന്നാകിലും
ദേഹികൾക്കേറ്റം പ്രിയം ദേഹമോർക്ക നീ''

അദ്ധ്യാത്മരാമായണം സുന്ദരകാണ്ഡത്തിൽ ഹനുമാൻ രാവണനോടു പറയുന്നതായി ആചാര്യൻ രചിച്ച വരികളാണിതു്. ശരീരം ഉപേക്ഷിക്കപ്പെടേണ്ടതാണു് എന്നു് എല്ലാവർക്കും അറിയാം. എങ്കിലും എല്ലാ ദേഹിക്കും ദേഹം പ്രിയപ്പെട്ടതാണു്. അതു് വിരൂപമോ മഹാവ്യാധിശതങ്ങളാൽ ബാധിക്കപ്പെട്ടതോ ആയിരുന്നാലും അതു വിട്ടുപോകാൻ ദേഹി ശ്രമിക്കാറില്ല. എന്നു മാത്രവുമല്ല, ദേഹമാണു താൻ എന്ന ധാരണ ശക്തമാകുന്നതും സാധാരണമാണു്. ദേഹാഭിമാനിയായ ദേഹിയെ ആചാര്യൻ 'അദ്ധ്യാത്മരാമായണ'ത്തിൽ വിവരിക്കുന്നതു നോക്കുക.

''ആമകുഭാംബുസമാനമായുസ്സുടൻ
പോമതേതും ധരിക്കുന്നതില്ലാരുമേ
രോഗങ്ങളായുള്ള ശത്രുക്കളും വന്നു
ദേഹം നശിപ്പിക്കുമേവനും നിർണ്ണയം
വ്യാഘ്രിയെപ്പോലെ ജരയുമടുത്തുവ
ന്നാക്രമിച്ചീടും ശരീരത്തെ നിർണ്ണയം
മൃത്യുവും കൂടൊരു നേരം പിരിയാതെ
ഛിദ്രവും പാർത്തുപാർത്തുള്ളിലിരിക്കുന്നു
ദേഹം നിമിത്തമഹംബുദ്ധി കൈക്കൊണ്ടു
മോഹം കലർന്നു ജന്തുക്കൾ നിരൂപിക്കും
ബ്രാഹ്മണോഽഹം നരേന്ദ്രോഽഹമാഢ്യോഽഹമെ-
ന്നാമ്രേഡിതം കലർന്നീടും ദശാന്തരേ
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞു പോയീടിലാം

മണ്ണിന്നു കീഴേ കൃമികളായ് പോകിലാം
നന്നല്ല ദേഹം നിമിത്തം മഹാമോഹം
ത്വങ്മാംസരക്താസ്ഥിവിണ്മൂത്രരേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായമയമായ് പരിണാമിയായൊരു
കായം വികാരിയായുള്ളോന്നതിധ്രുവം''

''മലപാത്രമായ തടി'' എന്നു പ്രകൃതത്തിൽ ആചാര്യൻ ശരീരത്തെ വിശേഷിപ്പിക്കുന്നു. ഏഴുതരം മലങ്ങളെക്കൊണ്ടാണു ശരീരം നിർമ്മിച്ചിരിക്കുന്നതു്. ത്വക്കു്, മാംസം, രക്തം, അസ്ഥി, വിട്, മൂത്രം, രേതസ്സു് എന്നിവ ചേർത്തുണ്ടാക്കിയ ഈ ശരീരം ഇനിയും വളരെക്കാലം നിലനിറുത്തിയതു കൊണ്ടു് ഒരു പ്രയോജനവും ഇല്ല. ഈ ശരീരത്തിനുള്ളിൽ ദേഹി ബദ്ധനായി തുടരുന്നിടത്തോളം മലഭാണ്ഡമായ ഈ ശരീരമാണു താനെന്ന ധാരണ ശക്തിപ്പെടുകയും ചെയ്യും. ആ ധാരണയ്ക്കു് എന്നെ പാത്രമാക്കരുതേ എന്നു് അഭ്യർത്ഥിക്കുന്നു.

അപ്പോൾ 'മലപാത്രം' എന്നു ഗർഹിച്ച ശരീരം വെറുക്കപ്പെടേണ്ടതാണോ എന്നു ചോദ്യം ഉണ്ടാകും. തീർച്ചയായും അല്ല.

''ശരീരമിതു കൗന്തേയ ക്ഷേത്രമെന്നാണു ചൊൽവതു
ഇതറിഞ്ഞവനെ ക്ഷേത്രജ്ഞനെന്നാരതറിഞ്ഞവർ
സർവക്ഷേത്രത്തിലും ക്ഷേത്രജ്ഞൻ ഞാനറിക ഭാരത
ക്ഷേത്രക്ഷേത്രജ്ഞരുടയ ജ്ഞാനം ജ്ഞാനമതെന്മതം''

(ഗീത.13 2-3)

ഭഗവാൻ അധിവസിക്കുന്ന ക്ഷേത്രമാണു ശരീരം. അതിൽ ക്ഷേത്രജ്ഞനായി ഭഗവാൻ കുടികൊള്ളുന്നു. ശരീരം ഭഗവാനെ സാക്ഷാത്കരിക്കാനുള്ള ഉപാധിയാണു്. ജ്ഞാനം നേടാൻ ശരീരം അത്യാവശ്യമാണു്. ശരീരം താനാണെന്ന ദേഹാഭിമാനം ഉപേക്ഷിച്ചാൽ ശരീരത്തെ പൂജാവസ്തുവാക്കി മാറ്റാം. ഈശ്വരനാമം ഉച്ചരിക്കാൻ നാവു പ്രയോജനപ്പെടണമെന്നു് മുൻകീർത്തനത്തിൽ അപേക്ഷിച്ചു. 'അദ്ധ്യാത്മരാമായണ'ത്തിൽ ശാപമോക്ഷം ലഭിച്ച വിരാധൻ ശ്രീരാമനോടു്

''സന്തതമിനിച്ചരണാംബുജയുഗം തവ
ചിന്തിക്കായ്‌വരേണമേ മാനസത്തിനു ഭക്ത്യാ
വാണികരം കൊണ്ടു നാമകീർത്തനം ചെയ്യാകണം
പാണികരം കൊണ്ടു ചരണാർച്ചനം ചെയ്യാകണം
ശ്രോത്രങ്ങരം കൊണ്ടു കഥാശ്രവണം ചെയ്യാകണം
നേത്രങ്ങരം കൊണ്ടു രാമലിംഗങ്ങരം കാണാകണം
ഉത്തമാംഗേന നമസ്കരിക്കായ്‌വന്നീടണ-
മുത്തമഭക്തന്മാർക്കു ഭൃത്യനായ് വരേണം ഞാൻ''

എന്നു് അപേക്ഷിക്കുന്നതു നോക്കുക. ഈ ഭാവം സ്വീകരിക്കാൻ കഴിഞ്ഞാൽ മലപാത്രമായ തടി പൂജാദ്രവ്യമായി മാറും. അപ്പോരം അളവില്ലാത്ത ജ്ഞാനരൂപമായ പ്രകാശം ഉള്ളിൽ ഉദിക്കും. പിന്നെ ശരീരം ഉപേക്ഷിച്ചില്ലെങ്കിൽ ജീവന്മുക്തനായും ഉപേക്ഷിച്ചാൽ മുക്തനായും തീരും.

ജ്ഞാനരൂപമായ ''അളവില്ലയാതവെളിവു്'' അകമേ വന്നുദിപ്പതിനു് ഈശ്വരാനുഗ്രഹം വേണം. മുമ്പു് പലതവണ പറഞ്ഞതു പോലെ അഭ്യാസം കൊണ്ടു മാത്രം നേടാവുന്നതല്ല ആ വെളിവു്. ഭഗവാന്റെ ആനന്ദമയമായ ചിദ്രൂപം ഉള്ളിൽ ഉദിക്കുന്നതിനു് ഇനിയും വൈകരുതേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*52. ബന്ധുക്കളർത്ഥഗൃഹപുത്രാദിജാലമതിൽ*
*ബന്ധിച്ചവന്നുലകിൽ നിൻ തത്ത്വമൊക്കെയിതു*
*അന്ധന്നു കാട്ടിയൊരു കണ്ണാടിപോലെ വരു*
*മെന്നാക്കിടൊല്ല ഹരി നാരായണായ നമഃ*

ബന്ധുക്കളർത്ഥഗൃഹപുത്രാദിജാലമതിൽ - ബന്ധുക്കരം, ധനം, വീടു്, പുത്രൻ തുടങ്ങിയവയുടെ വലയിൽ; ബന്ധിച്ചവന്നു് - കെട്ടിയിട്ടിരിക്കുന്നവനു്; ഉലകിൽ - ഈ ലോകത്തിൽ; നിൻ തത്ത്വമെല്ലാം-- നിന്റെ തത്ത്വമെല്ലാം

---

*വരി 1. ജന്മമതിൽ*

*വരി 2. ബന്ധിച്ചുവന്നുലകിൽ, ബന്ധിച്ചുകൊണ്ടുലകിൽ, ബന്ധിച്ചു നീയുലകിൽ, വർദ്ധിച്ചുനിന്നുലകിൽ, വർത്തിച്ചുനിന്നുഭുവി, ബന്ധിച്ചതിന്നുലകിൽ; ഒക്കെയൊരു, ഒക്കെയുടൻ, ഒക്കെയുമൊരു*

*വരി 4. എന്നാക്കൊലാമമ ച, എന്നാക്കിടൊല്ലാ ഹരി, ഒന്നാക്കൊലാ ജനനം*

(ബ്രഹ്മതത്ത്വമെല്ലാം); അന്ധന്ന് - കുരുടന്; കാട്ടിയൊരു കണ്ണാടി പോലെ വരും - ഒരു കണ്ണാടി  കാട്ടിയതു പോലെ ആയിത്തീരും; എന്നാക്കിടൊല്ല - എന്ന മട്ടിൽ ആക്കരുത്; ഹരി നാരായണായ നമഃ - ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഈ ലോകത്തിൽ ബന്ധുക്കൾ, ധനം, ഗൃഹം, പുത്രൻ തുടങ്ങിയവയോടുള്ള ബന്ധമാകുന്ന വലയിൽ ബന്ധിക്കപ്പെട്ടവന് അവിടുത്തെക്കുറിക്കുന്ന ബ്രഹ്മതത്ത്വം കുരുടന്റെ മുമ്പിൽ കാണിച്ച കണ്ണാടി പോലെയാണ്. ആ നിലയിൽ ആക്കരുതേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

മനുഷ്യൻ ലൗകികബന്ധങ്ങളുടെ വലയിൽ കുടുങ്ങിപ്പോയാൽ അവന് തത്ത്വജ്ഞാനം ഉണ്ടാകാൻ എളുപ്പമല്ല. ബന്ധുക്കൾ, ധനം, ഗൃഹം, സന്താനങ്ങൾ തുടങ്ങി നിരവധി കണ്ണികളുള്ള ഒരു വലയാണ് മമത. ആ വലയുടെ കണ്ണികൾ മനുഷ്യനെ ബന്ധിച്ചുകളയുന്നു. ആ മമതാബന്ധം മിഥ്യയാണെന്നു ആചാര്യൻ തന്റെ കൃതികളിൽ ആവർത്തിച്ചു പറയുന്നുണ്ട്. രാമനെ കാട്ടിലയയ്ക്കാനുള്ള തീരുമാനത്തിൽ പ്രതിഷേധിച്ച് ലോകം ദഹിപ്പിച്ചു കളയാനുള്ള കോപത്തോടെ നില്ക്കുന്ന ലക്ഷ്മണന് ശ്രീരാമൻ നൽകുന്ന ഉപദേശത്തിൽ ഭഗവാൻ അരുളിചെയ്യുന്നു.

''ദൃശ്യമായുള്ളൊരു രാജ്യദേഹാദിയും
വിശ്വവും നിശ്ശേഷധാന്യധനാദിയും
സത്യമെന്നാകിലേ തത് പ്രയാസം തവ
യുക്തമതല്ലായ്കിലെന്തതിനാൽ ഫലം
ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം
ചക്ഷുശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാ പരിഗ്രസ്തമാം ലോകവു-
മാലോലചേതസാ ഭോഗങ്ങൾ തേടുന്നു
പുത്രമിത്രാർത്ഥകളത്രാദിസംഗമ-

മെത്രയുമല്പകാലസ്ഥിതമോർക്ക നീ
പാന്ഥർ പെരുവഴിയമ്പലം തന്നിലേ
താന്തരായ്ക്കൂടി വിയോഗം വരുമ്പോലെ
നദ്യാമൊഴുകുന്ന കാഷ്ഠങ്ങൾ പോലെയും
എത്രയും ചഞ്ചലമാലയസംഗമം
ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു
നില്ക്കുമോ യൗവനവും പുനരധ്രുവം
സ്വപ്നസമാനം കളത്രസുഖം നൃണാം
അല്പമായുസ്സും നിരൂപിക്ക ലക്ഷ്മണ''

ഈ സത്യം അറിഞ്ഞുകൊണ്ടു തന്നെ മായാമോഹിതരായ മനുഷ്യർ പുത്രമിത്രാർത്ഥകളത്രാദികളിൽ മമതകൊണ്ടു ബദ്ധരായിത്തീരുന്നു. ആ ജാലത്തിൽപ്പെട്ടിരിക്കുന്നിടത്തോളം ഭഗവത്തത്ത്വം ഉൾക്കൊള്ളാൻ കഴിയുകയില്ല. കുരുടൻെറ മുന്നിൽ കണ്ണാടി കാണിച്ചതു കൊണ്ടെന്തു കാര്യം? കണ്ണാടിയേ കാണാനാകാത്ത കുരുടന് ആ കണ്ണാടിയിൽ പ്രതിബിംബിക്കുന്ന തൻെറ രൂപം കാണാൻ സാദ്ധ്യമല്ലല്ലോ. ഈ ഉപമയിലൂടെ വ്യക്തിയും ബ്രഹ്മവുമായുള്ള അഭേദഭാവം ആചാര്യൻ ആവിഷ്കരിക്കുന്നു. അന്ധത തമോരൂപമാണ്. ജ്ഞാനത്തിന് അതിൽ സ്ഥാനമില്ല. മമത കൊണ്ട് അന്ധനായവന് തൻെറ മുന്നിലുള്ള കണ്ണാടി കാണാൻ വയ്യ. എങ്കിലും അന്ധൻ കണ്ണാടിക്കു മുന്നിൽ ഉണ്ട്. അവൻെറ രൂപവും കണ്ണാടി പ്രതിബിംബിപ്പിക്കുന്നുണ്ട്. മായാജാലത്തിൽ കുടുങ്ങിയ വ്യക്തി ബ്രഹ്മത്തിൽ നിന്നു വേറേ അല്ല. ബ്രഹ്മം അവനെയും ഉൾക്കൊള്ളുന്നു, അവൻ ബ്രഹ്മത്തേയും. ആകെയുള്ള തടസ്സം അവൻെറ അന്ധതയാണ്. മുന്നിലുള്ള കണ്ണാടി കാണാൻ കഴിഞ്ഞാൽ അവൻ തൻെറ യഥാർത്ഥരൂപം കാണും. കാഴ്ച ലഭിക്കണമെങ്കിൽ താൻ അകപ്പെട്ടിരിക്കുന്ന മമതയാകുന്ന വലയിൽ യിന്നു പുറത്തു വരണം. ആ വലയാകട്ടെ ത്രിമൂർത്തികളെപ്പോലും കീഴ്പ്പെടുത്തുന്ന മഹാമായാപ്രവർത്തനം കൊണ്ടുണ്ടായതാണു താനും. ഇവിടെ ഒരു മാർഗ്ഗമേയുള്ളൂ. ഞാനെന്നും എൻേറതെന്നുമുള്ള ബോധം നശിപ്പിച്ച് മോഹവലയിൽ നിന്ന് എന്നെ മോചിപ്പിക്കേണമേ, കണ്ണാടിക്കു മുന്നിൽ നിൽക്കുന്ന കുരുടൻെറ സ്ഥിതിയിൽ എന്നെ എത്തിക്കരുതേ എന്നു പ്രാർത്ഥിക്കുക മാത്രം. അങ്ങയുടെ തത്ത്വം അറിയാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*53. ഭക്ഷിപ്പതിന്നു ഗുഹ പോലെ പിളർന്നു മുഖ*
*മയ്യോ കൃതാന്തനിഹ പിൻപേ വരുന്നു മമ*
*ഒത്തുന്ന ദർദ്ദുരമുരത്തോടെ പിൻപെയൊരു*
*സർപ്പം കണക്കെ ഹരി നാരായണായ നമഃ*

ഭക്ഷിപ്പതിന്നു ഗുഹ പോലെ പിളർന്നു മുഖം - പിടിച്ചു തിന്നുന്നതിനു ഗുഹ പോലെ വായും പിളർന്ന്; അയ്യോ - ഭയം വെളിവാക്കുന്ന വ്യാക്ഷേപക ശബ്ദം; കൃതാന്തനിഹ - കാലൻ ഇതാ; പിൻപേ വരുന്നു മമ - എൻെറ പിന്നാലെ വരുന്നു; ഒത്തുന്ന - ചാടുന്ന; ദർദ്ദുരം - തവളയെ; പിൻപേ - പിന്നിൽ; ഉരത്തോടെ - ഊറ്റത്തോടെ; ഒരു സർപ്പം കണക്കെ - ഒരു സർപ്പം എത്തുന്ന പോലെ; ഹരി നാരായണായ നമഃ - ഹരേ നാരായണാ നമസ്കാരം.

ചാടിനടക്കുന്ന തവളയുടെ പിന്നാലെ പാഞ്ഞടുക്കുന്ന സർപ്പമെന്നപോലെ കൃതാന്തൻ ഇതാ എൻെറ പിന്നാലെ പിടിച്ചുതിന്നാനായി ഗുഹ പോലെ വായും പിളർന്നുകൊണ്ടു വരുന്നു. ഹരേ, നാരായണാ, എനിക്കു പേടി തോന്നുന്നു. നിന്തിരുവടിയല്ലാതെ ആശ്രയമില്ല. അവിടുത്തേക്കു നമസ്കാരം.

ശരീരത്തിൽ അകപ്പെട്ട ദേഹി താൻ ദേഹമാണെന്നു ധരിച്ചുപോകുന്നു. ആ ദേഹം തനിക്കു അല്പകാലത്തേക്കുള്ള താവളം മാത്രമാണെന്ന കാര്യം മറന്നു പോകുന്നു. എന്നു മാത്രമല്ല, ആ ദേഹം നശിക്കരുത് എന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ഇതു കണ്ടാണ് ശ്രീ മഹാഭാഗവതകീർത്തനത്തിൽ

> "കരളിൽ വിവേകം കൂടാതെകണ്ടര നിമിഷം ബത കളയരുതാരും
> മരണം വരുമിനിയെന്നുനിനച്ചിഹ മരുവുക സതതം നാരായണ ജയ
> കാണുന്നൂ ചിലർ പലതുമുപായം കാണുന്നില്ല മരിക്കുമിതെന്നും
> കാൺകിലുമൊരുനൂറ്റാണ്ടിനകത്തില്ലെന്നേ കാണ്മൂ നാരായണജയ"

---

*വരി 1. പുളർന്ന, പിളർന്നു*

*വരി 2. അച്ചോ, അയ്യാ; കൃതാന്തനിത; പിൻപേ നടന്നു മമ, നടപ്പു, വരുന്നളവിൽ, നടന്നു ഭുവി, വരുന്നുബത*

*വരി 3. എത്തുന്ന, എത്തുന്നു; ഉരത്തോരു, ഉരത്തോടു, ദർദ്ദുരമുഖത്തോടെ*

*വരി 4. സർപ്പങ്ങൾ പോലെ*

എന്നു പാടിയതു്. ശ്രീ ശങ്കരഭഗവദ്പാദർ അദ്ദേഹത്തിൻെറ പ്രസിദ്ധമായ 'മോഹമുദ്ഗരസ്തോത്ര'ത്തിൽ

''മാ കുരു ധനജനയൗവനഗർവം
ഹരതി നിമേഷാത് കാലഃ സർവം
മായാമയമിദമഖിലം ബുദ്ധ്വാ
ബ്രഹ്മപദം ത്വം പ്രവിശ വിദിത്വാ
ദിനയാമിന്യൗ സായം പ്രാതഃ
ശിശിരവസന്തൗ പുനരായാതഃ
കാലഃ ക്രീഡതി ഗച്ഛത്യായുഃ
തദപി ച മുഞ്ചത്യാശാവായു'' (ശ്ലോകം 11, 12)

എന്നു് ഉപദേശിച്ചതും.

മനുഷ്യജന്മം അല്പകാലത്തേക്കുള്ളതാണു്. ഓരോ ദിവസം കഴിയുമ്പോഴും ആയുസ്സിൻെറ ദൈർഘ്യത്തിൽ ഓരോ ദിവസം കുറയുന്നു. മരണം അത്രയും അടുത്തു വരുന്നു. ഇതിനെ സമചിത്തതയോടെ സ്വാഗതം ചെയ്യാൻ കഴിവുള്ളവർ കുറവാണു്. ഗുഹപോലെ വായും പിളർന്നു പിടിച്ചു തിന്നാൻ വരുന്ന കൃതാന്തനെ എഴുത്തച്ഛൻ ഭയപ്പെടാൻ ഇടയില്ല. ആ ചിന്തയിൽ 'അയ്യോ' എന്നു വാവിട്ടു നിലവിളിക്കുന്ന ലൗകികനും വിഷയാസക്തനും ധനജനയൗവനാദികളിൽ ഗർവമുള്ളവനും ആയ ദേഹാഭിമാനിയെയാണു് ആചാര്യൻ അവതരിപ്പിക്കുന്നതു്. അര നിമിഷം പോലും ''കരളിൽ വിവേകം കൂടാതെ കളയരുതു്. മരണം ഇതാ അടുത്തെത്തുന്നു'' എന്നു് ഭാഗവതകീർത്തനകാരൻ താക്കീതു നൽകുന്നതും വിഷയസംഗം വിടാനാകാതെ ''ബന്ധുക്കളർത്ഥഗൃഹപുത്രാദിജാലമതിൽ'' ബദ്ധനായ വിഷയാസക്തനെ ഉദ്ദേശിച്ചാണു്.

മുൻകീർത്തനത്തിൻെറ വ്യാഖ്യാനത്തിൽ ഉദ്ധരിച്ച 'ലക്ഷ്മണോപദേശ'ത്തിൽ

''ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നി സന്തപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം''

എന്നു ശ്രീരാമദേവൻ അരുളിച്ചെയ്തു. ചുട്ടുപഴുത്ത ലോഹത്തകിടിൽ ഒരു തുള്ളി വെള്ളം വീണാൽ തകിടിൽ ചെന്നെത്തും മുമ്പു തന്നെ അതു് ആവിയായിപ്പോകും. അതുപോലെ ക്ഷണനേരം കൊണ്ടു നശിക്കുന്നതാണ് മർത്ത്യജന്മം. ഇതൊക്കെ അറിഞ്ഞുകൊണ്ടു തന്നെ മനുഷ്യൻ ഭോഗങ്ങൾക്കു പിന്നാലെ ഓടി നടക്കുന്നു. ഭഗവാൻ തുടർന്നു പറയുന്നു.

> ''ചക്ഷുശ്രവണഗളസ്ഥമാം ദർദ്ദുരം
> ഭക്ഷണത്തിന്നപേക്ഷിക്കുന്നതു പോലെ
> കാലാഹിനാ പരിഗ്രസ്തമാം ലോകവു-
> മാലോലചേതസാ ഭോഗങ്ങൾ തേടുന്നു''.

പാമ്പിൻെറ വായിൽ അകപ്പെട്ട തവള അവിടെയിരുന്നു കൊണ്ടു് ആഹാരം തേടുന്നതുപോലെയാണു് കാലമാകുന്ന സർപ്പത്തിൻെറ വായിൽ അകപ്പെട്ട മനുഷ്യൻ ഭോഗങ്ങൾ തേടുന്നതു്.

ലക്ഷ്മണനു് ഭഗവാൻ കൊടുത്ത ഉപദേശം തന്നെയാണു് ആചാര്യൻ ഈ കീർത്തനത്തിൽ അവതരിപ്പിക്കുന്നതു്. തീറ്റ തേടി അങ്ങുമിങ്ങും ചാടുന്ന തവളയുടെ പിന്നാലെ വേഗത്തിൽ പാഞ്ഞെത്തുന്ന സർപ്പത്തെപ്പോലെ കൃതാന്തൻ ജീവിയെ വിഴുങ്ങാൻ പാഞ്ഞെത്തുന്നു. കൃതാന്തനിൽ നിന്നു രക്ഷപ്പെടാൻ മാർഗ്ഗമെന്തു്? ആചാര്യൻ 'രാമായണ'ത്തിൽ മാർഗ്ഗം നിർദ്ദേശിച്ചിട്ടുണ്ടു്.

> ''ദേഹോऽഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
> മോഹമാതാവാമവിദ്യയാകുന്നതും
> ദേഹമല്ലോർക്കിൽ ഞാനായതാത്മാവെന്നു
> മോഹൈകഹന്ത്രിയായുള്ളതു വിദ്യ കേൾ
> സംസാരകാരിണിയായതവിദ്യയും
> സംസാരനാശിനിയായതു വിദ്യയും
> ആകയാൽ മോക്ഷാർത്ഥിയാകിൽ വിദ്യാഭ്യാസ-
> മേകാന്തചേതസാ ചെയ്ക വേണ്ടുന്നതും''

എന്നു്. വിദ്യാഭ്യാസം ചെയ്തു ജ്ഞാനം നേടുക. ആചാര്യസ്വാമികളും കൃതാന്തഭയം ഒഴിവാക്കാൻ മാർഗ്ഗം നിർദ്ദേശിക്കുന്നുണ്ടു്.

"ഭഗവദ്ഗീതാ കിഞ്ചിദധീതാ
ഗംഗാജലലവകണികാ പീതാ
സകൃദപി യേന മുരാരിസമർചാ
ക്രിയതേ തസ്യ യമേന ന ചർചാ" (മോഹമുദ്ഗരം. ശ്ലോകം. 20)

[ഭഗവദ്ഗീത കുറച്ചെങ്കിലും പഠിക്കുക. ഗംഗാജലത്തിന്റെ അല്പമാത്രമായ ഒരു ബിന്ദുവെങ്കിലും കുടിക്കുക. ഒരിക്കലെങ്കിലും മുരാരി യായ ഭഗവാനെ അർച്ചിക്കുക എന്നിവ(യിൽ ഏതെങ്കിലും) ചെയ്തവനും യമനുമായി ചർച്ച വേണ്ടി വരുകയില്ല].

"ഗേയം ഗീതാ നാമസഹസ്രം
ധ്യേയം ശ്രീപതി രൂപമജസ്രം
നേയം സജ്ജനസംഗേ ചിത്തം
ദേയം ദീനജനായ ച വിത്തം" (മോഹമുദ്ഗരം. ശ്ലോകം. 27)

[ഭഗവദ്ഗീതയും വിഷ്ണുസഹസ്രനാമവും പാരായണം ചെയ്യുക. ലക്ഷ്മീപതിയായ ഭഗവാന്റെ രൂപം ധ്യാനിക്കുക. സജ്ജനസംഗത്തിലേക്കു മനസ്സിനെ നയിക്കുക. ദീനന്മാർക്കു സമ്പത്തു ദാനം ചെയ്യുക] എന്നിവയും ആചാര്യപാദർ നിർദ്ദേശിക്കുന്നു.

മൃത്യുഭയം ഒഴിവാക്കി അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരു വടിക്കു നമസ്കാരം.

***54. മന്നിങ്കൽ വന്നിഹ പിറന്നന്നുതൊട്ടു പുന-
രെന്തൊന്നു വാങ്മനസദേഹങ്ങൾ ചെയ്തതതും
എന്തിന്നി മേലിലതുമെല്ലാം നിനക്കു ഹൃദി
സന്തോഷമായ്‌വരിക നാരായണായ നമഃ***

മന്നിങ്കൽ - ഭൂമിയിൽ; വന്നിഹ പിറന്നന്നുതൊട്ട് - വന്നുപിറന്ന നാൾ തൊട്ട്; വാങ്മനസദേഹങ്ങൾ - വാക്കും, മനസ്സും, ദേഹവും; പുനരെ

---

*വരി 1. വന്നഥ; പുറന്നന്നു*

*വരി 2. എന്തങ്ങു, എന്തോന്നു; വാങ്മനമിദേഹങ്ങൾ, വാങ്മനമിദ്ദേഹങ്ങൾ, വാങ്മനസു ദേഹങ്ങൾ, മനസിദേഹങ്ങൾ; ചെയ്തതിഹ*

*വരി 3. എന്തിന്നു; നിനയ്ക്ക, നമുക്കു, നിനച്ചു*

ന്തൊന്നു ചെയ്തതതും - പിന്നെ എന്തൊക്കെ ചെയ്തുവോ അതും; ഇന്നി മേലിൽ എന്തു് അതും - ഇനി ചെയ്യാൻ പോകുന്നവയും; എല്ലാം നിനക്കു ഹൃദി സന്തോഷമായ് വരിക - എല്ലാം നിന്തിരുവടിയുടെ പ്രീതിക്കായി ഭവിക്കട്ടെ; നാരായണായ നമഃ - നാരായണനായി നമസ്കാരം.

ഭൂമിയിൽ വന്നുപിറന്ന നാൾ തൊട്ടു് ഇന്നുവരെ വാക്കുകൊണ്ടും മനസ്സു കൊണ്ടും ദേഹം കൊണ്ടും ചെയ്തവയും ഇനി ചെയ്യാൻ പോകുന്നവയും ആയ എല്ലാം ഭഗവാനേ, നിനക്കു പ്രീതികരമായിത്തീരട്ടെ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

പൂർണ്ണമായ ശരണാഗതിയാണു് ഈ കീർത്തനത്തിൻെറ വിഷയം. ജനിച്ച നാൾ തുടങ്ങി ഇന്നുവരെ പറഞ്ഞ എല്ലാ വാക്കുകളും, മനസ്സിലുണ്ടായ എല്ലാ ചിന്തകളും സങ്കല്പങ്ങളും, ശരീരം കൊണ്ടു ചെയ്ത എല്ലാ പ്രവൃത്തികളും, വാക്കുകൊണ്ടും മനസ്സുകൊണ്ടും ദേഹംകൊണ്ടും ഇനി ചെയ്യാൻ പോകുന്ന കാര്യങ്ങളും ഭഗവത്പ്രീതിക്കായി ഭവിക്കട്ടെ എന്നു് സമർപ്പിക്കുന്നു. ഈ ധാരണയോടെ പ്രവർത്തിച്ചാൽ തെറ്റും ശരിയുമില്ല, ധർമ്മവും അധർമ്മവുമില്ല, പുണ്യപാപങ്ങളും ഇല്ല. ഭഗവാൻ 'ഗീത'യിൽ അരുളിച്ചെയ്യുന്നു.

"മറ്റൊന്നുമെന്നിയേയെന്നെയേറ്റു സേവിച്ചിടും ചിലർ
ആ നിത്യയോഗികൾക്കൊക്കെ യോഗക്ഷേമം വഹിപ്പു ഞാൻ"

(ഗീത. 9. 22)

"ചെയ്വതും തിന്മതും ഹോമിക്കുന്നതും നൽകിടുന്നതും
തപിപ്പതും ഹേ കൗന്തേയ, സമർപ്പിച്ചീടുകെന്നിൽ നീ
ശുഭാശുഭഫലം കർമ്മബന്ധമെന്നാലൊഴിഞ്ഞുപോം
സന്ന്യാസയോഗമാർന്നെന്നിലെത്തീടും നീ വിമുക്തനായ്
ഞാനെല്ലാർക്കും സമൻ ദ്വേഷ്യനില്ലെനിക്കില്ലൊരിഷ്ടനും
എന്നെബ്ഭക്ത്യാ ഭജിപ്പോർകളെന്നിൽ ഞാനവരിങ്കലാം
അനന്യചിത്തനായെന്നെ ബ്ഭജിപ്പോൻ ദുഷ്ടുചെയ്കിലും
സാധുവാണെന്നോർത്തിടേണം നന്മയ്ക്കുമുതിരുന്നവൻ
ഉടൻ ധർമ്മിഷ്ഠനായ്ത്തീരുമെന്നെയ്ക്കും ശാന്തിയേന്തിടും

കൗന്തേയ, നീയുറച്ചാലുമെൻെറ ഭക്തൻ നശിച്ചിടാ''

(ഗീത. 9. 27–31)

എല്ലാം ഈശ്വരനിൽ അർപ്പിച്ചു പ്രവർത്തിക്കുന്നവൻെറ പാപങ്ങൾ പുണ്യങ്ങളായിത്തീരും. അങ്ങനെ പ്രവർത്തിക്കുന്നവനെ കർമ്മങ്ങൾ ബാധിക്കുകയില്ല. ജനിച്ചതുമുതൽ ഇന്നുവരെ വാക്കുകൊണ്ടും മനസ്സുകൊണ്ടും ദേഹംകൊണ്ടും എന്തൊക്കെ ചെയ്തുവോ അതൊക്കെ നിൻെറ പ്രീതിക്കായി ഭവിക്കട്ടെ എന്നാണല്ലോ അഭ്യർത്ഥന. കഴിഞ്ഞ കാലത്തു ചെയ്തതിൽ പാപങ്ങളുണ്ടെങ്കിൽ അതു് ഭഗവത്പ്രീതിക്കു കാരണമാകുന്നതെങ്ങനെ? വരാൻ പോകുന്ന കാര്യങ്ങൾ ഒട്ടൊക്കെ നമുക്കു് നിയന്ത്രിക്കാം. കഴിഞ്ഞതു തിരുത്തുന്നതെങ്ങനെ? കാലാതീതനാണു ഭഗവാൻ. കാലം കൊണ്ടുള്ള ബന്ധനം നമുക്കേയുള്ളു; ഈശ്വരനില്ല. ഭഗവത്സ്മരണയുണ്ടാകുമ്പോൾ കർമ്മബന്ധങ്ങൾ നശിക്കും. കർമ്മബന്ധം നശിക്കുമ്പോൾ കർമ്മഫലങ്ങളും നശിക്കും. ഭഗവാൻെറ കരുണാകടാക്ഷം ആരിൽ പതിക്കുന്നുവോ അവൻ തെറ്റു ചെയ്താലും അതു ശരിയായിത്തീരും. അവനു പാപമില്ല. പാപഫലമായ ദുരിതം അവനെ ബാധിക്കുകയില്ല.

ദുർവാസസ്സുമഹർഷി രചിച്ച 'ശക്തിമഹിമ്നസ്തോത്ര'ത്തിൽ പറയുന്നു.

"ഗേഹം നാകതി ഗർവിതഃ പ്രണതതി സ്ത്രീസംഗമോ മോക്ഷതി
ദ്വേഷീ മിത്രതി പാതകം സുകൃതതി ക്ഷ്മാവല്ലഭോ ദാസതി
മൃത്യുർവൈദ്യതി ദൂഷണം സുഗുണതി ത്വത്പാദസംസേവനാത്
ത്വാം വന്ദേ ഭവഭീതിഭഞ്ജനകരീം ഗൗരീം ഗിരീശപ്രിയാം''

[ദേവീ, നിന്തിരുവടിയുടെ പാദസേവനംകൊണ്ടു് വീടു സ്വർഗ്ഗമായിത്തീരും. അഹങ്കാരികളായ എതിരാളികൾ പ്രണമിക്കുന്നവരായി മാറും. ശത്രുക്കൾ മിത്രങ്ങളായിത്തീരും. പാതകം സുകൃതമാകും. രാജാവു് ദാസവൃത്തി ചെയ്യും. മൃത്യു വൈദ്യനായി പ്രവർത്തിക്കും. ദൂഷണം സുഗുണമായി മാറും. അങ്ങനെയുള്ള ഭവഭീതിഭഞ്ജനകരിയും ഗിരീശപ്രിയയുമായ ഗൗരീദേവീ ഞാൻ നിന്തിരുവടിയെ വന്ദിക്കുന്നു].

ഗൗരിയെ സ്തുതിക്കുന്നതാണു ശ്ലോകം. ഏതു സങ്കല്പത്തിൽ ആരാധിച്ചാലും ഈശ്വരാരാധനയുടെ ഫലം ഈ ശ്ലോകത്തിൽ പറഞ്ഞതാണു്.

എല്ലാ പാപഫലങ്ങളും ദുരിതങ്ങളും അനുഭവിക്കാനുള്ള കേന്ദ്രം വീടാണ്. പുത്രമിത്രാർത്ഥകളത്രാദികളായ ബന്ധങ്ങളുടെ കെട്ടാണു വീട്. ആ വീട് സ്വർഗ്ഗമായിത്തീരും. അഹങ്കാരികളായ എതിരാളികളിൽ നിന്ന് അപമാന മോ പരാഭവമോ ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ അനുഭവിക്കാത്തവർ ആരു മില്ല. അത്തരക്കാരായ ശത്രുക്കൾ ഉപാസകന്റെ മുന്നിൽ നമസ്കരിക്കും. ജീവിതത്തെ നിത്യനരകമാക്കുന്ന സ്ത്രീവിഷയകമായ കാമം മോക്ഷപ്രാ പ്തിക്കുള്ള മാർഗ്ഗമായിത്തീരും. ദ്വേഷിക്കുന്നവർ മിത്രങ്ങളായിത്തീരും. ചെയ്തു പോയ പാപങ്ങൾ സുകൃതങ്ങളായി മാറും. എല്ലാവർക്കും നാഥനായ രാജാവ് ഈശ്വരകാരുണ്യം ലഭിച്ചവനു് ദാസവൃത്തി ചെയ്യും. രോഗവാർ ദ്ധക്യാദികളായ അനുചരരോടുകൂടി മനുഷ്യരെ ആക്രമിക്കുന്ന മൃത്യുദേവൻ വൈദ്യനായി വന്നു ശുശ്രൂഷിക്കും. ദോഷങ്ങൾ ഗുണങ്ങളായി മാറും - ഇതാണ് ഭഗവത്പ്രസാദം ലഭിച്ചാലുള്ള ഫലം. ''ഇതുവരെ ചെയ്തതെല്ലാം അങ്ങയുടെ പ്രീതിക്കായി ഭവിക്കട്ടെ. ഇനി ചെയ്യുന്നതും എല്ലാം അങ്ങയ്ക്കു പ്രീതികരമായിത്തീരട്ടെ'' എന്ന് എല്ലാം ഭഗവാനിൽ അർപ്പിച്ചു കഴിഞ്ഞാൽ പിന്നെ ആനന്ദം മാത്രമയുള്ളൂ. ദുഃഖത്തിനു സ്ഥാനമില്ല.

എല്ലാം അവിടുത്തെ സന്തോഷത്തിനായി ഭവിക്കട്ടെ. നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

*55. യാതൊന്നു കണ്ടതതു നാരായണപ്രതിമ*
*യാതൊന്നു കേട്ടതതു നാരായണശ്രുതികൾ*
*യാതൊന്നു ചെയ്വതതു നാരായണാർച്ചനകൾ*
***യാതൊന്നതൊക്കെ ഹരി നാരായണായ നമഃ***

യാതൊന്നു കണ്ടതതു - കണ്ണിൽപ്പെടുന്നതെല്ലാം; അതു നാരായണ പ്രതിമ - നാരായണന്റെ ബിംബങ്ങൾ; യാതൊന്നു കേൾപ്പതു് - കേൾക്കുന്ന തെല്ലാം; അതു നാരായണശ്രുതികൾ - നാരായണകീർത്തനങ്ങൾ; യാതൊന്നു ചെയ്വതു് - ചെയ്യുന്നതെല്ലാം; അതു നാരായണാർച്ചനകൾ - നാരാ യണന്റെ അർച്ചനകൾ; യാതൊന്ന് - ഈ വിശ്വത്തിൽ എന്തൊക്കെയു ണ്ടോ; അതൊക്കെ ഹരി - അതെല്ലാം ശ്രീഹരി തന്നെ; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

---

*വരി 3. ചെയ്തതു, ചെയ്വനതു*

*വരി 4. യാതൊന്നു വേണ്ടതതു, യാതൊന്നു വേണ്ടു മമ, യാതൊന്നതോർക്ക ഹരി*

ഞാൻ കാണുന്നതെല്ലാം നാരായണൻെറ പ്രതിരൂപങ്ങളാണ്. കേൾക്കുന്നതെല്ലാം നാരായണകീർത്തനങ്ങളാണ്. എൻെറ പ്രവൃത്തികളെല്ലാം നാരായണൻെറ പൂജയാണ്. ഈ പ്രപഞ്ചമാകെ നാരായണമയമാണ്. നാരായണനായി നമസ്കാരം.

'ഹരിനാമകീർത്തന'ത്തിൻെറ അദ്യഭാഗങ്ങളിൽ പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചും ബ്രഹ്മതത്ത്വത്തെക്കുറിച്ചും ജീവാത്മാവിൻെറയും പരമാത്മാവിൻെറയും ഐക്യത്തെക്കുറിച്ചും യോഗവിധികളെക്കുറിച്ചും ഒക്കെ ചിന്തിച്ച ആചാര്യൻ യോഗചര്യയുടെ പരമോന്നതിയിലേക്കുയർന്ന് തന്നെത്തന്നെ മറന്ന് എല്ലാം നാരായണമയമെന്ന ആനന്ദാനുഭൂതിയിൽ മുഴുകി പാടിയതാണിത്. എല്ലാ ജ്ഞാനേന്ദ്രിയങ്ങളും ഈശ്വരോന്മുഖമാക്കുക. ഇവിടെ കണ്ണും ചെവിയും മാത്രമേ എടുത്തു പറഞ്ഞുള്ളുവെങ്കിലും പഞ്ചേന്ദ്രിയങ്ങളും ഈശ്വരസത്ത മാത്രം ഉൾക്കൊള്ളുന്നവയായിത്തീരുന്ന അവസ്ഥയിലാണ് ആചാര്യൻ. എല്ലാ കർമ്മേന്ദ്രിയങ്ങളും ഈശ്വരസേവയ്ക്കു മാത്രമുള്ള ഉപാധികളായിത്തീരുക. പ്രപഞ്ചമാകെ ഈശ്വരമയമാണെന്നറിയുക. ഈ അവസ്ഥയിൽ ഈശ്വരനിൽ നിന്ന് അഭിന്നനായിത്തീരുന്ന വ്യക്തി സർവ പ്രപഞ്ചത്തെയും ഉൾക്കൊള്ളുന്നവനായിത്തീരുന്നു. ഇതാണ് അദ്വൈതഭാവന. ഈ നിലയിൽ എത്തുന്നതിന് അഭ്യാസം വേണം. ശ്രീ ശങ്കരഭഗവദ് പാദർ വളരെ ലഘുവായ ഒരു അഭ്യാസക്രമം വിവരിച്ചിട്ടുണ്ട്. 'സൗന്ദര്യലഹരി'യിലെ ഇരുപത്തിഏഴാം ശ്ലോകം ഇങ്ങനെയാണ്.

> ''ജപോ ജല്പഃ ശില്പം സകലമപി മുദ്രാവിരചനാ
> ഗതിഃ പ്രാദക്ഷണ്യക്രമണമശനാദ്യാഹുതിവിധിഃ
> പ്രണാമഃ സംവേശഃ സുഖമഖിലമാത്മാർപ്പണദൃശാ
> സപര്യാപര്യായാസ്തവ ഭവതു യൻമേ വിലസിതം''

[ആത്മാർപ്പണദൃക്കായി ഞാൻ മാറട്ടെ. ഞാൻ ഉച്ചരിക്കുന്നതെല്ലാം നിൻെറ മന്ത്രജപമായിത്തീരട്ടെ. എൻെറ എല്ലാ ചലനങ്ങളും നിൻെറ ആരാധനയ്ക്കുള്ള മുദ്രകളായിത്തീരട്ടെ. എൻെറ ഗതി നിൻെറ പ്രദക്ഷിണമാകട്ടെ. എൻെറ തീറ്റയും കുടിയും നിനക്കു വേണ്ടിയുള്ള യാഗത്തിലെ ആഹുതിയായിത്തീരട്ടെ. ഞാൻ കിടക്കുന്നത് നിൻെറ മുന്നിലുള്ള സാഷ്ടാംഗ നമസ്കാരമായിത്തീരട്ടെ. ആനന്ദത്തിനു വേണ്ടിയുള്ള എൻെറ എല്ലാ പ്രവൃത്തിയും നിൻെറ സപര്യയുടെ പര്യായമായി ഭവിക്കട്ടെ].

ആചാര്യസ്വാമികഠം വിവരിക്കുന്നതു് ഏതെങ്കിലും സമ്പ്രദായപ്രകാരമുള്ള യോഗസാധനകളോ പൂജാവിധികളോ യാഗങ്ങളോ അല്ല. പക്ഷേ, അദ്ദേഹം നിർദ്ദേശിക്കുന്ന ഭാവന അവയെല്ലാം ഉഠംക്കൊള്ളുന്നു. അതിൽ ജപമുണ്ടു്, മുദ്രാവിരചനയുണ്ടു്, പ്രദക്ഷിണം വയ്ക്കലുണ്ടു്, ഹോമമുണ്ടു്, നമസ്കാരമുണ്ടു്. ഇതിനൊന്നും വേണ്ടി സമയം കണ്ടെത്തേണ്ടതില്ല. ദ്രവ്യങ്ങഠം സംഭരിക്കേണ്ടതില്ല. സഹായികളും വേണ്ട. ''ഊരിന്നുവേണ്ട ചില ഭാരങ്ങഠം വേണ്ട ബത നീരിന്നുവേണ്ട നിജദാരങ്ങഠം വേണ്ടതിനു്'' എന്നു് *ഈ കീർത്തനത്തിൽ മുമ്പു പറഞ്ഞുവല്ലോ. ഒരു അടിസ്ഥാനസങ്കല്പം* മാത്രം മതി '' എല്ലാം നിൻെറ സപര്യയായിത്തീരട്ടെ.'' ഈ സങ്കല്പം മനസ്സിൽ ഉറച്ചുകഴിഞ്ഞ മഹായോഗി യോഗേശ്വരനാകുന്നു. ലൗകികനായിരിക്കെ ജീവന്മുക്തനാകുന്നു. ജീവന്മുക്തനായ ആചാര്യൻെറ അദ്വൈതഭാവം മൂന്നാംപദ്യത്തിലും നാം കണ്ടു.

''ആനന്ദചിന്മയഹരേ ഗോപികാരമണ
ഞാനെന്നഭാവമതു തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമേ വരദ നാരായണായ നമഃ''

എന്നതു് സ്മരിക്കുക.

നാരായണനിൽ നിന്നു ഭിന്നമായി മറ്റൊന്നുമില്ലെന്ന ബോധം എൻെറ മനസ്സിലുറയ്ക്കാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

***56. രവികോടിതുല്യമൊരു ചക്രം കരത്തിലിഹ***
***ഫണിരാജനെപ്പൊഴുമിരിപ്പാൻ കിടപ്പതിനും***
***അണിയുന്നതൊക്കെ വനമാലാദികൗസ്തുഭവും***
***അഹമേവ വിഷ്ണു ഹരി നാരായണായ നമഃ***

---

*വരി 1. കരത്തിൽ മമ*

*വരി 2. കിടപ്പതിനു*

*വരി 3. വനമാലാച, നവവനമാല കൗസ്തുഭവും*

*വരി 4. അകമേഭവിപ്പതിനു, അകമേഭജിപ്പതിനു, അഹമേവ വിശ്വതനു, അഹമേവ വിഷ്ണു തനു*

കരത്തിൽ ഇഹ – കയ്യിൽ ഇവിടെ; രവികോടിതുല്യമൊരു ചക്രം – കോടിസൂര്യന്മാർക്കു തുല്യം പ്രകാശിക്കുന്ന സുദർശനചക്രം; ഇരിപ്പാൻ കിടപ്പതിനും – ഇരിക്കുന്നതിനും കിടക്കുന്നതിനും; എപ്പോഴും – എല്ലാ സമയത്തും; ഫണിരാജൻ – നാഗരാജാവായ അനന്തൻ; അണിയുന്നതൊക്കെ – അലങ്കാരമായുള്ളതെല്ലാം; വനമാലാദികൗസ്തുഭവും – വനമാല, കൗസ്തുഭം തുടങ്ങിയവ; അഹമേവ വിഷ്ണു – ഞാൻ തന്നെയാണു വിഷ്ണു; ഹരി നാരായണായ നമഃ – ഹരേ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

കയ്യിൽ ഇവിടെ കോടിസൂര്യന്മാരുടെ തേജസ്സുള്ള സുദർശനചക്രം. എപ്പോഴും ഇരിക്കാനും കിടക്കാനും സർപ്പരാജാവായ അനന്തൻ. വനമാല, കൗസ്തുഭം തുടങ്ങിയവ അലങ്കാരങ്ങൾ. ഞാൻ തന്നെയാണു വിഷ്ണു. ഹരി നാരായണന്നായി നമസ്കാരം.

ഇന്ദ്രിയവിഷയമായ വിശ്വം മുഴുവൻ നാരായണമയമായി കണ്ട അനുഭൂതിയാണ് മുൻപദ്യത്തിൽ വിവരിച്ചത്. ഈ ദർശനം അന്തർമ്മുഖമായി കാണുന്ന അനുഭൂതിയാണ് ഈ പദ്യത്തിനു വിഷയം. ബ്രഹ്മം നിർഗ്ഗുണമാകയാൽ ബ്രഹ്മധ്യാനത്തിൽ മൂർത്തികൾക്കു സ്ഥാനമില്ലെന്നു വാദിക്കാം. വാദം ശരിയുമാണ്. ധ്യാനിക്കാൻ തുടങ്ങുമ്പോൾ ഏതെങ്കിലും ഒരു രൂപത്തിൽ മനസ്സുറപ്പിക്കുന്നതാണ് എളുപ്പം. ഓങ്കാരം ബ്രഹ്മപ്രതീകമാണെങ്കിലും ഓങ്കാരധ്യാനം ചെയ്യുമ്പോൾ ഉച്ചാരണക്ഷമമായ രൂപം ബ്രഹ്മത്തിന് ഉണ്ടായിപ്പോകുന്നു. ജ്ഞാനേന്ദ്രിയങ്ങളുമായി ബന്ധമുള്ള വ്യാപാരം ശീലിച്ചുപോയ മനസ്സിന് കണ്ടതും കേട്ടതും രുചിച്ചതും ഘ്രാണിച്ചതും തൊട്ടറിഞ്ഞതും ഉൾക്കൊള്ളാനാണു പരിചയം. അതുകൊണ്ടു പുറത്തേക്കു മുഖമായി മനസ്സിനു പ്രവർത്തിക്കാൻ എളുപ്പം കൂടും. ബഹിർമ്മുഖമായി പ്രവർത്തിക്കുമ്പോൾത്തന്നെ ഉള്ളിൽ ഈശ്വരസത്ത പ്രബലമാകുകയും അത് ഇന്ദ്രിയവ്യാപാരങ്ങളെ കീഴ്പ്പെടുത്തുകയും ചെയ്ത അവസ്ഥയിലാണ് കണ്ടതെല്ലാം നാരായണരൂപമായും കേട്ടതെല്ലാം നാരായണകീർത്തനങ്ങളായും ചെയ്തതെല്ലാം നാരായണാർച്ചനയായും പ്രപഞ്ചമാകെ നാരായണമയമായും അനുഭവപ്പെട്ടത്.

കണ്ടതായി അനുഭവപ്പെട്ട നാരായണരൂപത്തെ ശ്രദ്ധയോടെ അനുസന്ധാനം ചെയ്തപ്പോൾ വിശദാംശങ്ങൾ തെളിഞ്ഞു. കയ്യിൽ സുദർശനച

ക്രം. അത് കോടിക്കണക്കിനു സൂര്യന്മാർ ഒന്നിച്ചു ചേർന്നപോലെ തേജോമയമാണ്. എല്ലാം നാരായണമയമായി കണ്ടപ്പോ൦ ഇരിക്കുന്ന ഭാവത്തിലും കിടക്കുന്ന ഭാവത്തിലും ഭഗവാനെ സാക്ഷാത്കരിച്ചു. അനന്തനാകുന്ന മെത്തയിലാണു് ഭഗവാൻ ഇരിക്കുന്നതും കിടക്കുന്നതും. ഭഗവാൻെറ അലങ്കാരങ്ങളായി വനമാലകളും കൗസ്തുഭരത്നം തുടങ്ങിയവയും തെളിഞ്ഞു വന്നു. സാവയവമായി അനുഭൂതമായ ദൃശ്യത്തിൻെറ ചില അംശങ്ങളേ പദ്യത്തിൽ പറഞ്ഞുള്ളൂ. താൻ അനുഭവിച്ച ഭഗവദ്രൂപം തൻെറ കൃതികളിൽ വാങ്മയചിത്രങ്ങളായി പലയിടത്തും ആചാര്യൻ അവതരിപ്പിച്ചിട്ടുണ്ട്. ഒരുദാഹരണം നോക്കുക. ശ്രീരാമനായി അവതരിച്ചപ്പോ൦ കൗസല്യ കണ്ട രൂപം

''സഹസ്രകിരണന്മാരൊരുമിച്ചൊരുനേരം
സഹസ്രായുതമുദിച്ചുയരുന്നതുപോലെ
സഹസ്രപത്രോദ്ഭവനാരദസനകാദി-
സഹസ്രനേത്രമുഖവിബുധേന്ദ്രന്മാരാലും
വന്ദ്യമായിരിപ്പൊരു നിർമ്മലമകുടവും
സുന്ദരചികുരവുമളകസുഷമയും
കാരുണ്യാമൃതരസസമ്പൂർണ്ണനയനവും
ആരുണ്യാംബരപരിശോഭിതജഘനവും
ശംഖചക്രാബ്ജഗദാശോഭിതഭുജങ്ങളും
ശംഖസന്നിഭഗളരാജിതകൗസ്തുഭവും
ഭക്തവാത്സല്യം ഭക്തന്മാർക്കു കണ്ടറിവാനായ്
വ്യക്തമായിരിപ്പൊരു പാവനശ്രീവത്സവും
കുണ്ഡലമുക്താഹാരകാഞ്ചിനൂപുരമുഖ-
മണ്ഡലങ്ങളുമിന്ദുമണ്ഡലവദനവും
പണ്ടുലോകങ്ങളെല്ലാമളന്ന പാദാബ്ജവും''

ശ്രീ മഹാഭാഗവതം കർണ്ണപർവ്വത്തിൽ ശല്യർ കൃഷ്ണാർജ്ജുനന്മാരെ കർണ്ണനു കാട്ടിക്കൊടുക്കുന്ന സന്ദർഭത്തിലെ പാർത്ഥസാരഥിരൂപവർണ്ണനം മറ്റൊരുദാഹരണമാണ്.

''നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽക്കൂട്ടിത്തിറമൊടുകെട്ടി

കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നുന്ന മണിക്കിരീടവും
കുനുകുനച്ചിന്നും കുറുനിരതന്മേൽ
നുനുനുനെപ്പൊടിഞ്ഞൊരു പൊടിപറ്റി
തിലകവുമൊട്ടു വിയർപ്പിനാൽ നന-
ഞ്ഞുലകു സൃഷ്ടിച്ചു ഭരിച്ചുസംഹരി-
ച്ചിളകുന്ന ചില്ലീയുഗളഭംഗിയും
അടിയാരെക്കുറിച്ചൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മടുമൊഴിമാരിൽ വളർന്ന രാഗവും
കലഹം കണ്ടൊരദ്ഭുതരസങ്ങളും
ചപലന്മാരൊടു കലർന്ന ഹാസവു-
മെതിരിടുന്നോർക്കു ഭയങ്കരത്വവും
പലവുമിങ്ങനെ നവനവരസ-
മിടയിടക്കൂടിക്കലർന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയർപ്പുതുള്ളികൾ പൊടിഞ്ഞ നാസിക
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിന തളിരുകളുമായ്
ഇടകലർന്നുടനിളകും മാലകൾ
തടയും മുത്തുമാലകളും കൗസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം
മുഴുക്കെപ്പൂശിന തിരുമാറും നല്ല
നിറന്ന മഞ്ഞപ്പൂന്തുകിലും കാഞ്ചിയും
പദസരോരുഹയുഗവുമെന്നുടെ
ഹൃദയം തന്നിലങ്ങിരിക്കും പോലെയ-

മ്മണിരഥം തന്നിലകം കുളിർക്കവേ
മണിവർണ്ണൻ തന്നെത്തെളിഞ്ഞു കണ്ടു ഞാൻ''

ഇങ്ങനെ എത്രയെത്ര ചിത്രങ്ങൾ! അകത്തും പുറത്തും ഭഗവാനെ തെളിഞ്ഞുകണ്ട ആചാര്യനുവേണ്ടി കഥാസന്ദർഭങ്ങൾക്കു ചേർന്ന വേഷങ്ങളണിഞ്ഞ് ഭഗവാൻ ചിത്രമെഴുത്തുകാരൻെറ മുന്നിലെന്നപോലെ നിന്നുകൊടുത്തിരുന്നു എന്നു തോന്നും.

ഇങ്ങനെ പുറത്തും അകത്തും ഭഗവാനെ കണ്ടു പാടുന്നതിനിടയിൽ ആചാര്യൻ തന്നെത്തന്നെ വിഷ്ണുവായി കാണുന്നു. താൻ വർണ്ണിച്ചു പാടിയതു് തന്നെത്തന്നെയാണെന്നു കണ്ടപ്പോൾ അദ്ഭുതത്തോടെ പറഞ്ഞുപോകുകയാണ് ''അഹമേവ വിഷ്ണു'' എന്ന്. മുമ്പു സൂചിപ്പിച്ച ''അഹം ബ്രഹ്മാസ്മി'' എന്ന മഹാവാക്യം തന്നെയാണിത്. ആദ്ധ്യാത്മികമായ അനുഭൂതിയുടെ പരമോന്നതഭാവത്തിൻെറ വെളിപാടാണ് ഈ പദ്യം.

''അഹമേവ വിഷ്ണു'' എന്ന പ്രയോഗം കൂടുതൽ വ്യാഖ്യാനം അർഹിക്കുന്നു. 'വിഷ്ണു' എന്ന പദത്തിന് ''വ്യാപിക്കുന്ന ശീലമുള്ളവൻ'' എന്നർത്ഥം. ''ഞാൻ തന്നെയാണ് പ്രപഞ്ചമായി വ്യാപിച്ചിരിക്കുന്നത്'' എന്ന ബോധം ഉണ്ടായാലേ ''ഞാൻ തന്നെ വിഷ്ണു'' എന്നു പാടാൻ പറ്റൂ. സത്വഗുണപ്രധാനനാണു വിഷ്ണു. പക്ഷെ, ശുദ്ധസത്വസ്വരൂപനല്ല. ശുദ്ധസത്വസ്വരൂപമായാൽ മൂർത്തി ഉണ്ടാവുകയില്ല. മൂർത്തിമത്താകണമെങ്കിൽ മറ്റു ഗുണങ്ങൾ കലരണം. രജോഗുണവും തമോഗുണവും ചേർന്നപ്പോഴാണ് നീലമേഘശ്യാമവർണ്ണവും ചതുർബാഹുക്കളും ആയുധങ്ങളും ഒക്കെയുള്ള രൂപവും ഇരിപ്പ് കിടപ്പ് തുടങ്ങിയ പ്രവർത്തനങ്ങളും ഉണ്ടായതു്. ചതുർബാഹുവായ വിഷ്ണു ശംഖം, ചക്രം, ഗദ,കൗസ്തുഭം എന്നിവ ധരിക്കുന്നു. അവയിൽ ചക്രം ഇവിടെ എടുത്തു പറഞ്ഞു എന്നു മാത്രമല്ല ''രവികോടിതുല്യ''മെന്നു അതിനെ വിശേഷിപ്പിക്കുകയും ചെയ്തു. സൃഷ്ടി, സ്ഥിതി, ലയം, തിരോധാനം, അനുഗ്രഹം എന്നിവയുടെ അനുസ്യൂതമായ ആവർത്തനത്തിൻെറ പ്രതീകമാണു ചക്രം. ബ്രഹ്മാണ്ഡങ്ങൾ കോടിക്കണക്കിനുണ്ട്. അവയിലെല്ലാം രവികളുണ്ട്. പ്രകാശസ്ത്രോതസ്സും ജ്ഞാനദീപവുമാണ് രവി. ബ്രഹ്മാണ്ഡകോടികളെ ദീപ്തമാക്കുന്ന രവികോടികളുടെ പ്രകാശം വിഷ്ണുവായ തൻെറ ഒരു കൈവിരലിൽ നിന്നു കറങ്ങുന്നതായി ആചാര്യൻ കാണുന്നു. ആ ചക്രത്തിൻെറ തിരിച്ചിലിൽ

ഇരുളും വെളിച്ചവും മാറിമാറിവരുന്നു. കല, കാഷ്ഠ തുടങ്ങി യുഗങ്ങളായി വളരുന്ന കാലം ആ ചക്രത്തിൽ നിന്നുണ്ടാകുന്നു. അങ്ങനെ കാലചക്രമായിത്തീരുന്ന അതിൻെറ ഭ്രമണത്തിൽ പ്രപഞ്ചവും പ്രപഞ്ചഘടകങ്ങളും ഉണ്ടായി നശിക്കുന്നു. താൻ അതിനു സാക്ഷിയായി നില്ക്കുന്നു.

രവികോടിതുല്യപ്രഭമായ ചക്രത്തിൻെറ ഭ്രമണത്തിനു സാക്ഷിയായിത്തീർന്ന ആചാര്യൻ വിഷ്ണുരൂപനായ തൻെറ ഇരിപ്പിനും കിടപ്പിനും ആധാരമായ ഫണിരാജനെയും പദ്യത്തിൽ സൂചിപ്പിക്കുന്നു. അനന്തനാണ് ആ ഫണിരാജൻ. അന്തമില്ലാത്ത ചൈതന്യമാണ് അനന്തൻ. അനന്തതയെ ഇരിക്കാനും കിടക്കാനും ആധാരമാക്കിയ വ്യാപനശീലനായ വിഷ്ണുവാണു താൻ എന്നു ആചാര്യൻ ഉപദർശിക്കുന്നു. അനന്തത ബ്രഹ്മവാചിയാണ്. മറ്റുള്ളതിനൊക്കെ അന്തമുണ്ട്. വിഷ്ണുവിൽ നിന്ന് രജോഗുണവും തമോഗുണവും പിരിഞ്ഞാൽ ശുദ്ധസത്വം ബ്രഹ്മത്തിൽ ലയിക്കും. ഇതു തന്നെയാണ് മറ്റു മൂർത്തികളുടെയും സ്ഥിതി. അനന്തമായ ബ്രഹ്മത്തെ ഉത്പത്തിയും നാശവുമുള്ള വിഷ്ണുസ്വരൂപത്തിൻെറ ആധാരമായി അവതരിപ്പിച്ചിരിക്കുന്നു.

പിന്നെ എടുത്തു പറയുന്നത് ''അണിയുന്നതൊക്കെ വനമാലാദി കൗസ്തുഭവും'' എന്നാണ്. മൂർത്തിത്വം സ്വീകരിച്ചതോടെ അണിയാനുള്ള വസ്തുക്കളും ആവശ്യമായി. ഞാനെന്ന ഭാവം പൂർണ്ണമായി ഉപേക്ഷിക്കാത്ത ഒരു അനുഭൂതിതലത്തിൽ നിന്നുകൊണ്ട് നാരായണഭട്ടതിരി ഭഗവത്സ്വരൂപത്തെ

> ''യത്ത്രൈലോക്യമഹീയസോഽപിമഹിതം സമ്മോഹനം മോഹനാത്
> കാന്തം കാന്തി നിധാനതോഽപി മധുരം മാധുര്യധുര്യാദപി
> സൗന്ദര്യോത്തരതോഽപി സുന്ദരതരം ത്വദ്രൂപമാശ്ചര്യതോഽ-
> പ്യാശ്ചര്യം ഭുവനേ ന കസ്യ കുതുകം പുഷ്ണാതി വിഷ്ണോ വിഭോ''

[മൂന്നു ലോകങ്ങളിലുംവച്ച് ഏറ്റവും ശ്രേഷ്ഠമായതിനേക്കാൾ ശ്രേഷ്ഠവും മോഹനമായവയേക്കാൾ സമ്മോഹനവും കാന്തിക്കിരിപ്പിടമായവയേക്കാൾ പ്രകാശവത്തും മധുരസാരത്തെക്കാൾ മധുരവും സൗന്ദര്യം കൊണ്ടു ശ്രേഷ്ഠമായവയെക്കാൾ സുന്ദരതരവുമായ നിന്തിരുവടിയുടെ രൂപം ആശ്ചര്യകരമായവയെക്കാൾ ആശ്ചര്യമുളവാക്കുന്നതാണ്. ഭുവനത്തിൽ ആർക്കു തന്നെ ഇതു കൗതുകമുണ്ടാക്കുകയില്ല] എന്നു വർണ്ണി

ക്കുന്നു. ഈ ശ്ലോകത്തിൽ ഭട്ടതിരിപ്പാടിൻെറ ദർശനം ത്രിഭുവനബദ്ധമാണ്. ഭുവനത്തിൻെറ പരിമിതികളാൽ പരിമിതവുമാണ്.

എഴുത്തച്ഛനും "രവികോടി തുല്യമൊരു ചക്രം" എന്നു വർണ്ണിച്ചു തുടങ്ങുന്നത് തൻെറ ഉള്ളിലും പുറത്തുമെല്ലാം നിറഞ്ഞിരിക്കുന്നതെങ്കിലും തന്നിൽ നിന്നു ഭിന്നമെന്നു കരുതിയ രൂപത്തെയാണ്. പിന്നെയാണ് "അതു ഞാൻ തന്നെ" എന്നുണരുന്നത്. ഭേദഭാവം പൂർണ്ണമായി മാറാത്ത സ്ഥിതിയിലാണ് വനമാലയും കൗസ്തുഭവും കാണുന്നത്. അവ പ്രപഞ്ചസൗന്ദര്യത്തിൻെറ പ്രതീകങ്ങളാണ്. "സൗന്ദര്യോത്തരതോഽപി സുന്ദരതര"മായ ആകാരത്തിന് അണിയാൻ യോഗ്യമായതേത്? സൗന്ദര്യപൂർണ്ണത. നാം വീണ്ടും ബ്രഹ്മസങ്കല്പത്തിലെത്തുന്നു. അതു തന്നെയാണ് ആചാര്യനും ചെയ്തത്. ഞാൻ തന്നെയാണ് ഇതൊക്കെ അണിയുന്ന വിഷ്ണു "അഹമേവ വിഷ്ണു" ഞാൻ തന്നെയാണ് ബ്രഹ്മം. "അഹം ബ്രഹ്മാസ്മി". വിഷ്ണു തന്നെയായ എന്നെ ഞാൻ നമസ്കരിക്കുന്നു. ബ്രഹ്മരൂപിയായ എന്നെ ഞാൻ നമസ്കരിക്കുന്നു. നാരായണന്നായി നമസ്കാരം.

*57. ലക്ഷം പ്രകാരമൊടു സൃഷ്ടിപ്പതിന്നുമിതു*
*രക്ഷിപ്പതിന്നുമഥ ശിക്ഷിപ്പതിന്നുമിഹ*
*വിക്ഷേപമാവരണമീരണ്ടു ശക്തികളു-*
*മെങ്കേന്നുദിച്ചവകൾ നാരായണായ നമഃ*

ലക്ഷം പ്രകാരമൊട് - എണ്ണിപ്പറയാനാകാത്ത വിധം അനന്തമായ പ്രകാരഭേദത്തോടുകൂടി; സൃഷ്ടിപ്പതിന്നും ഇതു രക്ഷിപ്പതിന്നും - ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനും രക്ഷിക്കുന്നതിനും; ശിക്ഷിപ്പതിന്നു മിഹ - പിന്നെ നശിപ്പിക്കുന്നതിനും; വിക്ഷേപം - സൃഷ്ടിശക്തി; ആവരണം - ബ്രഹ്മാത്മൈക്യത്തെ മറയ്ക്കുന്ന ശക്തി; ഈരണ്ടു ശക്തികളുമെങ്കേന്നുദിച്ചവകൾ - ഈ രണ്ടു ശക്തികളും എന്നിൽ നിന്നുണ്ടായവയാണ്; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

*വരി 1. ലക്ഷപ്രകാരമതു, ലക്ഷംപ്രകാരമതു, പ്രകാരമിതു, ലക്ഷപ്രകാരമൊടു സൃഷ്ടിപ്പതിന്നു മഥ, മിഹ, മതു*

*വരി 2. രക്ഷിപ്പതിന്നുമിഹ, മതു, ശിക്ഷിപ്പതിന്നു മഹം*

*വരി 3, 4. ശക്തികളതിങ്കേന്നുദിച്ചവകൾ, നിങ്കേന്നുദിച്ചവകൾ, നിങ്കേന്നുദിച്ചു, എന്മേന്നുദിച്ചവകൾ, എങ്കേന്നുദിച്ചളവു*

അനന്തമായ വൈവിധ്യത്തോടെ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനും രക്ഷിക്കുന്നതിനും ലയിപ്പിക്കുന്നതിനും കാരണമായ വിക്ഷേപം, ആവരണം എന്ന രണ്ടു ശക്തികാ എന്നിൽനിന്നുണ്ടായി. നാരായണന്നായി നമസ്കാരം.

''അഹമേവ വിഷ്ണു'' എന്ന ബോധമണ്ഡലത്തിൽ എത്തിയ ആചാര്യൻ പ്രപഞ്ചപ്രവർത്തനത്തെ നിരീക്ഷിക്കുന്നു. മനുഷ്യൻെറ ഇന്ദ്രിയങ്ങാക്കു വിഷയമായ പ്രപഞ്ചത്തിലെ വസ്തുക്കളുടെയും പ്രതിഭാസങ്ങളുടെയും പ്രകാരഭേദം പറഞ്ഞൊടുക്കാനോ ചിന്തിച്ചറിയാനോ ആകാത്തവിധത്തിലുള്ളതാണ്. എണ്ണിക്കണക്കാക്കാൻ ആകാത്തതെന്നു കാണിക്കാനാണ് ''ലക്ഷം പ്രകാരം'' എന്ന പ്രയോഗം. എത്രയെത്ര രൂപങ്ങാ, എത്രയെത്ര നാമങ്ങാ, എന്തെല്ലാം രുചിഭേദങ്ങാ, എന്തെല്ലാം ഗുണവൈചിത്ര്യങ്ങാ. ഏകവും അദ്വൈതവുമായ ബ്രഹ്മം തന്നെയാണ് പ്രപഞ്ചമായി പ്രതിഭാസിക്കുന്നതെന്നു മുമ്പു പല രീതിയിൽ പറഞ്ഞു. അപ്പോാ നാം ഇന്ദ്രിയങ്ങളിലൂടെ അറിയുന്ന അനന്തമായ വൈവിദ്ധ്യം എങ്ങനെ ഉണ്ടായി? പ്രപഞ്ചവും അതിലുള്ള ജീവികളും വസ്തുക്കളുമെല്ലാം ഉണ്ടാകുകയും കുറേക്കാലം നിലനില്ക്കുകയും പിന്നെ നശിക്കുകയും ചെയ്യുന്നു. അങ്ങനെ ഉണ്ടാകുകയും നിലനിൽക്കുകയും നശിക്കുകയും ചെയ്യുന്നു എന്ന ഇന്ദ്രിയവിഷയമായ തോന്നലിനു കാരണം മായയാണ്. മായയ്ക്കു രണ്ടുതരത്തിലുള്ള പ്രവർത്തനമുണ്ട്. അവയെ മായയുടെ രണ്ടു ശക്തികളായി ആചാര്യന്മാർ വിഭജിക്കുന്നു; വിക്ഷേപവും ആവരണവും. നിർഗ്ഗുണവും അവികാരിയുമാണു ബ്രഹ്മം. അതിനു പ്രവർത്തനമില്ല, ഗുണങ്ങളുമില്ല. ഗുണമില്ലാത്തതിനാൽ നാമരൂപാദികളുമില്ല. അങ്ങനെയുള്ള ബ്രഹ്മത്തിൽ പ്രപഞ്ചത്തെയും പ്രപഞ്ചത്തിലെ ബഹുലക്ഷം പ്രകാരഭേദങ്ങളെയും ഉണ്ടാക്കിക്കാണിക്കുന്ന മായാശക്തിയാണ് വിക്ഷേപം. അയഥാർത്ഥമായ പ്രപഞ്ചത്തെ ബ്രഹ്മമാകുന്ന സത്യത്തിൻമേൽ അദ്ധ്യാരോപം ചെയ്യുന്ന മായാശക്തിയാണു വിക്ഷേപം. ജീവിയുടെ ജ്ഞാനേന്ദ്രിയങ്ങളുടെ ഘടന ഒട്ടൊന്നു മാറ്റിയാൽ പ്രപഞ്ചമാകെ മാറിപ്പോകും. എല്ലാത്തരം ജീവികളും പ്രപഞ്ചത്തെ കാണുന്നത് ഒരേ രീതിയിലല്ല. മനുഷ്യൻെറ കണ്ണുകാക്കു സ്വീകരിക്കാൻ കഴിയുന്ന പ്രകാശവീചികളുടെ തരംഗഗതിക്കും ദൈർഘ്യത്തിനും പരിമിതികളുണ്ട്. കണ്ണുകളുടെ ഘടനയിൽ അല്പമാത്രമായൊരു മാറ്റം വന്നാൽ ദൃശ്യപ്രപഞ്ചവും അതിലെ വർണ്ണവിധാനവും ആകെ മാറും. അതുപോലെ മനുഷ്യകർണ്ണങ്ങാക്കു സ്വീകരിക്കാൻ കഴിയുന്ന ശബ്ദവീചികളുടെ ഉച്ചനീചാവസ്ഥകാക്കും പരിമിതിയുണ്ട്. അവയ്ക്കു മാറ്റം വന്നാൽ ശ്രാവ്യപ്രപഞ്ചം

മാറും. ജീവിതസാഹചര്യങ്ങളും ആചരണവും മാറും. ഇന്ദ്രിയപരിമിതികൾക്കു വിധേയമായി ഓരോ ജീവിക്കും ഉണ്ടാകുന്ന ബോധമാണ് ആ ജീവിയുടെ പ്രപഞ്ചം. അതിന് ശാശ്വതസത്തയും സ്ഥിതിയുമില്ല. എങ്കിലും എല്ലാ ജീവികൾക്കും പ്രപഞ്ചമുണ്ട്. പ്രപഞ്ചത്തിൽ അവ ജനിക്കുകയും സ്ഥിതി ചെയ്യുകയും പ്രപഞ്ചത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ഇല്ലാത്തതിനെ ഉണ്ടെന്നു ധരിക്കുന്നു. ശാശ്വതമായ ഉണ്മയിൽ അയഥാർത്ഥമായ സൃഷ്ടിയുടെ അദ്ധ്യാരോപം വിക്ഷേപമെന്ന മായാശക്തിയുടെ പ്രവർത്തനം കൊണ്ട് ഉണ്ടാകുന്നു.

വിക്ഷേപശക്തി പ്രവർത്തിക്കുമ്പോൾ ബ്രഹ്മസത്യം മറഞ്ഞുപോകുന്നു. ബ്രഹ്മവും മായയ്ക്കധീനമായ ആത്മാവും ഒന്നാണെന്ന സത്യം ജീവി മറന്നു പോകുന്നു. '' അഹമേവ വിഷ്ണു'' എന്നും ''അഹം ബ്രഹ്മാസ്മി'' എന്നും അറിയാമായിരിക്കെത്തന്നെ ഞാനെന്നും എൻെറ ശരീരമെന്നും തുടങ്ങി എൻെറ സമ്പത്ത്, എൻെറ ജ്ഞാനം എന്നിങ്ങനെ ഒന്നിനെത്തുടർന്ന് മറ്റൊന്നായും ഒന്നിനുമേൽ മറ്റൊന്നായും ഇന്ദ്രിയവിഷയമായ ചോദനകളും കാമനകളും ആത്മാവിനെ ബ്രഹ്മത്തിൽ നിന്നു മറയ്ക്കുന്ന മൂടുപടങ്ങളായി വന്നു കൂടുന്നു. ബ്രഹ്മസത്യത്തെ മറയ്ക്കുന്ന മായാശക്തിയെ ആവരണശക്തി എന്നു പറയുന്നു.

രണ്ടു വിധത്തിൽ പ്രവർത്തിക്കുന്ന മഹാമായ ഉണ്ടാക്കുന്ന മിഥ്യാബോധമാണ് ബഹുലക്ഷം പ്രകാരഭേദങ്ങളോടെ ജീവികളും ജഡവസ്തുക്കളും ഉണ്ടാകുകയും നിലനില്ക്കുകയും നശിക്കുകയും ചെയ്യുന്നു എന്നത്. ആ മിഥ്യാബോധമാണ് ലൗകികജീവിതം എന്നറിഞ്ഞാൽ ബ്രഹ്മസാക്ഷാത്കാരമായി. അതു തന്നെ ഒരർത്ഥത്തിൽ മോക്ഷവുമാണ്. ''അഹമേവ വിഷ്ണു'' എന്നുണർന്ന ആചാര്യൻ ''വിക്ഷേപമാവരണമീരണ്ടുശക്തികളുമെന്നേന്നുദിച്ചവകൾ'' എന്നു പറയുന്നു. മായ ബ്രഹ്മത്തിൽ നിന്നു ഭിന്നമല്ല. ജീവാത്മാവും ബ്രഹ്മത്തിൽ നിന്നു ഭിന്നമല്ല. ഞാനെന്ന ബോധം സൃഷ്ട്യഭിവാഞ്ഛയുടെ ഫലമായി ബ്രഹ്മത്തിൽത്തന്നെയുണ്ടായതാണ്. അതു ബഹുരൂപമായി വ്യാപരിക്കുന്നതാണു മായ. മായയും മായയുടെ വിക്ഷേപാവരണശക്തികളും തന്നിൽ നിന്നുണ്ടായവയാണ് എന്ന് - താൻ ബ്രഹ്മം തന്നെയാണെന്ന് - ആചാര്യൻ ഉദ്ഘോഷിക്കുന്നു. ഈ അദ്വൈതബോധം ഉണ്ടാകാനും നിലനില്ക്കാനും അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ഈ ആശയത്തിൻെറ പ്രായോഗികതയുടെ ആവിഷ്കാരമാണ് അടുത്ത പദ്യം.

*58. വദനം നമുക്കു ശിഖി വസനങ്ങൾ സന്ധ്യകളു-*
*മുദരം നമുക്കുദധി ഉലകേഴു രണ്ടുമിഹ*
*ഭവനം നമുക്കു ശിവ നയനങ്ങൾ രാത്രി പകൽ*
*അഹമേവ വിശ്വതനു നാരായണായ നമഃ*

വദനം നമുക്കു ശിഖി- എൻെറ മുഖം അഗ്നിയാണ്; വസനങ്ങൾ സന്ധ്യകളും - വസ്ത്രങ്ങൾ മൂന്നു സന്ധ്യകളാണ്; ഉദരം നമുക്കുദധി- എൻെറ വയറാണു സമുദ്രം; ഉലകേഴുരണ്ടുമിഹ ഭവനം നമുക്ക് - പതിന്നാലു ലോകങ്ങളും എൻെറ ഭവനമാണ്; നയനങ്ങൾ രാത്രി പകൽ- കണ്ണുകൾ രാത്രിയും പകലും; ശിവ- മംഗളവാചിയായ വ്യാക്ഷേപകം; അഹമേവ വിശ്വതനു- വിശ്വം തന്നെ ശരീരമായുള്ള വിരാഡ്രൂപി ഞാൻ തന്നെയാണ്; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

എൻെറ മുഖമാണ് അഗ്നി. മൂന്നു സന്ധ്യകൾ ഞാൻ മാറിമാറി ധരിക്കുന്ന വസ്ത്രങ്ങൾ. സമുദ്രം എൻെറ വയറ്. പതിന്നാലു ലോകങ്ങളും എൻെറ ഭവനം. രാത്രിയും പകലും എൻെറ കണ്ണുകൾ അടയ്ക്കുകയും തുറക്കുകയും ചെയ്യുമ്പോഴുണ്ടാകുന്നു. ശിവ, വിശ്വതനു ഞാൻ തന്നെയാണ്. ഞാൻ തന്നെയായ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

അൻപത്തിഅഞ്ചു തൊട്ടുള്ള മൂന്നു കീർത്തനങ്ങൾ യോഗിയുടെ അനുഭൂതികളാണ്. ജീവിതത്തെയും പ്രപഞ്ചരഹസ്യങ്ങളെയും ഭക്തിസാന്ദ്രമായ ബുദ്ധികൊണ്ട് അപഗ്രഥിച്ചറിയുന്ന യോഗി, തൻെറ യോഗചര്യ ഏതെങ്കിലും ദേവതാസങ്കല്പവുമായി ബന്ധപ്പെടുത്തിയാണ് ആരംഭിക്കുന്നതെങ്കിൽ എല്ലാം ദേവതാരൂപമായി കാണും. ശ്രീനാരായണ നിലുള്ള ഭക്തിയാണ് ഹരിനാമകീർത്തനം ചെയ്യാൻ ആചാര്യനെ പ്രേരിപ്പിക്കുന്നത്. ഹരിയിലൂടെ പ്രപഞ്ചമാകെ വിശകലനം ചെയ്ത

---

*വരി 1. രണ്ടുമുടൽ*

*വരി 3. ഹൃദയം നമുക്കു; നിയമങ്ങളാം, നേത്രങ്ങളാം, നിമിഷങ്ങളാം, നയനം നമുക്കു നിമിഷോന്മേഷരാത്രിപകൽ*

*വരി 4. വിഷ്ണുരിവ, വിഷ്ണുഹരി; അകമേ ഭവിപ്പതിനു*

ആചാര്യൻ എല്ലാം വിഷ്ണുമയമായി കാണുന്നു. കണ്ണിൽപെടുന്നതെല്ലാം വിഷ്ണുരൂപം, എല്ലാ ശബ്ദങ്ങളും വിഷ്ണുവിനെ ആരാധിക്കുന്ന സങ്കീർത്തനം, എല്ലാ പ്രവൃത്തികളും നാരായണാർച്ചന, പ്രപഞ്ചമാകെ ഹരിരൂപം. ചക്രപാണിയായി ഫണിരാജതല്പത്തിൽ വനമാലാകൗസ്തുഭാദ്യലങ്കാരങ്ങളോടെ സ്ഥിതിചെയ്യുന്നതു് താൻ തന്നെയാണെന്ന ബോധം ഉണരുന്നതാണു് 56-ാം കീർത്തനത്തിൽ നാം കണ്ടതു്. താൻ തന്നെയാണു് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതും രക്ഷിക്കുന്നതും ലയിപ്പിക്കുന്നതും എന്നും തന്നിൽനിന്നുളവായ വിക്ഷേപാവരണരൂപമായ മായാശക്തികൾ ആ കർമ്മങ്ങൾ ചെയ്യുന്നു എന്നും ഉള്ള അറിവാണു് അൻപത്തിയേഴാം പദ്യത്തിൻെറ വിഷയം. തൻെറ വിക്ഷേപാവരണശക്തികൾ കൊണ്ടു പ്രതീയമാനമാകുന്ന വിശ്വവും താൻ തന്നെയാണെന്നതാണു് ഈ പദ്യത്തിൻെറ ഉള്ളടക്കം.

യോഗിയും മനുഷ്യശരീരത്തിൽ ബദ്ധനാണു് എന്നതു് ഓർത്താലേ ആചാര്യൻ ആവിഷ്കരിക്കാൻ ശ്രമിക്കുന്ന അനുഭൂതിയുടെ അല്പാംശമെങ്കിലും നമുക്കു് ഉൾക്കൊള്ളാൻ കഴിയൂ. മാംസരക്താസ്ഥിമജ്ജാദികൾ കൊണ്ടു നിർമ്മിച്ച പഞ്ചഭൂതാത്മകമായ ശരീരം യോഗി ത്യജിച്ചിട്ടില്ല. യോഗസമാധിയിലായാലും സമാധിബന്ധമഴിയുമ്പോൾ മറ്റു മനുഷ്യരെപ്പോലെ കാണാനും കേൾക്കാനും സ്പർശിക്കാനും രുചിക്കാനും ഘ്രാണിക്കാനും യോഗിക്കു കഴിയും. എന്നു മാത്രമല്ല, ആഹാരനിദ്രാദികളും യോഗിക്കു വേണം. മനസ്സിനുണ്ടാകുന്ന ഉന്മനീഭാവം കൊണ്ടുമാത്രം യോഗി ഈശ്വരനായിത്തീരുന്നില്ല. വിശ്വാമിത്രൻ, വസിഷ്ഠൻ, അഗസ്ത്യൻ തുടങ്ങി ചിലർ ഈശ്വരൻെറ വിഭൂതികൾ ചില അവസരത്തിൽ പ്രയോഗിച്ചിട്ടുള്ളതായി പുരാണങ്ങൾ പറയുന്നുണ്ടെങ്കിലും അത്തരം അപൂർവസന്ദർഭങ്ങളിലൊഴികെ അവരും ഏറെക്കുറെ മനുഷ്യസഹജമായ വൃത്തി തന്നെയാണു സ്വീകരിച്ചുപോരുന്നതു്. ലോകനന്മയ്ക്കായി ഭഗവാൻ തന്നെ ജീവന്മുക്തനായ യോഗിയെ മനുഷ്യശരീരത്തിൽ തുടരാൻ നിയോഗിക്കുന്നു. താൻ ബ്രഹ്മമാണെന്ന ബോധം ഉണ്ടായി എങ്കിലും ബ്രഹ്മത്തിൻെറ നിർഗ്ഗുണത്വം യോഗിയുടെ ശരീരത്തിൽ തുടരുന്ന ജീവാത്മാവിനു കിട്ടുന്നില്ല. ഒരു പടി താഴോട്ടിറങ്ങി "അഹമേവ വിഷ്ണു" എന്ന ബോധമുണ്ടാകുമ്പോഴും പ്രയോഗതലത്തിൽ വിഷ്ണുവിനുള്ള വിഭൂതികൾ യോഗിക്കു ലഭിക്കുന്നില്ല. ഭഗവാൻെറ പ്രപഞ്ചപ്രവർത്തനരൂപമായ ലീലകളിൽ ചിലപ്പോൾ വിഷ്ണുവിൻെറ വ്യാപനശീലമോ ജഗദ്രക്ഷണസാമർത്ഥ്യമോ പ്രയോഗിക്കാൻ യോഗിക്കു

കഴിഞ്ഞേക്കാം. അതു ശാശ്വതഭാവമല്ല. ഇനിയും ഒരുപടി താഴോട്ടിറങ്ങി യോഗി സ്വയം സൃഷ്ടികർത്താവാണെന്നുണരുന്നു. മായയും മായയുടെ വിക്ഷേപാവരണശക്തികളും തന്നിൽ നിന്നുണ്ടാവയവയെന്നും അറിയുന്നു. അപ്പോഴും ഒരു പ്രപഞ്ചം സൃഷ്ടിക്കാനുള്ള കഴിവ് യോഗിക്കു ലഭിക്കുന്നില്ല. പ്രപഞ്ചസൃഷ്ടി താനാണു നടത്തുന്നത് എന്ന ബോധം അനുഭൂതമാകുന്ന തേയുള്ളു.

തന്നിൽ നിന്നുണ്ടായ പ്രപഞ്ചം താൻ തന്നെയാണെന്നും താൻ വിശ്വതനു ആണെന്നുമുള്ള ബോധത്തിലേക്കു താണു വരുന്ന അനുഭൂതിയുടെ അവരോഹണമാണ് ഈ പദ്യത്തിൽ. ഭഗവാൻെറ വിശ്വരൂപം തൻെറ വിശ്വരൂപമാണെന്ന ഉണ്മ ആചാര്യൻ അനുഭവിക്കുന്നു. പതിനാറാംകീർത്തനത്തിൽ സൂചിപ്പിച്ചത് വിരാഡ്രൂപധ്യാനമാണ്. ഇവിടെ താൻ തന്നെ വിരാട്ട് എന്ന അനുഭൂതി- ഇതാണു വ്യത്യാസം.

അഗ്നി സർവവ്യാപിയാണ്. ദേവന്മാരുടെ മുഖവുമാണ്. ദേവതാസങ്കല്പത്തോടെ അർച്ചിക്കപ്പെടുന്ന വസ്തുക്കൾ സ്വീകരിക്കുന്നത് അഗ്നിയാണ്. ആ അഗ്നി എൻെറ മുഖമാണ് എന്നറിയുമ്പോൾ സർവദേവതകളും താൻ തന്നെയാണ് എന്നർത്ഥം. സന്ധ്യകൾ വസനങ്ങളും. ഭൂമിയുടെ ഭ്രമണത്തിൽ അതേറ്റുവാങ്ങുന്ന സൂര്യപ്രകാശത്തിൻെറ സ്വഭാവമനുസരിച്ച് പ്രഭാതസന്ധ്യ, മദ്ധ്യാഹ്നസന്ധ്യ, പ്രദോഷസന്ധ്യ എന്നു മൂന്നു സന്ധ്യകൾ. രാത്രിയുടെ അവസാനവും പകലിൻെറ തുടക്കവും ചേരുന്നത് പ്രഭാതസന്ധ്യ, സൂര്യപ്രകാശത്തിൻെറ ഉയർച്ചയും ക്ഷയവും ചേരുന്നത് മദ്ധ്യാഹ്നസന്ധ്യ, പകലിൻെറ അവസാനവും രാത്രിയുടെ തുടക്കവും ചേരുന്നത് പ്രദോഷസന്ധ്യ. പ്രകാശത്തിൻെറ ഏറ്റക്കുറച്ചിൽ കൊണ്ട് ഭൂമിക്ക് ഓരോ സന്ധ്യയിലും വർണ്ണപരിണാമം വരുന്നതുപോലെ തോന്നും. ഭൂമി വസ്ത്രങ്ങൾ മാറിമാറി ധരിക്കുന്നതായി ആലങ്കാരികമായി പറയാം. സന്ധ്യകൾ കാലഗതിയിൽ ഉണ്ടാകുന്നവയാകയാൽ കാലത്തിൻെറ പ്രതീകമായും പറയാം. താൻ കാലസ്വരൂപിയാണ് എന്ന ബോധം ഈ പ്രയോഗം കുറിക്കുന്നു. എല്ലാ ജീവികൾക്കും ജീവനമായ ജലത്തിൻെറ ആകരമാണു സമുദ്രം. എണ്ണമറ്റ ജീവജാലങ്ങൾക്ക് ജന്മം നൽകിയത് സമുദ്രമാണ്. അനന്തകോടി ജീവജാലങ്ങൾ സമുദ്രത്തിൽ ജീവിക്കുന്നു. ഭൂമിയിലുള്ള എല്ലാ ജലവും ഏറ്റുവാങ്ങി വീണ്ടും ഭൂമിയുടെ വിവിധഭാഗങ്ങളിൽ മഴയായും ഉറവയായും

നദിയായും പ്രസരിപ്പിച്ചു വീണ്ടും ഏറ്റുവാങ്ങുന്ന ജലവിതരണപ്രക്രിയയ്ക്ക് ആധാരവും സമുദ്രമാണ്. ആ സമുദ്രത്തെ തന്റെ ഉദരമായി സാധകൻ അനുഭവിക്കുന്നു. പതിന്നാലു ലോകവും തന്റെ ഭവനം. താൻ കണ്ണടയ്ക്കുമ്പോൾ ലോകമാകെ ഇരുട്ടു പരക്കുന്നു. കണ്ണു തുറക്കുമ്പോൾ ലോകമാകെ പ്രകാശം പരക്കുന്നു. ഇതും സ്വയം കാലത്തിന്റെ പ്രതീകമായി കാണുന്ന സങ്കല്പമാണ്. രാത്രിയും പകലും ഒന്നിനെത്തുടർന്ന് മറ്റൊന്നെന്ന ക്രമത്തിൽ ഉണ്ടാകുന്നതു കൊണ്ടാണ് ദിവസം, ആഴ്ച, മാസം, വർഷം, എന്നിങ്ങനെ യുഗകല്പപര്യന്തമായ കാലഗണന സാദ്ധ്യമാകുന്നത്. ആ കാലഗതിയിലാണ് ഭുവനങ്ങൾ ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നത്. സർവനിയാമകമായ കാലഗതിക്കു കാരണം താൻ കണ്ണു തുറക്കുകയും അടയ്ക്കുകയും ചെയ്യുന്നതാണെന്നു സാരം. കൂടുതൽ വിശദാംശങ്ങളിലേക്കു കടക്കാതെ സംഗ്രഹിച്ചു പറയുന്നു "അഹമേവ വിശ്വതനു". വിശ്വമാകുന്ന ശരീരത്തോടു കൂടിയ വിരാട്ട് ഞാൻ തന്നെയാണ്. വിരാഡ്രൂപിയായ നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*59. ശക്തിക്കു തക്കവഴിയിത്ഥം ഭജിപ്പതിനു*
*ഭക്തിം വിദേഹി ദൃഢവിശ്വാസമോടുമഥ*
*ഭക്ത്യാ കടന്നു തവ തൃക്കാൽ പിടിപ്പതിന-*
*യയ്ക്കുന്നതെന്നു ഹരി നാരായണായ നമഃ*

ശക്തിക്കു തക്ക വഴി- കഴിവും യോഗ്യതയും അനുസരിച്ച്; ഇത്ഥം ഭജിപ്പതിന്- ഇങ്ങനെ നിന്തിരുവടിയെ ഭജിക്കുന്നതിന്; ഭക്തിം വിദേഹി- ഭക്തി നൽകേണമേ; ദൃഢവിശ്വാസമോടുമഥ- ഉറച്ചവിശ്വാസത്തോടു കൂടിയും; ഭക്ത്യാ - ഭക്തിയോടെയും; കടന്നു തവ തൃക്കാൽ പിടിപ്പതിന്- നിന്തിരുവടിയുടെ തൃപ്പാദങ്ങൾ സ്പർശിക്കുന്നതിന്; അയയ്ക്കുന്നതെന്ന്- അനുവദിക്കുന്നത് എന്നാണ് (അനുവദിക്കേണമേ); ഹരി നാരായണായ നമഃ- ഹരേ, നാരായണാ, നമസ്കാരം.

---

*വരി 1. നിത്യം ഭജിപ്പതിനു, ഭജിപ്പവനു, ഭവിപ്പതിനു, ഭവിച്ചവനു*

*വരി 2. ഭക്ത്യാവിദേഹി, ഭക്ത്യാവിദേഹ, ഭക്ത്യാപിദേഹ, ഭക്ത്യാത്മദേഹ; വിശ്വാസമോടുബത, മോടുമഥ*

*വരി 4. അയയ്ക്കുന്നതില്ല, അയയ്ക്കുന്നുമില്ല, വൈകുന്നുമില്ല, വൈകുന്നതെന്തു, വൈകുന്നതല്ല, ശിവനാരായണായ, തവനാരായണായ*

മുൻപു പറഞ്ഞ പല സമ്പ്രദായങ്ങളിൽ ഏതെങ്കിലും ഒന്ന് കഴിവനുസരിച്ച് സ്വീകരിച്ചു ഭജിക്കുന്നതിന് എനിക്കു ശക്തി തരേണമേ. ഉറച്ച വിശ്വാസത്തോടെ അവിടുത്തെ തൃപ്പാദങ്ങളെ സേവിക്കുന്നതിനുള്ള അനുഗ്രഹം എന്നാണു തരുന്നത്? ഹരേ, നാരായണാ, നിന്തിരുവടിക്കായി നമസ്കാരം.

ഭക്തിജ്ഞാനവൈരാഗ്യങ്ങൾ സ്വാധീനത്തിലാക്കിയ ജീവന്മുക്തനായ ആചാര്യൻ ഭക്തിലഹരികൊണ്ടു് ഉന്മത്തനായി ശുദ്ധജ്ഞാനസാക്ഷാത്കാരം കൊണ്ടു നിരീഹനായി പാടിയ ഈ ഹരിനാമകീർത്തനത്തിൽ ബ്രഹ്മധ്യാനം, ഓങ്കാരധ്യാനം, വിഷ്ണുവുമായുള്ള ഐക്യഭാവന, വിരാഡ്രൂപധ്യാനം എന്നിങ്ങനെ ഉപാസനാരീതികളിൽ പലതും ആനുഷംഗികമായി സൂചിപ്പിച്ചു. ജന്മവാസന, സംസ്കാരം, ജ്ഞാനം, പാരമ്പര്യം തുടങ്ങിയവയ്ക്കു് അനുസൃതമായി ഏതെങ്കിലും ഒരു രീതി ഉപാസകനു സ്വീകരിക്കാം. അവനവൻെറ കഴിവും സാഹചര്യവും അനുസരിച്ചാണു് ഉപാസനാരീതി സ്വീകരിക്കേണ്ടതു്. ഉപാസനാരീതി ബ്രഹ്മധ്യാനമോ യോഗചര്യയോ ഏതു തന്നെ ആയാലും അടിസ്ഥാനവികാരം ഭക്തിയാണ്. താനും ഉപാസ്യശക്തിയും ഒന്നുതന്നെയാണെന്ന ബോധം ഉണ്ടെങ്കിൽപ്പോലും തുടക്കത്തിൽ ദ്വൈതഭാവന വേണ്ടി വരും. തന്നിൽ നിന്നു് വേറെ ആണെന്ന മട്ടിൽ ഭഗവാനെ സങ്കല്പിക്കുക ഉപാസനയുടെ ആദ്യപടിയാണു്. വിഗ്രഹത്തിലോ ചിത്രത്തിലോ ദീപത്തിലോ പ്രതീകത്തിലോ ആരാധ്യ മൂർത്തിയെ സങ്കല്പിച്ച് ആരാധിക്കാൻ എളുപ്പമാണു്. തൻെറ ഉള്ളിലുള്ള ചൈതന്യമെന്നോ വിശ്വവ്യാപ്തവും വിശ്വാധാരവുമായ ചൈതന്യമെന്നോ കരുതിയാലും അതു് പ്രതീകത്തിൽ സ്ഥിതിചെയ്യുന്നു എന്നു കരുതി ബഹുമാന്യനായ ഒരു അതിഥിയെ എന്ന പോലെ ഉപചാരങ്ങൾകൊണ്ടും സ്തോത്രമന്ത്രാദികൾ കൊണ്ടും ആരാധിക്കുന്ന രീതി സാധാരണമാണു്, സുഗമവുമാണ്. ഇന്ദ്രിയനിഗ്രഹം അന്യഥാ സാധിക്കാത്തവർ ദേഹക്ഷോഭകരങ്ങളായ വ്രതങ്ങൾ, ഇന്ദ്രിയങ്ങളെ കീഴടക്കാൻ ശക്തി നൽകുന്ന യോഗചര്യകൾ തുടങ്ങിയവ സ്വീകരിക്കും. ഓരോ വ്യക്തിയുടെയും സമൂഹത്തിൻെറയും ഭൗതികസാഹചര്യങ്ങൾ അനുസരിച്ച് സ്വീകരിക്കപ്പെടുന്ന സമ്പ്രദായങ്ങൾ വ്യത്യസ്തമാകും. സമ്പ്രദായം എന്തായാലും ആചരണതലത്തിൽ ദ്വൈതഭാവം ആരാധനയ്ക്കു വേണ്ടി സ്വീകരിക്കേണ്ടി വരും. ഐക്യഭാവന രൂഢമായാൽ ഉപാസ്യശക്തിയും ഉപാസകനും ഇല്ല എന്നു വാദിക്കാം. ഐക്യഭാവം പൂർണ്ണമായാൽ ദേഹി ബ്രഹ്മത്തിൽ ലയിക്കും. പിന്നെ ഉപാസകനില്ല. ശരീരത്തിൽത്തന്നെ ദേഹി തുടരുന്നിട

ത്തോളം ദേഹാഭിമാനം ഒട്ടെങ്കിലും അവശേഷിക്കും. അല്പമെങ്കിലും അഹംബുദ്ധിയും ഉണ്ടാകും. അതുകൊണ്ടു് മഹായോഗികൾക്കും ഉപാസനയുടെ അടിസ്ഥാനഭാവമായി ഭക്തിയെ സ്വീകരിക്കേണ്ടി വരുന്നു. ലൗകികനും താപത്രയാഗ്നിസന്തപ്തനും അവിദ്യയാൽ ആവൃതനുമായ സാധാരണ മനുഷ്യനു് ആധ്യാത്മികതയിലേക്കുയരാനുള്ള ആദ്യപടി ഭക്തിയാണു്.

അതിനാൽ ''ശക്തിക്കു തക്കവഴിയിത്ഥം ഭജിപ്പതിനു ഭക്തിം വിദേഹി'' എന്നു് ആചാര്യൻ അഭ്യർത്ഥിക്കുന്നു. കഴിവിനൊത്ത ഉപാസനാമാർഗ്ഗം സ്വീകരിച്ചു ഭജിക്കുന്നതിനു് ഭക്തി തന്നു് അനുഗ്രഹിക്കേണമേ. ഭക്തിക്കു് ആധാരം വിശ്വാസമാണു്. അതു ദൃഢമാകുകയും വേണം. ദൃഢമായ ഭക്തി ആത്മസമർപ്പണത്തിലേക്കു നയിക്കും. തന്നെത്തന്നെ ഉപാസ്യശക്തിക്കു സമർപ്പിക്കൽ. തൻെറ സുഖങ്ങളും ദുഃഖങ്ങളും അവ അനുഭവിക്കുന്ന ശരീരവും ശരീരിയായതു കൊണ്ടുണ്ടായ പുത്രമിത്രാർത്ഥകളത്രാദിബന്ധങ്ങളും എല്ലാം ഭഗവത്പാദങ്ങളിൽ അർപ്പിക്കുന്ന 'ശരണാഗതി'യുടെ ബാഹ്യപ്രകടനമാണു് നമസ്കാരം. അഹംബുദ്ധിക്കു കാരണമായ ശരീരത്തെത്തന്നെ പൂജാദ്രവ്യമാക്കൽ. തൻെറ നിസ്സാരത അംഗീകരിക്കുന്ന ചേഷ്ടയാണു് പാദവന്ദനം. ''ദൃഢവിശ്വാസമോടുമഥ തൃക്കാൽപിടിപ്പതിനയയ്ക്കുന്നതെന്നു്'' എന്ന ചോദ്യം പൂർണ്ണമായ ആത്മസമർപ്പണത്തോടു കൂടിയ പ്രാർത്ഥനയാണു്. നിഷ്കാമമായ ഭക്തി വിഷയികൾക്കു് സ്വാഭാവികമായി ഉണ്ടാകുന്നതല്ല. ഭക്തി ഉണ്ടാകാനും ഭഗവാൻെറ കാരുണ്യം വേണം. ആ കാരുണ്യം ഉണ്ടാകാൻ ഇനിയും താമസിക്കരുതേ എന്നാണു് അപേക്ഷ. ഹരേ, നാരായണാ, എനിക്കു ഭക്തി നൽകേണമേ. നിന്തിരുവടിക്കു നമസ്കാരം.

***60. ഷഡ്വൈരികൾക്കു വിളയാട്ടത്തിനാക്കരുതു***
***ചിത്താംബുജം മമ തവാസ്ഥാനരംഗമിതു***
***തത്രാപി നിത്യവുമൊരിക്കാലിരുന്നരുൾക***
***വിശ്വൈകവന്ദ്യ ഹരി നാരായണായ നമഃ***

---

*വരി 2. തവ സമാസ്ഥാനരംഗമിതു, തവഹിവന്ധാനരംഗമിതിൽ തവഹിസന്ധാനരംഗമിതിൽ, മമ ഹിസന്ധാനരംഗമതു, തവഹി പന്ഥാനരംഗമതിൽ, തവഹിസദ്ധ്യാനരംഗമതിൽ*

*വരി 3. തത്രൈവ, സക്ത്യാപി നീയുമൊരിക്കാൽ*

*വരി 4. വിശ്വൈകവാസി ഹരി, ചിത്താബുജേ മമ ച, ചിത്താംബുജത്തിൽ ഹരി, സത്യസ്വരൂപ ഹരി*

മമ ചിത്താംബുജം- എന്റെ ചിത്തമാകുന്ന താമരപ്പൂവ്; തവ ആസ്ഥാനരംഗം- അങ്ങയുടെ ആസ്ഥാനരംഗമാണ്; ഇത്- എന്റെ ചിത്താംബുജം; ഷഡ്വൈരികൾക്കു വിളയാട്ടത്തിനാക്കരുത്- കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു ശത്രുക്കൾക്ക് കേറിക്കളിക്കാനുള്ള അരങ്ങാക്കരുതേ; തത്രാപി- അവിടെ; നിത്യവും- എന്നും; ഒരിക്കാൽ- ഒരിക്കൽ; ഇരുന്നരുൾക- ഇരുന്നരുളേണമേ; വിശ്വൈകവന്ദ്യ- എല്ലാ ലോകത്തിനും ആരാധ്യനായ ഭഗവൻ; ഹരി നാരായണായ നമഃ- ഹരിക്കായി നാരായണന്നായി നമസ്കാരം.

വിശ്വൈകവന്ദ്യനായ ഭഗവാനേ, എന്റെ ചിത്തം അങ്ങയുടെ ആസ്ഥാന രംഗമാണ്. അത് കാമക്രോധലോഭമോഹമദമാത്സര്യങ്ങളെന്ന ആറു ശത്രുക്കളുടെ വിളയാട്ടത്തിനുള്ള കൂത്തരങ്ങാകാൻ ഇടയാക്കരുതേ. എന്നും ഒരിക്കലെങ്കിലും നിന്തിരുവടി അവിടെ സന്നിധാനം ചെയ്യേണമേ. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

എട്ടാംകീർത്തനത്തിൽ ആദിയും അന്തവുമില്ലാത്ത ഭഗവാനോട് ''ചിത്തത്തിലച്യുത കളിപ്പന്തലിട്ടു വിളയാടീടുവാനരുൾക'' എന്ന് അപേക്ഷിച്ചു. ഭഗവാന് ഇരിക്കാൻ ഒരുക്കിയ ആസ്ഥാനരംഗത്തിൽ നിസ്സാരന്മാരും ദുഷ്ടരും പ്രാകൃതരും ഭഗവാന്റെ ശത്രുക്കളുമായ ചിലർ പുളച്ചു കളിക്കുന്നു. ഭഗവാൻ വല്ലപ്പോഴുമെങ്കിലും ആസ്ഥാനരംഗം സന്ദർശിക്കുകയാണെങ്കിൽ ഇങ്ങനെ സംഭവിക്കുകയില്ല. ഒരു 'ഡർബാർ ഹാളാ'യി ആചാര്യൻ ചിത്താംബുജത്തെ സങ്കൽപ്പിക്കുന്നു. ആസ്ഥാന മണ്ഡപത്തിൽ രാജാവ് എഴുന്നള്ളുന്നുണ്ടെന്നറിഞ്ഞാൽ ഭൃത്യന്മാർ അവിട മൊക്കെ തുടച്ചു തളിച്ചു വൃത്തിയാക്കി സൂക്ഷിക്കും. അടുത്തകാലത്തൊന്നും ഡർബാർ കൂടുന്നില്ലെന്നു തീർച്ചയാണെങ്കിൽ അവിടം ആരെങ്കിലുമൊക്കെ തങ്ങളുടെ വിഹാരരംഗമാക്കിയെന്നു വരും. രാജസിംഹാസനത്തിൽത്തന്നെ അവർ കയറി ഇരുന്നു കളയും. ഇപ്പറഞ്ഞത് ഭൃത്യന്മാരുടെ കാര്യമാണ്. ശത്രുക്കൾ തന്നെ അവിടെ കടന്നു കൂടിയാലോ?

കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നിവയെക്കുറിച്ച് 47-ാം കീർത്തനത്തിൽ ചർച്ച ചെയ്തു. ഇവ ആത്മപുരോഗതി തടയുന്ന ശത്രുക്കളാണ്. ആ ശത്രുക്കളുടെ കൂത്തരങ്ങായി ചിത്തം മാറിയാൽ ഭഗവാൻ അവിടം സന്ദർശിക്കാറില്ല എന്നർത്ഥം. ഭഗവാന് ഇരുന്നരുളാൻ ഒരുക്കിയ ആസ്ഥാനമണ്ഡപത്തിൽ ദിവസവും അല്പനേരമെങ്കിലും ഭഗവാൻ

എഴുന്നള്ളിയിരുന്നാൽ കാമക്രോധാദിശത്രുക്കൾ അങ്ങോട്ടു് എത്തിനോക്കുക പോലുമില്ല. അതിനാൽ വിശ്വൈകവന്ദ്യനായ നാരായണനോടു് എന്നും ഒരിക്കലെങ്കിലും അവിടുത്തെ ആസ്ഥാനരംഗമായ എൻെറ മനസ്സിൽ സന്നിധാനം ചെയ്യേണമേ എന്നു് അപേക്ഷിക്കുന്നു.

ജീവിതത്തിൽ ആഗ്രഹങ്ങളുണ്ടാകും. ആഗ്രഹം ബലവത്താകുമ്പോൾ ക്രോധലോഭാദികളും സ്വാഭാവികമായി തുടർന്നുണ്ടാകും. ഭഗവത്സ്മരണ അല്പമായെങ്കിലും നിലനിറുത്തിയാൽ കാമക്രോധാദികൾ ക്രമമായി ഒഴിഞ്ഞുപൊയ്ക്കൊള്ളും. ഈശ്വരസ്മരണ കുറച്ചെങ്കിലും നിലനിറുത്താൻ കഴിഞ്ഞില്ലെങ്കിൽ കാമാദികളായ വൈരികൾ ചിത്തത്തിൽ പാർപ്പുറപ്പിക്കും. ഷഡ്വൈരികളെ ഒഴിവാക്കാനും ഭഗവാനെ ചിത്തത്തിൽ സ്ഥിരമായി പാർപ്പിക്കാനും വിവേകികൾ യത്നിക്കണം. ആ പരിശ്രമം വിജയിക്കാനും ഭഗവാൻെറ കാരുണ്യം വേണം. എൻെറ മനസ്സിൽ സ്ഥിരമായി തെളിഞ്ഞു് ഇരുന്നരുളി അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*61. സത്യം വദാമി മമ ഭൃത്യാദിവർഗ്ഗമിതു-*
*മർത്ഥം കളത്രഗൃഹപുത്രാദിജാലമതും*
*ഒക്കെ ത്വദർപ്പണമതാക്കീട്ടു ഞാനുമിത*
*തൃക്കാൽക്കൽ വീണു ഹരിനാരായണായ നമഃ*

സത്യം വദാമി- ഞാൻ സത്യം പറയുന്നു; മമ ഭൃത്യാദിവർഗ്ഗമിതും- എൻെറ ഭൃത്യർ തുടങ്ങിയവരെയും; അർത്ഥം കളത്രഗൃഹപുത്രാദി ജാലമതും- ധനം, ഭാര്യ, വീടു്, പുത്രർ തുടങ്ങിയവയും; ഒക്കെ- പൂർണ്ണമായി; ത്വദർപ്പണമതാക്കീട്ടു്- അവിടുത്തേക്കു് അർപ്പിച്ചിട്ടു്; ഞാനുമിത തൃക്കാൽക്കൽ വീണു- ഞാൻ ഇതാ തൃപ്പാദങ്ങളിൽ ശരണാർത്ഥിയായി പതിക്കുന്നു; ഹരി നാരായണായ നമഃ- ഹരി നാരായണന്നായി നമസ്കാരം.

അല്ലയോ നാരായണാ, ഞാൻ സത്യമായി പറയുന്നു. എൻെറ ഭൃത്യർ തുടങ്ങിയവരേയും ധനം, ഭാര്യ, ഗൃഹം, പുത്രർ തുടങ്ങി എന്നെ ബന്ധിക്കുന്ന എല്ലാത്തിനെയും അവിടുത്തെ തൃപ്പാദങ്ങളിൽ അർപ്പണമാക്കിയിട്ടു് ഞാൻ

---

*വരി 2. കളത്രസുഖമിത്രാദിവർഗ്ഗമതു, കളത്രസുഖമിത്രങ്ങളെന്നിവയെ, കളത്രസുതമിത്രങ്ങളെന്നിവയും കളത്രസഖിപുത്രാദിജാലമതു*

*വരി 3. ത്വദർപ്പണമാതായിട്ടു; ഞാനുമിഹ*

അങ്ങയെ ആശ്രയിക്കുന്നു. ഹരേ, നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

സമ്പൂർണ്ണ ശരണാഗതിയാണു് ഈ പദ്യത്തിനു വിഷയം. പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചും ബ്രഹ്മസത്തയെക്കുറിച്ചും ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും ജ്ഞാനവൈരാഗ്യാദികളെക്കുറിച്ചും യോഗചര്യകളെക്കുറിച്ചും ധർമ്മനീതികളെക്കുറിച്ചും എത്രയോ സിദ്ധാന്തങ്ങളുണ്ടു്. ഇനിയും ഉണ്ടാകുകയും ചെയ്യും. അതെല്ലാം സത്യത്തിൻെറ നേർക്കു നയിക്കുന്ന പാതകളുമാണു്. സുകൃതികളായി ചിലർ ആ വഴികളിൽക്കൂടി പരപദപ്രാപ്തി നേടുന്നുമുണ്ടു്. ഏവർക്കും സ്വീകരിക്കാവുന്നതും സുഗമവും ആയ മാർഗ്ഗമാണു് ആചാര്യൻ നിർദ്ദേശിക്കുന്ന ശരണാഗതി. സർവ ഉപനിഷത്തുകളുടേയും സാരമായ ഭഗവദ്ഗീതയിൽ വിവിധയോഗങ്ങൾ വിവരിച്ചശേഷം ഭഗവാൻ അർജ്ജുനനോടു് ഉപദേശിക്കുന്നു.

> "സർവധർമ്മങ്ങൾ വിട്ടെന്നെത്തന്നേ ശരണമേല്ക്ക നീ
> നിൻപാപമെല്ലാം ഞാൻ തീർത്തുകൊള്ളുവൻ മാഴ്കിടേണ്ടെടോ"

(ഗീത 18.66).

എല്ലാം ത്യജിച്ചു് സംസാരബന്ധങ്ങളിൽ നിന്നു് ഓടിപ്പോകലല്ല ശരണാഗതി. മനുഷ്യനെ സംസാരവുമായി ബന്ധിക്കുന്ന പാശങ്ങൾ പലതാണു്. ധനം, ഭാര്യ, ഗൃഹം, പുത്രർ, ബന്ധുക്കൾ, ഭൃത്യർ എന്നിങ്ങനെ. ഇതെല്ലാം ഉണ്ടായിക്കൊള്ളട്ടെ. മനുഷ്യനായി ജന്മം തന്ന ഭഗവാൻ ചില കർത്തവ്യങ്ങളും തന്നിട്ടുണ്ടു്. അവ നിറവേറ്റുന്നതു് ഭഗവാനോടുള്ള കടപ്പാടാണു്. എല്ലാ കർമ്മങ്ങളും ഈശ്വരനിൽ അർപ്പിക്കുക. എല്ലാ ബന്ധങ്ങളും ഈശ്വരനിൽ സമർപ്പിക്കുക.

> "കർമ്മങ്ങളെല്ലാമെപ്പോഴും ചെയ്കിലും മത്പ്പരായണൻ
> മത്പ്രസാദത്തിനാൽ നേടുമവ്യയം നിത്യമാം പദം
> മനസ്സാൽക്കർമ്മമൊക്കേയുമെങ്കലർപ്പിച്ചു മത്പരൻ
> ബുദ്ധിയോഗം പൂണ്ടു നിത്യം മന്മനസ്സായിരിക്ക നീ"

(ഗീത. 18 56-57).

ഞാനാണു കർത്താവു് എന്ന ബോധം ഉപേക്ഷിച്ചു ചെയ്യുന്ന കർമ്മം

ശ്രേഷ്ഠമാണ്. എല്ലാം ഭഗവാനിൽ അർപ്പിച്ച് ഭഗവത്പാദങ്ങളെ ശരണം പ്രാപിക്കുന്നവന് ഭീതിയില്ല. ദുരിതങ്ങൾ അവനെ സ്പർശിക്കുകയില്ല. അവൻെറ ക്ഷേമം ഭഗവാൻെറ ചുമതലയായിത്തീരുന്നു.

"കർമ്മങ്ങൾ സംഗങ്ങളൊന്നിലും കൂടാതെ
കർമ്മഫലങ്ങളിൽ കാംക്ഷയും കൂടാതെ
കർമ്മങ്ങളെല്ലാം വിധിച്ചവണ്ണം പര-
ബ്രഹ്മണി നിത്യം സമർപ്പിച്ചു ചെയ്യണം
നിർമ്മലമായുള്ളൊരാത്മാവു തന്നോടു
കർമ്മങ്ങളൊന്നുമേ പറ്റുകയില്ലെന്നാൽ"

എന്ന് ആചാര്യൻ 'ലക്ഷ്മണോപദേശ'ത്തിൽ പറയുന്നുണ്ട്.

പൂർണ്ണമായ ശരണാഗതി നേടാൻ എനിക്കു കഴിവു തരേണമേ. നാരായണാ, അങ്ങേക്കായി നമസ്കാരം.

*62. ഹരനും വിരിഞ്ചനുമിതമരേന്ദ്രനാദികളു-*
*മറിയുന്നതില്ല തവ മറിമായ തൻ മഹിമ*
*കരുവായ് മുതൽ കരളിലൊരുപോലെ നിന്ന പര*
*പരജീവ നീ തെളിക നാരായണായ നമഃ*

ഹരനും - ശിവനും; വിരിഞ്ചനും - ബ്രഹ്മാവും; ഇത് - വിശേഷാർത്ഥമില്ലാത്ത പൂരകശബ്ദം; അമരേന്ദ്രനാദികളും - ദേവേന്ദ്രൻ തുടങ്ങിയവരും; അറിയുന്നതില്ല തവ മറിമായ തൻ മഹിമ - അവിടുത്തെ മഹാമായയുടെ വൈഭവം അറിയുന്നില്ല; കരുവായ്മുതൽ - അമ്മയുടെ ഗർഭ പാത്രത്തിൽ ഭ്രൂണമായിത്തീർന്നതു മുതൽ; കരളിൽ ഒരു പോലെ നിന്ന - ഉള്ളിൽ മായാതെ സ്ഥിരമായി നിന്ന; പര - എല്ലാത്തിനും അപ്പുറത്തുള്ളവനേ; പരജീവ - പരമാത്മാവേ; നീ തെളിക - നീ തെളിഞ്ഞു പ്രകാശിച്ച് അനുഗ്രഹിക്കേണമേ; നാരായണായ നമഃ - നാരായണന്നായി നമസ്കാരം.

---

*വരി 1. വിരിഞ്ചനുമൊരമരേന്ദ്രനാദികളും, ഇതമരേന്ദ്രനാദികളും, ഇതമരാധിനായകനും*
*വരി 2. അറിയാവതല്ല, അറിയുന്നതല്ല,*
*വരി 3. കരുവായ തൻ കരളിൽ വിരവോടുനിന്നരുളും, ഒരുപോലെ നിന്നരുളും, അറിവായ്മുതൽ കരളിൽ*

എല്ലാത്തിനും പരനായ ഭഗവാനേ, അവിടുത്തെ മറിമായയുടെ മഹത്വം ഹരനും വിരിഞ്ചനും ദേവേന്ദ്രാദികൾക്കും അറിയാനാകാത്തതാണ്. അമ്മയുടെ ഗർഭപാത്രത്തിൽ കരുവായി പിറന്നതു മുതൽ സ്ഥിരമായി എൻെറ ഹൃദയത്തിൽ വർത്തിക്കുന്ന പരമാത്മാവേ, പ്രകാശിച്ച് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ശിവനും ബ്രഹ്മാവും ഇന്ദ്രനും ദേവന്മാരും എല്ലാം വിഷ്ണുമായയുടെ ശക്തിക്ക് അധീനരാണ്. മായാശക്തിയെ അറിയാൻ പോലും അവർക്കു കഴിയുന്നില്ല. അതിജീവിക്കുന്ന കാര്യം പറയേണ്ടതില്ല. മായാതീതമായ ബ്രഹ്മത്തെ വിഷ്ണുവായി ഭാവന ചെയ്തുകൊണ്ടാണ് ഈ പദ്യം. മായയ്ക്ക് വിക്ഷേപം, ആവരണം എന്നു രണ്ടു ശക്തിഭേദങ്ങൾ മുമ്പു പറഞ്ഞു. ഒന്ന് സൃഷ്ടിക്കും മറ്റേത് ബ്രഹ്മസത്യത്തെ മറയ്ക്കുന്നതിനും കാരണമാണ്. ബ്രഹ്മനും ഹരനും ദേവകൾക്കും അറിയാനാകാത്ത മായാശക്തിക്ക് നിസ്സാരനായ മനുഷ്യനും വിധേയനാണ്. അമ്മയുടെ ഗർഭപാത്രത്തിൽ ഭ്രൂണമായി പിറവിയെടുക്കുന്നത് പരമാത്മചൈതന്യം മായാപ്രവർത്തനം കൊണ്ട് ജീവാത്മഭാവം സ്വീകരിക്കുമ്പോഴാണ്. അപ്പോൾത്തന്നെ താൻ പരമാത്മാവാണെന്ന സത്യം മായയുടെ ആവരണശക്തി കൊണ്ടു മറഞ്ഞു പോകുന്നു. പിന്നെ ജനിച്ചുവളർന്ന് വിവേകവും ബുദ്ധിയും വികസിക്കുന്നത് ഞാൻ എന്ന ഭാവത്തിലാണ്. ജീവൻ ദേഹാഭിമാനിയായിത്തീരുന്നു. സച്ചിദാനന്ദരൂപമായ പരമതത്ത്വത്തിലേക്ക് ഉണരണമെങ്കിൽ മായാശക്തിയെ അറിയണം. അറിയുന്നതാണു ജ്ഞാനം. അത് ഉള്ളിൽത്തന്നെയുണ്ട്. കരുവായി ഭവിച്ച നിമിഷം മുതൽ സ്ഥിരമായി ഉള്ളിലുണ്ടായിരുന്നെങ്കിലും അജ്ഞാനം അതിനെ ആവരണം ചെയ്തിരുന്നു. അജ്ഞാനത്തിൻെറ തമസ്സകറ്റി ബ്രഹ്മജ്ഞാനബോധമായി ജ്വലിക്കണേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*63. ഉത്വം ഭവിച്ചിതു ലകാരത്തിനപ്പരിചു*
*തത്ത്വം നിനയ്ക്കിലൊരു ജീവത്വമുണ്ടു തവ*
*കത്തുന്ന പൊന്മണിവിളക്കെന്ന പോലെ ഹൃദി*
*നില്ക്കുന്ന നാഥ ജയ നാരായണായ നമഃ*

---

*വരി 2. ദിവ്യത്വമുണ്ടുതവ, ജീവത്വമുള്ളവക,*
*വരി 4. നാഥ ഹരി, നാമഹരി*

ലകാരത്തിനു- 'ല' എന്ന അക്ഷരത്തിന്; ളത്വം ഭവിച്ചത്- 'ള' എന്ന ഉച്ചാരണം ഉണ്ടായി; അപ്പരിച്- അതുപോലെ; തത്ത്വം നിനയ്ക്കിൽ- സത്യമെന്തെന്നാരാഞ്ഞാൽ; ഒരു ജീവത്വമുണ്ടു തവ- നിനക്ക് ഉണ്ടായ ഒരു ജീവഭാവവും അതു പോലെയേ ഉള്ളൂ; കത്തുന്ന പൊന്മണിവിളക്കെന്ന പോലെ- എരിയുന്ന സുവർണ്ണദീപം പോലെ; ഹൃദി നില്ക്കുന്ന നാഥ- ഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന നാഥാ; ജയ- നിന്തിരുവടി ജയിച്ചാലും; നാരായണായ നമഃ- നാരായണന്നായി നമസ്കാരം.

ലകാരം ചിലപ്പോൾ ളകാരമായി ഉച്ചരിക്കപ്പെടാറുണ്ട്, എഴുതപ്പെടാറുമുണ്ട്. പരമാത്മാവായ അവിടുത്തേക്ക് ജീവാത്മഭാവം വന്നു കൂടിയത് അതുപോലെയേ ഉള്ളൂ. പ്രകാശിക്കുന്ന പൊന്മണിവിളക്കെന്ന പോലെ ഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന നാഥാ, നിന്തിരുവടി ജയിച്ചാലും നാരായണന്നായി നമസ്കാരം.

ചില സംസ്കൃതപദങ്ങളുടെ ഉച്ചാരണത്തിലും എഴുത്തിലും 'ല'കാരം 'ള'കാരമാകാറുണ്ട്. ദാക്ഷിണാത്യസംസ്കൃതത്തിലാണ് ഈ മാറ്റം അധികം. കാലി- കാളി, മംഗലം- മംഗളം എന്നിവപോലെ ഉദാഹരണങ്ങൾ നിരവധിയുണ്ട്. ''ലളയോരഭേദഃ'' എന്ന് വ്യാകരണസൂത്രം പോലെ ചിലർ പറയാറുമുണ്ട്. ളകാരമായി എഴുതുകയും ഉച്ചരിക്കപ്പെടുകയും ചെയ്യുന്നതു ലകാരത്തെത്തന്നെയാണ്. അതുപോലെയാണ് പരമാത്മാവും ജീവാത്മാവും തമ്മിലുള്ള ബന്ധവും. ജീവാത്മഭാവം വന്നുകൂടുന്നത് പരമാത്മാവിനു തന്നെയാണ്. ജീവാത്മാവിൻെറ ചേഷ്ടകൾ പരമാത്മാവിൻെറ ചേഷ്ടകൾ തന്നെയാണ്. മഹാമായയുടെ ശക്തികൊണ്ട് ജീവാത്മാവിൻെറ പരമാത്മഭാവം മറഞ്ഞുപോകുന്നു എന്നേയുള്ളു. യഥാർത്ഥത്തിൽ പരമാത്മാവു മാത്രമേയുള്ളു. ജീവാത്മാവ് തോന്നൽ മാത്രം.

എല്ലാ ജീവികളുടെയും ഉള്ളിൽ പൊന്മണിവിളക്കെന്നപോലെ പരമാത്മചൈതന്യം കത്തിജ്വലിച്ചു പ്രകാശിക്കുന്നു. കരുവായി ഭവിച്ചതു മുതൽ ഉള്ളിൽ ഒരുപോലെ നിന്ന പരജീവനെ മുൻപദ്യത്തിലും ആചാര്യൻ സ്മരിച്ചു.

> ''എല്ലാർക്കുമുള്ളത്തിലിരിപ്പവൻ ഞാ-
> നെന്മൂലമാണോർമ്മ ബോധം മറക്കൽ ''

(ഗീത 18. 61-62).

എന്നു ഭഗവാൻ അരുളിച്ചെയ്യുന്നു. എല്ലാ ജീവിയുടെയും ഉള്ളിൽ കത്തുന്ന പൊന്മണിവിളക്കെന്നപോലെ പ്രകാശം പ്രസരിപ്പിച്ചുകൊണ്ടു് ഭഗവാൻ നില്ക്കുന്നുണ്ടു്. മായയുടെ ആവരണശക്തികൊണ്ടു് പലപ്പോഴും ആ ദീപപ്രകാശം ജീവി കാണുന്നില്ല. കാണുന്നില്ലെങ്കിലും ദീപം അവിടെയുണ്ടു്. അതു പ്രകാശം പരത്തുന്നുമുണ്ടു്.

എന്റെ ഹൃദയത്തിൽ പൊന്മണിവിളക്കെന്നപോലെ പ്രകാശിക്കുന്ന നാരായണന്നായി നമസ്കാരം.

*64. ക്ഷരിയാതൊരക്ഷരമതിങ്കേന്നുദിച്ചളവു*
*ലിപിയേഴുമക്ഷരമതെന്നങ്ങുരപ്പു ജനം*
*അറിയാവതല്ല തവ പരമാക്ഷരസ്യ പൊരു-*
*ളറിയാറുമായ് വരിക നാരായണായ നമഃ*

ക്ഷരിയാതൊരക്ഷരം– നാശമില്ലാത്തതും ബ്രഹ്മവാചിയുമായ ഓങ്കാരം; അതിങ്കേന്നുദിച്ചളവു്– അതിൽ നിന്നുണ്ടായപ്പോൾ; ലിപിയേഴും– ഏഴു ലിപികളും (നാരായണായ നമഃ എന്ന ഏഴു മന്ത്രാക്ഷരങ്ങളും); അക്ഷരമതു് എന്നങ്ങുരപ്പു ജനം– നാശമില്ലാത്തവയാണെന്നു ജനം പറയുന്നു; തവ പരമാക്ഷരസ്യ പൊരുൾ– അവിടുത്തെ പരമാക്ഷരത്തിന്റെ പൊരുൾ; അറിയാവതല്ല– അറിയാൻ കഴിയുന്നതല്ല; [അതു്] അറിയാറുമായ്‌വരിക– അറിയാൻ ഇടയാകട്ടെ; നാരായണായ നമഃ– നാരായണന്നായി നമസ്കാരം.

നാശമില്ലാത്തതും ബ്രഹ്മവാചിയുമായ ഓങ്കാരത്തിൽ നിന്നു് ഉണ്ടായ "നാരായണായ നമഃ" എന്ന ഏഴക്ഷരങ്ങളെ നാശമില്ലാത്തതു് എന്നു് പ്രാജ്ഞരായ ആളുകൾ പറയുന്നു. പരമവും അക്ഷരവുമായ അവിടുത്തെ തത്ത്വം അറിയാൻ കഴിവുള്ളതല്ല. അതു് അറിയുന്നതിനു് അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

ശബ്ദബ്രഹ്മം എന്ന സങ്കല്പത്തെക്കുറിച്ച് മുൻപ് ആനുഷംഗികമായി പറഞ്ഞു. സർവശബ്ദങ്ങൾക്കും ആധാരമാണു പ്രണവം. അതു് യോഗികളുടെ

---

*വരി 1. ക്ഷരിയാതതക്ഷരം, ക്ഷരിയായൊരക്ഷരം, ക്ഷരിയാമൊരക്ഷരം*

*വരി 2. ലിപിയേയുമക്ഷരമതെന്നുരച്ചു, ലിപിയെന്നൊരക്ഷരം, ലിപിയെന്നുമക്ഷരം, അതൊന്നങ്ങുരച്ചു, ഉരപ്പു, ഇതെന്നങ്ങുരപ്പു*

*വരി 3. അറിയാവതല്ല പര,*

*വരി 4. അറിയാറുമാകമമ, അറിയാറുമാകഹരി, അറിയാവതായ് വരിക*

ഉള്ളിലും തത്ത്വങ്ങൾ വിവരിക്കുന്ന ഗീതകളിലും പാൽപ്പയോധിയിലും ഒന്നായ് നിറഞ്ഞരുളുന്നു എന്നും അതിൻെറ തന്നെ മൂർത്തീഭാവമാണ് നാരായണനെന്നും 38-ാം കീർത്തനത്തിൽ സൂചിപ്പിച്ചു. ബ്രഹ്മം വിഷ്ണുരൂപം സ്വീകരിച്ചതുപോലെ ബ്രഹ്മവാചിയായ ഓങ്കാരത്തിൽ നിന്നുദിച്ച ഏഴക്ഷരങ്ങളാണ് "നാരായണായ നമഃ" എന്നത്. ഈ അക്ഷരങ്ങൾ ഏഴും ഓങ്കാരത്തെപ്പോലെ നാശമില്ലാത്ത മന്ത്രമാണെന്ന് മഹാന്മാരായ ഋഷിമാർ പറയുന്നു.

"നാരായണായ നമഃ എന്നുള്ള മന്ത്രപദ-
മാരെങ്കിലും ജപതു ചേരും മുകുന്ദപദം
തീരാത സംസൃതിവിഷം തീരുമെന്നറിക
മാലോകരേ ജപത നാരായണായ നമഃ"

എന്ന് ഭാഗവതകീർത്തനം ഉപദേശിക്കുന്നു.

അക്ഷരം എന്ന പദത്തിന് ക്ഷരമില്ലാത്തത്- നാശമില്ലാത്തത്- എന്നർത്ഥം. വ്യാകരണശാസ്ത്രത്തിൽ സ്വരമോ സ്വരയുക്തമായ വ്യഞ്ജനമോ ആണ് അക്ഷരം. അക്ഷരങ്ങളെ രേഖപ്പെടുത്തുന്ന ലിപികളെയും അക്ഷരം എന്നു പറയാറുണ്ട്. ലിപി, അക്ഷരം എന്നീ പദങ്ങൾ പര്യായപദങ്ങളായി ഉപയോഗിക്കാറുണ്ട്. ശബ്ദബ്രഹ്മത്തിന് ആധാരഭൂതമായ പ്രണവം നാശമില്ലാത്തതാണെന്ന പോലെ പ്രണവത്തിൻെറ വികാസരൂപമായ "നാരായണായ നമഃ" എന്ന മന്ത്രവും അവിനാശിയാണ്. ഈ മന്ത്രത്തിൻെറയോ അതിൻെറ ഉത്പത്തിസ്ഥാനമായ ഓങ്കാരത്തിൻെറയോ പൊരുൾ എന്തെന്നറിയാൻ എളുപ്പമല്ല. അതറിയാൻ വേണ്ടിയാണ് ബഹുജന്മങ്ങളിലൂടെ ഞാൻ യത്നിക്കുന്നത്. ഇപ്പോഴെങ്കിലും അത് അറിയാൻ അനുഗ്രഹിക്കേണമേ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

*65. കരുണാപയോധി മമ ഗുരുനാഥനിസ്തുതിയെ*
*വിരവോടു പാർത്തു പിഴ വഴിപോലെ തീർത്തരുൾക*
*ദുരിതാബ്ധിതൻ നടുവിൽ മറിയുന്നവർക്കു പര-*
*മൊരുപോതമായ് വരിക നാരായണായ നമഃ*

കരുണാപയോധി- കരുണയാകുന്ന ജലം നിറഞ്ഞ സമുദ്രം; മമ

---

*വരി 2. കനിവോടു, വഴിയോടറിഞ്ഞു*

*വരി 3. പുനരൊരുപോത......, ഒരു തോണി, ഒരു ബന്ധമാകയിതു, ഒരു പോതമാകയിതു*

ഗുരുനാഥൻ- എന്റെ ഗുരുനാഥൻ; ഇസ്തുതിയെ- ഈ ഹരിനാമകീർത്തനത്തെ; വിരവോടു പാർത്ത്- വേഗത്തിൽ വായിച്ചുനോക്കി; പിഴ വഴിപോലെ തീർത്തരുൾക- വേണ്ടുംവണ്ണം പിഴ തീർത്ത് അനുഗ്രഹിക്കേണമേ; ദുരിതാബ്ധിതൻ നടുവിൽ- ദുരിതപൂർണ്ണമായ സംസാരസമുദ്രത്തിൽ; മറിയുന്നവർക്ക്- മുങ്ങിയും പൊങ്ങിയും ക്ലേശിക്കുന്നവർക്ക്; ഒരു പോതമായ് വരിക- ഈ കീർത്തനം ഒരു തോണിയായി ഭവിക്കട്ടെ; നാരായണായ നമഃ- നാരായണന്നായി നമസ്കാരം.

കരുണക്കടലായ എന്റെ ഗുരുനാഥൻ ഈ കീർത്തനം വായിച്ച് വേഗത്തിൽ വേണ്ട തരത്തിൽ പിഴ തീർത്ത് അനുഗ്രഹിക്കുമാറാകട്ടെ. ദുരിതമയമായ സംസാരസാഗരത്തിൽ വീണ് മുങ്ങിയും പൊങ്ങിയും കഷ്ടപ്പെടുന്നവർക്ക് ഈ കീർത്തനം ഒരു തോണിയായി ഭവിക്കട്ടെ. നാരായണാ, നിന്തിരുവടിക്കു നമസ്കാരം.

മാതൃകാക്ഷരങ്ങളിൽ ഓരോന്നു കൊണ്ടും തുടങ്ങുന്ന പദ്യങ്ങൾ കൊണ്ട് ശ്രീനാരായണനെ ആരാധിച്ചതോടൊപ്പം അനുവാചകന് ഉപനിഷത്സാരം ഉപദേശിക്കുകയും ചെയ്ത ആചാര്യൻ താൻ രചിച്ച കൃതി ഗുരുവിന്റെ പാദങ്ങളിൽ സമർപ്പിക്കുന്നു. കരുണാപയോധിയായ ഗുരുനാഥൻ ഇതു വായിച്ച് പിഴ തീർത്തു തരണേ എന്നു ഗുരുനാഥനോട് അഭ്യർത്ഥിച്ചു കൊണ്ടാണ് ഈ സമർപ്പണം. ഗുരുനാഥൻ പരിശോധിച്ചു പിഴതീർത്ത ഈ കീർത്തനം സംസാരസാഗരത്തിൽ വീണുഴന്നു ദുരിതമനുഭവിക്കുന്നവർക്ക് ഒരു തോണിയായിത്തീരട്ടെ എന്ന് ആചാര്യൻ ആശംസിക്കുന്നു.

***66. മദമത്സരാദികൾ മനസ്സിൽ തൊടാതെ ജന-***
***മിതുകൊണ്ടു വാഴ്ത്തുക നമുക്കും ഗതിക്കുവഴി***
***ഇതുകേൾക്ക താനിതൊരു മൊഴിതാൻ പഠിപ്പവർകൾ***
***പതിയാ ഭവാംബുധിയിൽ നാരായണായ നമഃ***

മദമത്സരാദികൾ- മദം, മത്സരം തുടങ്ങിയ ദുർഗ്ഗുണങ്ങൾ; മനസ്സിൽ തൊടാതെ- മനസ്സിൽ നിന്നകറ്റി; ജനം ഇതുകൊണ്ടു വാഴ്ത്തുക- ഈ

---

*വരി 1. തൊടാത്ത ജനം, തൊടാതവർകാ*
*വരി 2. വാഴ്ത്തുകിൽ*
*വരി 3. പഠിപ്പവനും, കഥിപ്പവർകാ*

സ്തോത്രം കൊണ്ടു് ഭഗവാനെ വാഴ്ത്തട്ടെ; [അപ്രകാരം ചെയ്യുന്നതു്] നമുക്കും ഗതിക്കുവഴി- എനിക്കും (ഈ കൃതി രചിച്ച എനിക്കും) പരഗതിക്കു മാർഗ്ഗമായിത്തീരും; ഇതു കേൾക്കതാൻ- ഇതു കേൾക്കുകയോ; ഒരു മൊഴി താൻ പഠിപ്പവർകൾ- ഒരു തവണ പഠിക്കുകയോ ചെയ്യുന്നവർ; ഭവാംബുധിയിൽ പതിയാ- സംസാരസമുദ്രത്തിൽ പതിക്കുകയില്ല; നാരായണായ നമഃ- നാരായണന്നായി നമസ്കാരം.

മദമത്സരാദികൾ മനസ്സിൽ നിന്നു് ഒഴിവാക്കി ജനങ്ങൾ ഈ കീർത്തനം കൊണ്ടു് ഭഗവാനെ സ്തുതിക്കട്ടെ. അപ്രകാരം ചെയ്യുന്നതു് ഈ കൃതി രചിച്ച എനിക്കും പരഗതിക്കു വഴിയൊരുക്കും. ഇതു കേൾക്കുകയോ ഒരു മൊഴി പഠിക്കുകയോ ചെയ്യുന്നവർ സംസാരസമുദ്രത്തിൽ പതിക്കുകയില്ല. നാരായണന്നായി നമസ്കാരം.

ഉപനിഷത്സാരം കേരളഭാഷയിൽ അവതരിപ്പിച്ച ഹരിനാമകീർത്തനം ഫലശ്രുതിയോടെ ആചാര്യൻ ഉപസംഹരിക്കുന്നു. ഭഗവാനെ വാഴ്ത്തുന്നവർക്കു് അവശ്യം വേണ്ട ഉപദേശവും അദ്ദേഹം നൽകുന്നു. മദമാത്സര്യാദികൾ മനസ്സിൽ നിന്നു കളയണം. ''ഷഡ്‌വൈരികൾക്കു വിളയാട്ടത്തിനാക്കരുതു ചിത്താംബുജം മമ'' എന്നു് 60-ാം കീർത്തനത്തിൽ അദ്ദേഹം ഭഗവാനോടു് അഭ്യർത്ഥിച്ചു. മദമാത്സര്യങ്ങൾ ഒഴിഞ്ഞു് ശുദ്ധമായ മനസ്സു് ഭഗവാൻെറ ആസ്ഥാനരംഗമാകാൻ യോഗ്യമാക്കിയിട്ടു് ഈ കീർത്തനം കൊണ്ടു് ഭഗവാനെ വാഴ്ത്തുക. ഭഗവാൻ മനസ്സിലെ ആസ്ഥാനരംഗത്തിൽ കുടികൊള്ളും. ആരെങ്കിലും ഈ കീർത്തനം കൊണ്ടു ഭഗവാനെ വാഴ്ത്തുമ്പോൾ അതു് തനിക്കും പരഗതിക്കു വഴിയാകുമെന്നു് അതിയായ വിനയത്തോടെ ആചാര്യൻ പറയുന്നു.

ആചാര്യന്മാർ രചിച്ച സ്തോത്രങ്ങൾ പാരായണം ചെയ്യുമ്പോൾ ഋഷിയെ സ്മരിക്കണമെന്നുണ്ടു്. ഈ കൃതി നമുക്കായി രചിച്ചു തന്ന കാരുണ്യത്തിനു് ഗുരുദക്ഷിണയായി ആചാര്യൻ ആവശ്യപ്പെടുന്നതു് ''ഇതു കൊണ്ടു വാഴ്ത്തുക'' എന്നു മാത്രമാണു്. ഇതു കൊണ്ടു നാം ഭഗവാനെ വാഴ്ത്തുമ്പോൾ ആചാര്യനും ഗതിക്കു വഴിയാകും.

ദുരിതാബ്ധി തൻ നടുവിൽ മറിയുന്നവർക്കു് ഒരു പോതമായിത്തീരട്ടെ എന്ന കാരുണ്യത്തോടെ ആചാര്യൻ രചിച്ച ഈ കൃതി കേൾക്കുകയോ ഒരിക്കൽ പഠിക്കുകയോ ചെയ്യുന്നവർ മുക്തരായിത്തീരും. ''ഒരു മൊഴിതാൻ

പഠിപ്പവർകൾ'' എന്നാണു പ്രയോഗം. ഇതിലെ ഒരു ശീല് പഠിക്കുന്നവർ എന്നും വ്യാഖ്യാനിക്കാം.

നാരായണ ജയ നാരായണ ജയ നാരായണ ജയ വരദ ഹരേ
നാരായണ പരിപാലയമാം ബഹുഘോരമഹാപാതകനിവഹാൽ
നാരായണമയമഖിലമിദം ജഗദാരണസാരാന്തമുപാസേ
നാരായണപദയുഗളം ദിനമനു നേരേനേരേ കാൺ നീ നിഖിലേ
നാരായണതിരുനാമാമൃതരസമോരോവിധമുപകൃതരസനേ
നാരായണചരിതാനന്ദാമൃതമോരോവിധമുപകൃത രസനേ
നാരായണചരണാംഭോരുഹയുഗമാരാധന ചെയ്തീടുക കരമേ
നാരായണനിലയങ്ങൾ വലം ചെയ്കാരൂഢാദരമിഹ മമ പദമേ
നാരായണബഹുലീലാകൃതികളെ വാരംവാരം നിന മനമേ നീ
നാരായണ പരമാനന്ദാമൃതകാരണപൂരുഷമഴകിൽ നമാമി.

(ശ്രീമഹാഭാഗവതം ഷഷ്ഠസ്കന്ധം)

# അനുബന്ധം

ഓങ്കാരം:

ഹരിനാമകീർത്തനം ആരംഭിക്കുന്നതു് 'ഓം' എന്ന അക്ഷരത്തോടെയാണല്ലോ. ഹരിനാമകീർത്തനം പാരായണം ചെയ്യുന്ന ഉപാസകനും സ്വാഭാവികമായി ഓങ്കാരോച്ചാരണത്തോടെ പാരായണം തുടങ്ങുന്നു. ബ്രഹ്മപദവിയിൽ നിന്നു കൊണ്ടു് കീർത്തനം ആരംഭിക്കുന്ന ആചാര്യൻ ക്രമമായി താഴത്തേക്കു വന്നു് വിവിധയോഗങ്ങളും ദർശനഭേദങ്ങളും വിവരിക്കുന്നതു് നമ്മോടുള്ള കാരുണ്യം കൊണ്ടാണു്.

എല്ലാമന്ത്രങ്ങൾക്കും ആധാരമാണു് ഓങ്കാരം. എല്ലാ ശബ്ദങ്ങൾക്കും ആധാരവും ഓംകാരം തന്നെ. ബ്രഹ്മവാചിയായ ഓങ്കാരം ഏതുദേവനെ സ്തുതിക്കുമ്പോഴും ഏതു മന്ത്രം ഉച്ചരിക്കുമ്പോഴും അതിനോടു ചേർത്തു് ഉച്ചരിക്കാറുണ്ടു്. മന്ത്രത്തിനു മുമ്പും പിമ്പും 'ഓം' ചേർത്തുള്ള സമ്പുടജപം മന്ത്രസിദ്ധിക്കും മന്ത്രദേവതകളുടെ പ്രീതിക്കും പ്രയോജനപ്പെടുമെന്നു് ആചാര്യന്മാർ പറയുന്നു. ബ്രഹ്മവാചിയായ 'ഓം' ഉച്ചരിച്ചശേഷം ഇഷ്ടദേവതയെക്കുറിക്കുന്ന മന്ത്രമോ സ്തോത്രമോ ഉച്ചരിക്കുമ്പോൾ പരമായ ബ്രഹ്മത്തിൽ നിന്നു് അഭിന്നമാണു ദേവതാസ്വരൂപമെന്നു് ഉപാസകൻ അംഗീകരിക്കുന്നു. സൗകര്യത്തിനുവേണ്ടി ബ്രഹ്മത്തിൽ ഗുണാരോപം കൊണ്ടുണ്ടായ മൂർത്തിയെ ആരാധിക്കുന്നുവെങ്കിലും തന്നിൽനിന്നു് അഭിന്നമായ ബ്രഹ്മമാണു ധ്യാനവിഷയമെന്നു് കാലം കൊണ്ടു് ഉപാസകൻ അറിഞ്ഞുകൊള്ളും.

ഉപനിഷത്തുകൾ ഓങ്കാരത്തെ പലതരത്തിൽ അവതരിപ്പിക്കുന്നു. അഥർവവേദശാഖയിൽപ്പെട്ടമാണ്ഡൂക്യോപനിഷത്തിൻെറ മുഖ്യപ്രമേയം തന്നെ ഓങ്കാരമാണു്. പന്ത്രണ്ടുമന്ത്രങ്ങൾ കൊണ്ടു് ഓങ്കാരത്തെ വിവരിക്കുന്ന

ഈ ഉപനിഷത്തിനു് ഗൗഡപാദാചാര്യർ ഇരുന്നൂറ്റിപ്പതിനഞ്ചു കാരികകളുള്ള വ്യാഖ്യാനം രചിച്ചു. ആ കാരികകൾക്കു് ശ്രീമത്‌ശങ്കരാചാര്യർ രചിച്ച ഭാഷ്യം അദ്വൈതദർശനത്തിൻെറ ആധാരഗ്രന്ഥമായി കണക്കാക്കപ്പെടുന്നു.

''ഓമിത്യേതദക്ഷരമിദം സർവം, തസ്യോപവ്യാഖ്യാനം – ഭൂതം ഭവദ് ഭവിഷ്യദിതി സർവമോങ്കാര ഏവ യച്ചാന്യത് ത്രികാലാതീതം തദപ്യോങ്കാര ഏവ [ഇതെല്ലാം ഓങ്കാരരൂപമാകുന്നു. അതിൻെറ വ്യക്തമായ വ്യാഖ്യാനം ഇപ്രകാരമാണു്. ഭൂതവും വർത്തമാനവും ഭാവിയുമായി ഉള്ളതല്ലാം ഓങ്കാരമാണു്. ത്രികാലാതീതമായി ഉള്ളതും ഓങ്കാരം തന്നെ''] എന്നാണു് മാണ്ഡൂക്യം ഓങ്കാരത്തെ അവതരിപ്പിക്കുന്നതു്. ''സർവം ഹ്യേതദ് ബ്രഹ്മ അയമാത്മാ ബ്രഹ്മ സോയമാത്മാ ചതുഷ്പാത് [ഓങ്കാരം കൊണ്ടു പറഞ്ഞതു സർവവും ബ്രഹ്മം തന്നെ ആകുന്നു. എല്ലാ ജീവികളിലും ആത്മസ്വരൂപമായി വർത്തിക്കുന്നതും ബ്രഹ്മംതന്നെ. ഈ ആത്മാവു് നാലു പാദങ്ങളോടു കൂടിയതാകുന്നു]. തുടർന്നു് നാലുപാദങ്ങൾ ഉപനിഷത്തു് വിവരിക്കുന്നു. ജാഗ്രത്തിൽ പ്രവർത്തിക്കുന്ന വൈശ്വാനരൻ ഒന്നാം പാദം. സ്വപ്നാവസ്ഥയിൽ പ്രവർത്തിക്കുന്ന തൈജസൻ രണ്ടാം പാദം. സുഷുപ്തിയിൽ പ്രവർത്തിക്കുന്ന പ്രാജ്ഞൻ മൂന്നാം പാദം. തുര്യാവസ്ഥയിൽ പ്രവർത്തിക്കുന്ന, അഥവാ പ്രവർത്തനമൊന്നുമില്ലാത്ത, തുര്യൻ നാലാം പാദം.

മാണ്ഡുക്യത്തെ ആധാരമാക്കി ഹരിനാമകീർത്തനത്തിൻെറ ആദ്യകീർത്തനം വ്യാഖ്യാനിക്കാൻ ശ്രമിച്ചാൽ ബ്രഹ്മം ജാഗ്രത്തിൽ പ്രവർത്തിക്കുന്ന സ്ഥൂലശരീരാഭിമാനിയായ വിശ്വനായും സ്വപ്നാവസ്ഥയിൽ പ്രവർത്തിക്കുന്ന സൂക്ഷ്മശരീരാഭിമാനിയായ സ്വപൻ അഥവാ തൈജസൻ ആയും സുഷുപ്തിയിൽ പ്രവർത്തിക്കുന്ന കാരണശരീരാഭിമാനിയായ പ്രാജ്ഞനായും പിരിഞ്ഞു എന്നു വ്യാഖ്യാനിക്കണം. അന്തഃപ്രജ്ഞനോ ബഹിഃപ്രജ്ഞനോ അല്ലാത്തവനും പ്രജ്ഞാനഘനനല്ലാത്തവനും പ്രജ്ഞനോ പ്രജ്ഞഇല്ലാത്തവനോ അല്ലാത്തവനുമായ ചേതനൻ തുരീയാവസ്ഥയിൽ സാക്ഷിയായി സ്ഥിതിചെയ്തു എന്നു മനസ്സിലാക്കണം. നാം മുമ്പു് വ്യാഖ്യാനത്തിൻെറ തുടക്കത്തിൽ സ്വീകരിച്ച വിവരണത്തിൽ നിന്നു് ഈ വ്യാഖ്യാനം വ്യത്യസ്തമല്ലെന്നു സൂക്ഷ്മമാലോചിച്ചാൽ കാണാം. ആദ്ധ്യാത്മികചർച്ചയുടെ ഉപരിപാഠങ്ങൾ പഠിച്ചിട്ടില്ലാത്തവർക്കു് ഉൾക്കൊള്ളാൻ എളുപ്പമായതുകൊണ്ടാണു് അകാരഉകാരമകാരങ്ങളായും യഥാക്രമം ബ്രഹ്മാവിഷ്ണുമഹേശ്വര

ന്മാരായും പിരിഞ്ഞരീതിയിൽ വ്യാഖ്യാനിക്കുന്നത്.

ദത്താത്രേയ മഹർഷി ഓങ്കാരസ്വരൂപം ഇങ്ങനെ വിവരിക്കുന്നു

"അകാരശ്ചതഥോകാരോ മകാരശ്ചാക്ഷരത്രയം
ഏതാ ഏവ ത്രയോ മാത്രാഃ സത്ത്വരാജസതാമസാഃ
നിർഗുണാ യോഗിഗമ്യാന്യാ ചാർധമാത്രാ ച സംസ്ഥിതാഃ
ഗാന്ധാരീതി ച സാ ജ്ഞേയാ ഗാന്ധാരസ്വരസംശ്രയാ
പിപീലികാഗതിസ്പർശാ പ്രയുക്താ മൂർധ്നി ലക്ഷ്യതേ
മാത്രാ ചാർധം തഥാ ശ്രോത്രാവിജ്ഞേയാ പരമാർഥതഃ
വ്യക്താ തു പ്രഥമാ മാത്രാ ദ്വിതീയാƒവ്യക്തസംജ്ഞിതാ
മാത്രാ തൃതീയാ ചിച്ഛക്തിരർധമാത്രാ പരംപദം
ഹ്രസ്വാ തു പ്രഥമാ മാത്രാ ദ്വിതീയാ ദീർഘസംജ്ഞിതാ
തൃതീയാ തു പരാƒർധാഖ്യാ വചസഃ സാ ന ഗോചരാ

[അകാരം ഉകാരം മകാരം എന്നീമൂന്നക്ഷരങ്ങൾ സത്ത്വരാജസതാമസഗുണങ്ങളുടെ രൂപമുളളവയാണ്. ഗുണാതീതവും യോഗികൾക്കു മാത്രം പ്രാപിക്കാവുന്നതുമായ അർദ്ധമാത്ര ഇവയെ തുടർന്നുണ്ട്. ഗാന്ധാരസ്വരത്തെ ആശ്രയിക്കുന്ന അതിനെ 'ഗാന്ധാരീ' എന്നു പറയും. യോഗികൾ അതിനെ മൂർദ്ധാവിൽ (സഹസ്രാരപദ്മത്തിൽ) ഉറുമ്പിഴയുന്നമട്ടിലുളള സ്പർശമായി അനുഭവിക്കുന്നു. ഈ അർത്ഥമാത്ര അ ഉ മ എന്നിവയെപ്പോലെ കാതുകൊണ്ടു കേട്ട് അറിയാവുന്നതല്ല. പ്രഥമമാത്രയായ 'അ' ഹ്രസ്വവും വ്യക്തവുമാണ്. രണ്ടാമത്തെ മാത്രയായ 'ഉ' ദീർഘവും അവ്യക്തവുമാണ്. മൂന്നാമത്തെ മാത്രയായ 'മ' പ്ലുതമായി ഉച്ചരിക്കപ്പെടുന്നതും ചിച്ഛക്തിരൂപവുമാണ്. അർദ്ധമാത്ര പരംപദസ്വരൂപവും ശ്രോത്രത്തിനും വാക്കുകൾക്കും വിഷയമല്ലാത്തതും ആണ്].

ഉപാസനാസമ്പ്രദായങ്ങൾ പലതുള്ളവയിൽ ഏറ്റവും ശ്രേഷ്ഠം ഓങ്കാരോപാസനയാണെന്നു പറയപ്പെടുന്നു. ഹരിനാമകീർത്തനത്തിൽ ഓങ്കാരോപാസനയെക്കുറിച്ച് തുഞ്ചത്താചാര്യൻ എടുത്തുപറയുന്നില്ല. ആർക്കും എളുപ്പത്തിൽ ഉൾക്കൊള്ളാവുന്ന "ഹരിനാരായണായ നമഃ" എന്നു പഠിപ്പിക്കുന്നേഉള്ളു എന്നു തോന്നാം. ഓങ്കാരധ്യാനം ചെയ്യാനുള്ള ഉപദേശമാണ് "ഓങ്കാരമായ പൊരുൾ........" എന്നു തുടങ്ങുന്ന കീർത്തനത്തിന്റെ ആദ്യപാദംകൊണ്ടു നൽകുന്നത്. അർഹതയുള്ള

വർക്കുമാത്രം മനസ്സിലാകുന്ന തന്ത്രശാസ്ത്രരീതിയിൽ അതു് ഉപഗൂഹനം ചെയ്തിരിക്കുന്നു. പരോക്ഷമായ ഈ അനുഗ്രഹം ഈ കീർത്തനം പാരായണം ചെയ്യുന്നവർക്കെല്ലാം പ്രണവോപാസനയുടെ ഫലവും പ്രയോജനവും പ്രദാനം ചെയ്യുന്നു. ഈ കീർത്തനം ഗൗരവമായി പഠിക്കുന്നവർ പ്രണവോപാസനയെക്കുറിച്ചറിയാൻ ശ്രമിക്കുന്നതു നന്നു്.

പ്രശ്നോപനിഷത്തിൽ സത്യകാമൻ പിപ്പലാദമുനിയൊടു് "ജീവിതകാലം മുഴുവൻ ഓംകാരത്തെത്തന്നെ ധ്യാനിക്കുന്ന മനുഷ്യൻ ഏതുലോകത്തെ പ്രാപിക്കും?" എന്നു ചോദിക്കുന്നുണ്ടു്. അതിനു മുനി നൽകുന്ന മറുപടി "ഏതദ് വൈ സത്യകാമ പരം ചാപരം ച ബ്രഹ്മ യദോങ്കാരഃ തസ്മാദ് വിദ്വാനേതേനൈവായതനേനൈകതരമന്വേതി" [ഓംകാരം പരവും അപരവുമായ ബ്രഹ്മം തന്നെയാണ്. ഇതിനെ അറിഞ്ഞു പാസിക്കുന്നവൻ ഈ സാധനകൊണ്ടു തന്നെ പരമോ അപരമോ ആയ ബ്രഹ്മത്തെ പ്രാപിക്കുന്നു]" എന്നു പറയുന്നു. തുടർന്നു് പിപ്പലാദമഹർഷി വേദമന്ത്രങ്ങൾ ഉദ്ധരിച്ചുകൊണ്ടു ചെയ്യുന്ന ഉപദേശത്തെ ഇങ്ങനെ സംഗ്രഹിക്കാം. ഓംകാരത്തിനു് നാലുമാത്രകളുണ്ടു്. ഒന്നാമത്തെ മാത്രയായ അകാരത്തെ ഉപാസിക്കുമ്പോൾ ഋക്കുകളെക്കൊണ്ടു് മനുഷ്യലോകത്തെ പ്രാപിക്കുന്നു (അവനു് ഉത്കൃഷ്ടമായ മനുഷ്യജന്മം ലഭിക്കുന്നു). രണ്ടുമാത്രകളോടുകൂടിയ ഓംകാരത്തെ ഉപാസിക്കുന്നവൻ, യജുസ്സുകളെക്കൊണ്ടു് മരണാനന്തരം ചന്ദ്രലോകത്തെ പ്രാപിക്കുന്നു. മൂന്നു മാത്രകളോടുകൂടിയ ഓംകാരത്തെ ഉപാസിക്കുന്നവൻ സാമങ്ങളെ ക്കൊണ്ടു് ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. ആ ഉപാസകൻ ഓങ്കാരാത്മകനും തേജോരൂപനുമായ സൂര്യനുമായി ഐക്യം പ്രാപിക്കുന്നു. പാമ്പിൻെറ ചട്ട ഊരിപ്പോകുന്നതുപോലെ അവൻെറ പാപങ്ങൾ വേർപെട്ടുപോകുന്നു.

മനുഷ്യലോകം, ചന്ദ്രലോകം, ബ്രഹ്മലോകം എന്നീ ലോകങ്ങളുടെയും ഋക്, യജുസ്, സാമം എന്നീ വേദങ്ങളുടെയും ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളുടെയും സത്ത്വം, രജസ്സു്, തമസ്സു് എന്നീ ഗുണങ്ങളുടെയും പ്രതീകങ്ങളായി അ, ഉ, മ എന്നീ പാദങ്ങളെ സങ്കല്പിച്ചിരിക്കുന്നു. ഓംകാരത്തിൻെറ നാലാംപാദം ഓംകാരോച്ചാരണത്തിൽ മകാരത്തെത്തുടർന്നുള്ള നാദമാണു്. അതിനെ അമാത്രയെന്നും അർദ്ധമാത്രയെന്നും പറയുന്നു. ഇതു് പരബ്രഹ്മത്തിൻെറ പ്രതീകമാണു്. നാലുപാദങ്ങളുള്ള ഓംകാരത്തെ ഉപാസിക്കുന്നവർ പരമപദത്തെ പ്രാപിക്കുന്നു.

(ഇതിനെക്കുറിച്ച് കൂടുതൽ അറിയാൻ ആഗ്രഹമുള്ളവർ പ്രശ്നോ പനിഷത്തിലെ അഞ്ചാം പ്രശ്നവും അതിനു ശ്രീശങ്കരാചാര്യർ രചിച്ച ഭാഷ്യവും വായിക്കുന്നതു നന്ന്.)

കഠോപനിഷത്തിൽ ആത്മതത്ത്വമറിയാനുള്ള ആകാംക്ഷയോടെ നചികേതസ്സു "അന്യത്ര ധർമാദന്യത്രാധർമാദന്യത്രാസ്മാത് കൃതാകൃതാത് അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത് പശ്യസി തദ് വദ [ധർമ്മത്തിൽ നിന്ന് അന്യമായും അധർമ്മത്തിൽ നിന്ന് അന്യമായും കാര്യകാരണങ്ങളിൽ നിന്നും ഭൂതഭാവികളിൽ നിന്നും അന്യമായും കാണുന്ന ആത്മതത്ത്വം എനിക്ക് ഉപദേശിച്ചുതരേണമേ]" എന്ന് ധർമ്മദേവനോട് അപേക്ഷിക്കുന്നു. അതിനു മറുപടിയായി ധർമ്മദേവൻ നൽകുന്ന ഉപദേശം

*"സർവേ വേദാ യത്പദമാമനന്തി*
*തപാംസി സർവാണി ച യദ്വദന്തി*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി*
*തത്തേപദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്*

[എല്ലാവേദങ്ങളും ഏതൊന്നിനെ പ്രാപ്യസ്ഥാനമായി പ്രതിപാദിക്കുന്നുവോ, ഏതൊന്നിനെ ആഗ്രഹിച്ചാണോ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത്, ആ പദം ചുരുക്കത്തിൽ പറയാം. 'ഓം' എന്നുള്ളതാണത്]" യമധർമ്മദേവൻ തുടർന്നു പറയുന്നു.

*"ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാക്ഷരം പരം*
*ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ യോ യദിച്ഛതി തസ്യ തത്*

[ഈ അക്ഷരം തന്നെ അപരബ്രഹ്മവും പരബ്രഹ്മവും ആകുന്നു. ഈ ഓംകാരത്തെ അപരബ്രഹ്മമായോ പരബ്രഹ്മമായോ അറിഞ്ഞുപാസിക്കുന്നവന് ആഗ്രഹിക്കുതെല്ലാം ലഭിക്കുന്നു]".

ധർമ്മദേവൻ തുടർന്നു പറയുന്നു.

*"ഏതദാലംബനം ശ്രേഷ്ഠമേതദാലംബനം പരം*
*ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയതേ*

[ഈ ഓംകാരം ശ്രേഷ്ഠമായ ആലംബനമാകുന്നു. ഇതു് പരമായ ആലംബനമാകുന്നു. ഈ ആലംബനത്തെഅറിഞ്ഞിട്ടു് ബ്രഹ്മലോകത്തിൽ പൂജിക്കപ്പെടുന്നവനായിത്തീരുന്നു]''.

ഓംകാരോപാസനയുടെ പ്രാധാന്യം ധർമ്മദേവൻ വ്യക്തമാക്കുന്നു. ഓംകാരോപാസനകൊണ്ടു ജീവമുക്തനായിത്തീരുന്ന ഉപാസകൻ ബ്രഹ്മം തന്നെ ആയിത്തീരുന്നു.

തൈത്തിരിയോപനിഷത്തു് ''ഓമിതി ബ്രഹ്മ ഓമിതീദം സർവം'' [ഓം എന്നുള്ളതു് ബ്രഹ്മമാകുന്നു. ഇതെല്ലാം ഓംകാരമാകുന്നു] എന്നു് പ്രണവത്തെ വിവരിക്കുന്നു.

ഛാന്ദോഗ്യോപനിഷത്തു് ആരംഭിക്കുന്നതുതന്നെ ''ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത. ഓമിതി ഹ്യുദ്ഗായതി തസ്യോപവ്യാഖ്യാനം. – ഏഷാം ഭൂതാനാം പൃഥിവീ രസഃ പൃഥിവ്യാ ആപോ രസഃ അപാമോഷധയോ രസഃ ഓഷധീനാം പുരുഷോ രസഃ പുരുഷസ്യ വാഗ്രസോ വാച ഋഗ്രസ ഋചഃ സാമ രസഃ സാമ്ന ഉദ്ഗീഥോ രസഃ [ഉദ്ഗീഥമെന്ന ഓം എന്ന ഈ അക്ഷരം ഉപാസിക്കപ്പെടേണ്ടതാണു്. മന്ത്രങ്ങളോടു ചേർത്തു് ഉച്ചരിക്കപ്പെടുന്ന ഓങ്കാരം വ്യാഖ്യാനിക്കുന്നു. എല്ലാ ഭൂതങ്ങളുടെയും രസം പൃഥിവിയാണു്. പൃഥിവിയുടെ രസം ജലം. ജലത്തിൻെറ രസം ഓഷധികൾ. ഓഷധികളുടെ രസം പുരുഷൻ. പുരുഷൻെറ രസം വാക്കു്. വാക്കിൻെറ രസം ഋക്കു്. ഋക്കിൻെറ രസം സാമം. സാമത്തിൻെറ രസം ഉദ്ഗീഥം. ആ ഉദ്ഗീഥമാണ് ഓംകാരം]''.

ഉപനിഷത്സാരസർവസ്വമായ ഭഗവദ്ഗീതയിൽ

*''യദക്ഷരം വേദവിദോ വദന്തി*
*വിശന്തി യദ്യതയോ വീതരാഗാഃ*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി*
*തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ*
*സർവദ്വാരാണി സംയമ്യ മനോ ഹൃദി നിരുധ്യ ച*
*മൂർധ്ന്യാധായാത്മനഃ പ്രാണമാസ്ഥിതോ യോഗധാരണാം*

*ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരന്മാമനുസ്മരൻ*
*യഃ പ്രയാതി ത്യജൻ ദേഹം സ യാതി പരമാം ഗതിം*

[വേദവിത്തുക്കൾ ഏതൊന്നിനെ നാശമില്ലാത്തതായി വിവരിക്കുന്നുവോ, വീതരാഗരായ യതിമാർഏതൊന്നിനെ പ്രാപിക്കുന്നുവോ, ഏതൊന്നിനെ അറിയാൻ ആഗ്രഹിക്കുന്നവർ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ ആ പദം നിനക്കു് ഞാൻ സംഗ്രഹിച്ചു പറഞ്ഞുതരാം. ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ ഹൃദയത്തിൽ നിരോധിച്ച് പ്രാണനെ മൂർദ്ധാവിൽ സ്ഥാപിച്ച് ധ്യാനത്തിൽ മുഴുകി യോഗം അനിഷ്ഠിക്കുകയും ഓം എന്ന ഏകാക്ഷരമായ ബ്രഹ്മത്തെ ഉച്ചരിച്ചു കൊണ്ടും എന്നെ സ്മരിച്ചുകൊണ്ടും ശരീരം ഉപേക്ഷിക്കുകയും ചെയ്യുന്നവൻ പരമഗതിയെ പ്രാപിക്കുന്നു]''. എന്നു ഓങ്കാരോപാസയെപ്പറ്റി ഭഗവാൻ അരുളിച്ചെയ്യുന്നു.

ഓങ്കാരമായ പൊരുളിനെ വാഴ്ത്തിക്കൊണ്ടു ഹരിനാമകീർത്തനം ആരംഭിച്ചതിൻെറ പ്രാധാന്യം സൂചിപ്പിക്കാനാണ് ഇത്രയും പറഞ്ഞത്. മലയാളഭാഷയിലെ ഉപനിഷത്തെന്ന് ഹരിനാമകീർത്തനത്തെ വാഴ്ത്തുന്നത് അന്വർത്ഥമാണ്.

തുഞ്ചത്തെഴുത്തച്ഛന്റെ കൃതികളിൽ വലിപ്പം കൊണ്ടു് ഏറ്റവും ചെറുതാണു് ഹരിനാമകീർത്തനം.

കേരളീയജനതയുടെ നാവിൽ നൃത്തം വയ്ക്കുന്ന ആചാര്യഭാരതി എഴുത്തച്ഛന്റെ ''ചക്കിൽ നാലും ആറും ആടും'' എന്നു വ്യക്തമാക്കുന്നു.

ഉപനിഷത്സാരസർവസ്വമായ ഈ കീർത്തനം പ്രണവോപാസന മുതൽ നാമകീർത്തനം വരെയുള്ള ഉപാസനാസമ്പ്രദായങ്ങളും വിവിധഭാരതീയദർശനങ്ങളും ഉൾക്കൊള്ളുന്നു.

സി. എൽ. ആർ. ഐ. യിലെ പണ്ഡിതർ നൂറോളം മാതൃകകൾ പരിശോധിച്ചുണ്ടാക്കിയ ശുദ്ധപാഠം.

വ്യാഖ്യാനിച്ചതു് ഡോ. ബി.സി. ബാലകൃഷ്ണൻ

# ഹരിനാമകീർത്തനം

ശ്രീവിദ്യാ കൾച്ചറൽ പബ്ലിക്കേഷൻസ്
തിരുവനന്തപുരം